നാലപ്പാട്ടിന്റെ ചക്രവാളച്ചെമ്പുരുളി

രണ്ടാം എഡിഷൻ

മലയാളം

(സാഹിത്യനിരൂപണം)

സുവർണ്ണ നാലപ്പാട്ട്

കവർഡിസൈൻ: സുവർണ്ണ നാലപ്പാട്ട്

ആദ്യഎഡിഷൻ 1992

രണ്ടാം എഡിഷൻ 2017

പ്രിന്റിങ്ങ്:



പബ്ലിഷേഴ്സ്:

## അവതാരിക ഡോ.എം .ലീലാവതി

ഓരോ കുഞ്ഞും പിറന്നുവീഴുന്നത് ഋണബന്ധങ്ങളോടു കൂടിയാണ് എന്ന് ചിന്താമൃതമായ ഒരാർഷസങ്കല്പമുണ്ട് .അതിന്റെ ഒരു പ്രതീകമായി നാഭീനാളബന്ധത്തെ കരുതാം.ഉദരത്തോട്-അമ്മയോട്-ഉള്ള ഋണബന്ധം തന്നെയാണല്ലോ അത്. അപ്രകാരം മററു ചില കടങ്ങള് കൂടിയുണ്ട്. ഇന്നത്തെ ഇന്ത്യയില് പിറന്നുവീഴുന്ന ഓരോ കുഞ്ഞും തലവരിയായി പേറുന്ന ആയിരക്കണക്കിന് രൂപയുടെ പൊതുക്കടത്തെയല്ല,സൂചിപ്പിക്കുന്നത്. മററു ചിലതാണ്.ദേവന്മാരോടും പിതൃജനങ്ങളോടും ഋഷികളോടും ഉള്ള ചില ഋണങ്ങളെ പററിയാണ്. മൗലികസാഹിത്യതത്വങ്ങളെക്കുറിച്ചുള്ള അറിവിന്റെ ശലാക കൊണ്ട് എന്റെ ചക്ഷുസ്സുകളെ ഉന്മീലനം ചെയ്തുതന്ന ഗുരുനാഥനേയും അദ്ദേഹത്തിന്റെ കൃതികളേയും കുറിച്ച് ആവുംപോലെ ഒരു പുസ്തകം ഞാന് രചിച്ചപ്പോള് ശ്രീ ഉമാശങ്കര് ജോഷി ഇങ്ങനെ അഭിനന്ദിക്കയുണ്ടായി. നിങ്ങള് ഋഷിഋണം വീട്ടാന് ശ്രമിച്ചിരിക്കുന്നു എന്ന്. വർണ്ണവിന്യാസാത്മകമായ പദകല കൊണ്ട് സ്വന്തം പേരിനെ അന്വർത്ഥമാക്കുംവിധം ഒരു മഹിതോദ്യമം ശ്രീമതി സുവർണ്ണ നാലപ്പാട്ട് നിർവ്വഹിച്ചിരിക്കുന്നത് കണ്ടപ്പോള് ദ്വേധാ അർത്ഥവത്തായ ഗുരുജനത്തോടുള്ള ഋണം വീട്ടുന്നതില് അവര് നേടിയ വിജയം നോക്കി ശ്രീ ജോഷിയെപ്പോലെയുള്ള സാരജ്ഞര് പതിന്മടങ്ങ് അഭിനന്ദിക്കുമായിരുന്നല്ലോ എന്നാണ് ഞാനോർത്തത്. സ്വന്തം പിറവി കൊണ്ട് വംശത്തിന് ഉന്നതിയുണ്ടാക്കുന്നവരാണ് ജനിച്ചു എന്നും ജീവിച്ചു എന്നും ഉള്ള ക്രിയകൾക്ക് അർത്ഥം നൽകുന്നവർ.സ്വോദരപൂരണം മാത്രം നിർവ്വഹിക്കുന്നവരല്ല. അത് കാക്കകൾക്കുപോലും കഴിവുള്ള ധർമ്മമാണ് എന്ന് പഴവന്മാര് പറഞ്ഞുതന്നിട്ടുണ്ട്. സുവർണ്ണ തന്റെ തൊഴിലുകൊണ്ട് എന്നപോലെ (മെഡിക്കൽ കോളേജിലെ പതോളജി പ്രൊഫസറെന്ന നിലയിൽ)സാഹിത്യ-ചരിത്ര-ഗവേഷണ-ദാർശനികമണ്ഡലങ്ങളിലെ പ്രവർത്തനം കൊണ്ടും വംശോന്നതിയുണ്ടാക്കിയിരിക്കുന്നു.നാലപ്പാട്ടിന്റെ ചക്രവാളത്തിനെഴുതിയ വ്യാഖ്യാനത്തിലൂടെ ഋഷിഋണം വീട്ടുന്ന കൃത്യവും പ്രശംസനീയമായ നിർവ്വഹിച്ചിരിക്കുന്നു.ചക്രവാളത്തിന് ശ്രീ കുട്ടിക്കൃഷ്ണമാരാര് എഴുതിച്ചേർത്തിരുന്ന അടിക്കുറിപ്പുകള് മാത്രം പോരാ. കാവ്യത്തിന്റെ ആന്തരാർത്ഥഗഹ്വരങ്ങളിലേക്ക് ഇറങ്ങിച്ചെല്ലാനിച്ഛിക്കുന്നവർക്ക് കെടാത്ത കൈത്തിരി കാട്ടുക എന്ന കൃത്യം നിർവ്വഹിക്കാൻ.വ്യാഖ്യാതാവിനെ പോലുള്ള പണ്ഡിതന്മാർക്ക് അതുമതിയാവും. താഴെക്കിടയിലുള്ളവർക്ക് അതുപോരാ. ഈ വ്യാഖ്യാനം ഒരു ശൂന്യത നികത്തലാണ്.ഋഷിഋണം വീട്ടലാണ്. നാലപ്പാട്ടിന്റെ മററു കൃതികളും അദ്ദേഹം പഠിക്കുകയും ഉപയോഗിക്കുകയും ചെയ്ത ഗ്രന്ഥസമുച്ചയവും വായിച്ച് അദ്ദേഹത്തിന്റെ ആത്മാവിനെ കണ്ടെത്തിയതാണ് ഈ കാവ്യത്തിലേക്ക് കടക്കാന് അവർക്കു സഹായമരുളിയത്. അക്ഷരപ്പൂട്ടു തുറക്കാന് വേണ്ട താക്കോല് അവര് ഒരു അന്വേഷണത്തിലൂടെ കണ്ടെടുത്തു. മാരാർക്ക് ഈ സിദ്ധിയോ ലബ്ധിയോ ഉണ്ടായില്ല എന്നല്ല ഇവിടെ പറയുന്നത്. കവിയെപ്പോലെ അദ്ദേഹവും വിശ്വസിച്ചു,തന്റെ മിതവചസ്സുകള് കവിതയുടെ പൂട്ടുതുറക്കാന് വേണ്ടുന്ന സഹായം സാധാരണക്കാർക്കു നൽകുമെന്ന്. കൃതിയില് തീവ്രതരമായ വെല്ലുവിളികളുണ്ടെന്നും അവ വിപുലതരമായ അന്വേഷണപ്രയാണങ്ങൾ ആവശ്യപ്പെടുന്നു എന്നും ബോദ്ധ്യപ്പെടുമ്പോള് പിൻഗാമികൾക്കു അവ ഏററെടുക്കാന് കഴിയണം.ആ ഏററെടുക്കൽ കവിയോടെന്നപോലെ ഒന്നാം വ്യാഖ്യാതാവിനോടും ഉള്ള കടപ്പാടറിയലും കടം വീട്ടലും കൂടിയാണ്. അതിനാല് മാരാര് വ്യാഖ്യാനിച്ച ഒരു കൃതിക്ക് ഇനിയും വ്യാഖ്യാനമോ എന്ന് ആരുടേയും നെററി ചുളിയുകയില്ല. ഈ വ്യാഖ്യാനത്തിന്റെ സമാപ്തിയോടടുത്ത് "പ്രൊജക്ടീവ് ലിസനിങ്ങ് "എന്ന മനശ്ശാസ്ത്രപരമായ ചെവി കൊടുക്കലിനെ പററി സുവർണ്ണ പറയുന്നുണ്ട്. "കലാത്മകമായ ശ്രദ്ധ" എന്ന് അതിനെ വിവർത്തനം ചെയ്തിട്ടുമുണ്ട്. ഇങ്ങനെ വിവരിക്കുകയും ചെയ്യുന്നു. "ഒരാളുടെ ആശയങ്ങളും വ്യക്തിത്വവും പൂർണ്ണമായി ഗ്രഹിക്കുന്നതിന്ന് അയാളുടെ അനുഭവതലത്തില് നിന്നുകൊണ്ടും അവയെ മനസ്സിലാക്കിക്കൊണ്ടും ശ്രമിക്കുക എന്നതാണത്". കവിത അപഗ്രഥിക്കുന്നവർക്ക് അതിന്നു സഹായിക്കുന്ന ഒരു ശ്രുതിയും ശ്രവണവും വേണം.കേട്ടത് അന്യരെ കേൾപ്പിക്കുന്നതിനുള്ള സന്നദ്ധതയും വേണം. പുതിയൊരു ശ്രവണം ആവശ്യപ്പെടുന്ന കവിതയാണ് ചക്രവാളമെന്നു മനസ്സിലാക്കിയിരുന്നെങ്കിലും എല്ലായ്പ്പോഴും അതു വേണ്ടുംവണ്ണം സജ്ജീകരിക്കാന് സമ്പൂർണ്ണവും

സമർപ്പിതവുമായ നിഷ്കർഷ പ്രകടിപ്പിച്ചതിന്റെ തെളിവ് മാരാരുടെ ടിപ്പണിയിലില്ല. ഇത് അവസാനവാക്കുകളാണെന്ന ശപഥത്തിന്റെ മന്ദ്രതയോ ,ഇനിയാരും ഇങ്ങോട്ടു തിരിഞ്ഞുനോക്കോണ്ടതില്ലെന്ന വിലക്കിന്റെ ഊർജ്ജിതത്വമോ ആരെയും പേടിപ്പിക്കുംവണ്ണം ആ വ്യാഖ്യാനത്തില് നിന്നുയരുന്നില്ല. ഭാവയത്രീപ്രതിഭയെ പററി പറയുമ്പോള് ''സാ ഹി കവേ: ശ്രമമഭിപ്രായം ച ഭാവയതി തയാ ഖലു ഫലിത: കവേര് വ്യാപാരതത: അന്യഥാ ''എന്നുപറഞ്ഞ രാജശേഖരനും കലാത്മകശ്രദ്ധയില് തന്നെയാണ് ഊന്നുന്നത്.

ആർഷജ്ഞാനത്തിന്റെ ഘടകങ്ങളായി നാലപ്പാട്ട് കവി കണ്ടിരുന്ന ജ്യോതിശ്ശാസ്ത്രം,പദാർത്ഥതത്വം,ദർശനങ്ങൾ, മനശ്ശാസ്ത്രം മുതലായ നാനാ വിജ്ഞാനശാഖകളോട് സംശ്ലിഷ്ടങ്ങളായ ആശയങ്ങള് ചക്രവാളത്തിലെ ഗീതങ്ങൾക്കുളള പുറം ലാളിത്യത്തിന് അകംഗഹനതയരുളിയിട്ടുണ്ട്. ആ വിജ്ഞാനശാഖകളില് നിന്നുൾക്കൊണ്ട കവിയുടെ കാഴ്ച്ചപ്പാടെന്തെന്ന് അദ്ദേഹം രചിച്ച മററു ഗ്രന്ഥങ്ങളിൽനിന്നുമാത്രമല്ല, വായിച്ചറിഞ്ഞ ഗ്രന്ഥങ്ങളിൽനിന്നുകൂടി ഗ്രഹിക്കാന് ശ്രമിച്ചതിനു ശേഷമാണ് ചക്രവാളത്തെ വ്യാഖ്യാനിക്കാന് സുവർണ്ണ ഒരുങ്ങിയിരിക്കുന്നത്. ഇതിനും പുറമേ ഈ വിജ്ഞാനശാഖകളില് താന് നേടിയ പുതിയ അറിവുകളും കാവ്യാപഗ്രഥനത്തിനുളള ഉപകരണങ്ങളാക്കിയിട്ടുണ്ട്. ഏതു മഹത്തായ കവിതയുടെ വ്യാഖ്യാനത്തിലും ഈ തത്വത്തിന് പ്രസക്തിയുണ്ട്. എന്തെന്നാല് കവിതയുടെ അർത്ഥം, കവി ഉപയോഗിച്ച പദസഞ്ചയത്തിന് സിദ്ധവും സാധ്യവുമായിട്ടുളള എല്ലാ അര്ത്ഥങ്ങളുടേയും സമവായമാണ്. ആശയങ്ങളും അനുഭൂതികളും പദസഞ്ചയത്തിലൂടെ വെളിപ്പെടുത്തുമ്പോള് (കവിര് മനീഷീ പരിഭൂ സ്വയംഭൂ) അതില് ശാശ്വതസമകളിലൂടെ വളരുന്ന അർത്ഥാവധാനമാണ്. വളരുന്നത് എന്നതുകൊണ്ട് ഉദ്ദേശിക്കുന്നത് കാലദേശാദികളിലൂടെ നീങ്ങുമ്പോള് എന്തൊക്കെ അർത്ഥങ്ങള് അവയില് പ്രസക്തമായി (നന്നായി ഇണങ്ങിച്ചേർന്നു) വരുന്നുവോ അതൊക്കെ ഉളളതുതന്നെയാണ് ,മററുളളവ ഉണ്ടാക്കുന്നതോ കൂട്ടിച്ചേർക്കുന്നതോ അല്ല എന്നാണ്.(നന്നായി ഇണങ്ങിച്ചേർന്നു എന്ന് ബോദ്ധ്യപ്പെടുത്താനാവില്ല എങ്കില് ,ഉണ്ടെന്നു വ്യാഖ്യാതാവ് ശപഥം ചെയ്തതുകൊണ്ടുമാത്രം ഉണ്ടാവില്ല.) സുവർണ്ണയുടെ വ്യാഖ്യാനം പലപ്പോഴും പ്രസക്തിയുളള സമാനാശയങ്ങളിലേക്ക് പര്യടനങ്ങളും ഉദ്ധരണങ്ങളുമാണ്. എന്നാലവ കവിതയുടെ ബാഹ്യാർത്ഥത്തിന്റേയും ആന്തരാർത്ഥത്തിന്റേയും അനുരണനങ്ങള് തന്നെയാണ് എന്നു നമുക്ക് ബോദ്ധ്യപ്പെടുന്നു.

രസതന്ത്രം,ഊർജ്ജതന്ത്രം,ഗണിതം,ജ്യോതിശ്ശാസ്ത്രം,ജ്യോതിഷം,മനശ്ശാസ്ത്രം,ഭാരതീയദർശനങ്ങള് ,ചരിത്രം മുതലായ എത്രയെത്ര വിജ്ഞാനമേഖലകളിലേക്കാണ് ഈ ഭാവയത്രീപ്രതിഭ നമ്മെ കൂട്ടിക്കൊണ്ടുപോകുന്നത് .അതതു സന്ദർഭത്തില് ഒരോന്നിന്റേയും പ്രസക്തി നമുക്കു ബോദ്ധ്യപ്പെടുത്തിത്തരികയെന്ന കൃത്യം അവ വിസ്മരിക്കുന്നില്ല. ഒരു ചെറിയ ഉദാഹരണം നോക്കുക.

പാടുന്നു,പാട്ടാല് പതിഞ്ഞ പടങ്ങളെ

കൂടിട്ടുവെപ്പൂ തടങ്ങളെങ്ങും (നാലാം ഖണ്ഡം)

ഒലിവെളളം ,പാട്ട്,ചിത്രപടം,തടം മുതലായ ആശയബിംബങ്ങളിലൂടെ ഏതൊക്കെ സങ്കൽപ്പങ്ങളും ചിത്രങ്ങളും നമ്മുടെ മനോമണ്ഡലത്തില് തെളിയുന്നുവോ അതൊക്കെ ഈ കാവ്യബിംബത്തിന്റെ അർത്ഥവിധാനത്തിലുൾപ്പെടും. കുട്ടികൃഷ്ണമാരാര് എല്ലാ രാഗങ്ങൾക്കും സാകാരത്വമുണ്ടെന്ന സംഗീതശാസ്ത്രദർശനത്തെ പററി മാത്രം പരാമർശിക്കുകയും പാട്ട്,ചിത്രപടം എന്നീ ബിംബങ്ങളുടെ സമന്വയത്തില് വ്യാഖ്യാനം ഒതുക്കുകയും ചെയ്യുന്നു. തടം എന്ന പദം നമ്മിലുണർത്തുന്നതും ഉണർത്തേണ്ടതുമായ സ്മരണയെപ്പററി അദ്ദേഹം പരാമർശിക്കുന്നതായി കാണുന്നില്ല. സുവർണ്ണയുടെ വ്യാഖ്യാനത്തില് നദീതടസംസ്കാരങ്ങളെ പററിയുളള വിവരണം കാണാം. തൊട്ടടുത്തുളള അർക്കന് ,മുകില് മുതലായ കാവ്യബിംബങ്ങൾക്ക് ഇതിനോടുളള ബന്ധത്തേയും അനാവരണം ചെയ്യുന്നു.

കരകളാല് അതിരിട്ട് കാലപ്പോക്കില് നദീതടസംസ്കാരങ്ങളായി പ്രാക്തനചിന്തകള് രൂപം പൂണ്ടു. മാനവസംസ്കാര മെന്ന ഒഴുക്ക് ഇന്ത്യന് ഈജിപ്ഷ്യന് മെസപ്പൊട്ടേമിയന് എന്നും മറ്റും പലതായി അതിരിടപ്പെട്ട് പഠനവിധേ യമായി. ഈ സംസ്കാരങ്ങളിലെ വർണ്ണവൈചിത്ര്യവും ഭംഗിയും വൈവിദ്ധ്യവും നിർന്നിമേഷനായി അന്നും ഇന്നും നോക്കിനി ൽക്കുന്ന ചിന്തകന്റെ കുതൂഹലം കവി സൂര്യനു സമ്മാനിക്കുന്നതിന്റെ ഔചിത്യം നോക്കുക . തുടർന്നുള്ള വിശദീകരണ ത്തില് നിന്ന് നമുക്കു ബോദ്ധ്യപ്പെടും ഒരു ചെറിയ പദത്തിന്റെ –തടം-പ്രയോഗത്തിലൂടെ കവി എത്ര വിപുലമായ സമൂഹാനുഭൂതിസ്മൃതിലോകങ്ങളെയാണ് കാവ്യാർത്ഥത്തിലൊതുക്കുന്നതെന്ന്.ഇത്തരം അപാവരണങ്ങള് ഒരു വെല്ലുവിളി പോലെ ഏററെടുക്കാന് ചക്രവാളം വ്യാഖ്യാതാവിനോടാവശ്യപ്പെടുന്നു.ഹ്രസ്വമായ ടിപ്പണി ചിലപ്പോള് അപര്യാപ്തമാവുന്നു.

നാലാം ഖണ്ഡത്തിന്റെ സമാപനത്തിനുമുമ്പ് പാതിരാപ്പൂവ്,മിന്നാമിനുങ്ങ്,സർപ്പം,കൂമൻ,പുലി എന്നിവയെ പററിയുള്ള ചിന്തകള് വരുന്നത് രാത്രിയുടെ സാഹായ്യം കൊണ്ടേ ജീവിതഫലമടയൂ എന്ന വകുപ്പില് പെട്ട ജീവികളെ ചൂണ്ടിക്കാട്ടി രാത്രിപ്രശസ്തി നിർവ്വഹിക്കലാണെന്ന മാരാരുടെ വ്യാഖ്യാനം തീർച്ചയായും മർമ്മസ്പർശിതന്നെ. പക്ഷേ ഈ ഓരോ കാവ്യബിംബവും ഉന്മീലനം ചെയ്യുന്ന ഭാവാർത്ഥബന്ധങ്ങളുടെ വേരു തേടിപ്പോകലു കൂടി ഇത്തരം ഒരു ദാർശനിക കാവ്യത്തിന്റെ വ്യാഖ്യാതാവിനുള്ള ചുമതലയാണ്. സെന് ബുദ്ധമതത്തിന്റെ ദർശനവും ശാസ്ത്രജ്ഞരുടെ തമോഗഹ്വര സങ്കല്പവും മററും ഇവിടെ അപ്രസക്തമല്ല. സർപ്പത്തെപ്പററി പറയുമ്പോള് രാഹു എന്ന ജ്യോതിശ്ശാസ്ത്ര സങ്കല്പ്പത്തിന്റെ തത്വം വിവരിക്കുന്നതും സന്ദർഭോചിതമാണ് എന്നു തന്നെയാണ് എന്റെ പക്ഷം. കവി രാഹുവിനെ വിവക്ഷിതത്തിലു ൾപ്പെടുത്തിയിട്ടുണ്ടോ എന്ന ചോദ്യം ഉത്ഭവിക്കുന്നില്ല. കവിവചസ്സുകളുടെ അർത്ഥം കവി ബോധചേതസ്സിന്റെ അറിവോ ടെ വിവക്ഷിച്ചതു മാത്രമാണെന്ന് പറഞ്ഞുകൂടാ. എന്തൊക്കെ അർത്ഥങ്ങള് കവിയുടെ വാക്കിന്റെ പിന്നാലെ ഓടിക്കൂടു ന്നുവോ അവയൊക്കെ കവിതയുടെ അർത്ഥങ്ങള് തന്നെയാണ്. വിവക്ഷിതമെന്നതിന്റെ അവസാനവാക്കു പറയാന് കവിക്കു മാത്രമേ അർഹതയുള്ളു എന്ന വാദത്തിന് ഇക്കാലത്തു മാത്രമല്ല,പണ്ടും അംഗീകാരമുണ്ടായിരുന്നില്ല. ഇവിടെ രാഹുതത്വം അറിയുന്നത് കവികല്പനക്ക് പുതിയ മാനങ്ങള് നൽകുന്നുണ്ടെങ്കില് ,ആ മാനങ്ങള് ഉൾക്കൊള്ളത്തക്ക വ്യാപ്തി പദാർത്ഥത്തിനുണ്ടെന്നതാണ് കാരണം. മൂങ്ങയെ പററി മാരാര് പറയുന്നത് മനുഷ്യനു കാണാന് വയ്യാത്ത ഇരുട്ടിനെ കാണാവുന്ന കൂമന് മനുഷ്യനെ അപേക്ഷിച്ച് ദേവനാവണമല്ലോ എന്നാണ്. ഇരുളിനെ കാണുകയെന്ന തിനേക്കാള് ഇരുട്ടില് കാണുകയല്ലേ എന്നതു ചെറിയൊരു ചോദ്യം. അതു വിടാം. പക്ഷേ,കൂമന് ദേവനായി എന്ന കല്പനയുടെ വ്യാഖ്യാനത്തെ അങ്ങനെ വിടാന് പററുമോ. ഇവിടെ വെളിച്ചത്തെ വാഴ്ത്തുന്ന മനുഷ്യനെന്നതു കൊണ്ട് നാം ഗ്രഹിക്കേണ്ടത് വൈദികകവികളെയാണെന്ന സുവർണ്ണയുടെ വ്യാഖ്യാനം തന്നെയാണ് സമീചീനമെന്ന് എനിക്കു തോന്നുന്നു. ദേവനെന്നതിന് ദിവ്യയോനി എന്ന അർത്ഥം തന്നെയാണ് കല്പിക്കേണ്ടതെന്നും ദിവ്യയോനികളായ സത്തകള് ഉലൂകം,ശുശുലൂകം മുതലായവയുടെ രൂപത്തില് പ്രത്യക്ഷപ്പെടുമെന്നും അവയെപ്പററിയുള്ള ഋഗ്വേദസൂക്ത ത്തിനു പ്രതീകാത്മകതയുണ്ടെന്നും സുവർണ്ണ വ്യാഖ്യാനിക്കുന്നത് ശ്രദ്ധേയമാണ്.ആ ഖണ്ഡികയുടെ സമാപ്തിയില് ശുക്രനാല് വട്ടിട്ടു എന്നുപറഞ്ഞത് വ്യാഖ്യാനിക്കാതെ വിടാവുന്നതുമല്ല. മാരാര് വിട്ടുകളഞ്ഞ അത് സുവർണ്ണ ഭംഗിയായി വ്യാഖ്യാനിക്കുന്നു.

അഞ്ചാം ഖണ്ഡത്തിലെ നിഴലാണ് സുവർണ്ണ സൂക്ഷ്മാപഗ്രഥനവിധേയമാക്കുന്ന മറ്റൊരു ബിംബകല്പന. നിഴലിനു പാപമെന്ന അർത്ഥം മാത്രം മാരാര് കൊടുത്തതിനോടു താനെന്തുകൊണ്ടു വിയോജിക്കുന്നു എന്ന് നിഴലെന്ന സങ്കല്പത്തിന്റെ നാനാതലങ്ങള് വിശദീകരിക്കുന്നതിലൂടെ യുക്തിയുക്തമായി സമർത്ഥിച്ചിട്ടുണ്ട്.

വസ്തുവും നിഴലും എന്ന ദ്വന്ദ്വകല്പനയില് പുണ്യപാപങ്ങൾക്കുള്ള സ്ഥാനം മററു പല ദ്വന്ദ്വങ്ങളിലൊന്നെന്ന നിലക്കുമാത്ര മാണ്. അതിനാല് നിഴലിനെ ഇപ്രകാരം വ്യക്തിസത്തയുടെ ഇരുണ്ട വശം അഥവാ പാപം എന്നതില് തളച്ചിടുന്നത് കവിസങ്കല്പത്തെ സങ്കോചിപ്പിക്കലായി സുവർണ്ണ കാണുന്നു. എന്നിലുള്ളതിനെ പുറത്തേക്കെടുത്ത് കർമ്മസാക്ഷി എന്നെന്നും പരീക്ഷണം നടത്തുന്നതായിരിക്കുമോ നിഴലെന്ന ചോദ്യവും ആ ശരം മർമ്മത്തു കൊണ്ടതു കൊണ്ടാണോ ഭൂമി നിഴലിനെ ഉള്ളിലേക്കു വലിച്ചത് എന്ന ചോദ്യവും വ്യാഖ്യാനിക്കാന് പുറപ്പെടുമ്പോള് പാപമെന്ന അർത്ഥത്തിലേക്ക് നിഴലിനെ സങ്കോചിപ്പിക്കുന്ന മാരാര് നന്നെ കുഴങ്ങുന്നുണ്ട്. സൂര്യൻ,ഭൂമി,ആത്മജ്ഞാനം ,ഐന്ദ്രിയത ,വസ്തു,നിഴല്

മുതലായ ദ്വന്ദ്വങ്ങളെ എങ്ങനെ ബന്ധിച്ചിരിക്കുന്നു എന്ന് വിശദീകരിക്കാനും മാരാര് മിനക്കെടുന്നില്ല. അഞ്ചാം ഖണ്ഡത്തിന്റെ വ്യാഖ്യാനത്തില് സുവർണ്ണ സ്വീകരിച്ച മാർഗ്ഗമാണ്

ദ്വാ സുപർണ്ണാ സയുജാ സഖായാ

സമാനം വൃക്ഷം പരിഷസ്വജാതേ

എന്ന മട്ടിലുള്ള ആർഷദർശനങ്ങളോടും ആർഷമായ ആത്മജ്ഞാനത്തോടും സംവദിക്കുന്ന ചേതസ്സുള്ള കവിയെ ശരിക്കറിയണമെങ്കില് അവലംബിക്കേണ്ടത് എന്നു ഞാന് പൂർണ്ണമായി വിശ്വസിക്കുന്നു. ആറാം ഖണ്ഡത്തിലെ നിഴല് വ്യാഖ്യാനിക്കുമ്പോള് പ്രാപഞ്ചികത്വം എന്ന് അർത്ഥം പറയുന്ന മാരാര് അത് അംഗീകരിക്കാന് മടിക്കുമായിരുന്നില്ല എന്നുകൂടി കൂട്ടിച്ചേർക്കട്ടെ.

എട്ടാം ഖണ്ഡത്തിലെ പത്മബന്ധക്കുറിപ്പിന് നക്ഷത്രാക്ഷരങ്ങളെക്കൊണ്ടു രചിക്കപ്പെട്ടത് എന്നുമാത്രമാണ് മാരാര് കൊടുത്തിരിക്കുന്ന അർത്ഥം.എന്താണ് പത്മശബ്ദത്തിന്റെ പ്രസക്തി എന്ന് അന്വേഷിക്കുന്ന സാഹിത്യവിദ്യാർത്ഥിക്ക് സംശയത്തിൽനിന്ന് കര കേറാന് മാരാര് ഒരു കൈ സഹായമായി നീട്ടിക്കൊടുക്കുന്നില്ല. ഇവിടെ അതിവിദഗ്ധമാണ് സുവർണ്ണ നടത്തിയ അന്വേഷണവും കണ്ടെത്തലും.ആർഷജ്ഞാനമെന്ന ഗ്രന്ഥത്തിലെ ബ്രഹ്മാണ്ഡമെന്ന ഒന്നാം അദ്ധ്യായത്തിലെ ആദ്യഖണ്ഡികകളാണ് ഈ കാവ്യഖണ്ഡത്തിന്റെ പൂട്ടു തുറക്കാന് വേണ്ട അക്ഷരത്താക്കോല് സുവർണ്ണക്കു നൽകിയത്.ആ അദ്ധ്യായത്തില് തന്നെ ബ്രഹ്മാണ്ഡത്തെ വിവരിക്കുമ്പോളുള്ള (വായില് വാല് തിരുകിയ ചുരുളന് സർപ്പം എന്ന) സർപ്പരാജ്ഞികല്പന (ഐതരേയബ്രാഹ്മണത്തെ മുന്നിർത്തിക്കൊണ്ടുള്ളത്) എട്ടാം ഖണ്ത്തിലെ പന്ത്രണ്ടാം ഖണ്ഡിക വ്യാഖ്യാനിക്കുമ്പോള് സുവർണ്ണ ഉപയോഗിക്കുന്നതും ശ്രദ്ധേയമാണ്. യൂറോബോറോസ് എന്ന പേരില് പാശ്ചാത്യമനശ്ശാസ്ത്രജ്ഞ(യുങ്ങ്,എറിക് ന്യൂമാൻ മുതലായവർ)വിവരിക്കുന്ന സ്വന്തം വാലുവിഴുങ്ങുന്ന സർപ്പം (വൃത്ത,പൂജ്യതത്വം) കിഴക്കുനിന്ന് പടിഞ്ഞാട്ടുസഞ്ചരിച്ച് വീണ്ടും കിഴക്കോട്ടെത്തിച്ചേരുമ്പോള് മറ്റൊരുതരത്തില് വൃത്തതത്വം പൂർത്തിയാക്കിയതാണെന്ന വസ്തുതയും ആലോചനാമൃതമാണ്.

പത്താം ഖണ്ഡത്തില് നിത്യതയുടെ വെൺതാമരപ്പൂവിന് അമ്പിളിയമ്മാമനെന്ന് മാരാര് അര്ത്ഥം കൊടുക്കുന്നതും ഈ അമ്പിളിയമ്മാമന് ആകാശമണ്ഡലം മുഴുവനുമാണെന്ന് വ്യതിരേകകല്പന ചെയ്യുന്നതും പുനപ്പരിശോധനയർഹിക്കുന്നുണ്ട്. സുവർണ്ണ സാഹചര്യത്തെളിവുകളോടെയും കാവ്യസന്ദർഭത്തിലെ അർത്ഥാന്തരപ്രസക്തിക്കുള്ള ഔചിത്യത്തിന്റെ ചർച്ചയിലൂടെയും സ്ഥാപിച്ചിട്ടുണ്ട്. വിഷ്ണു (വിണ്ണ്) പുണ്ഡരീകാക്ഷനാവുന്നത് സൂര്യനെന്ന ശ്വേതപുണ്ഡരീകം അക്ഷം (കണ്ണ്-ആക്സിസ്സ്) ആയിരിക്കുന്നതു കൊണ്ടാണെന്നും ം കാലചക്രം ധരിച്ചിരിക്കുന്ന ധർമ്മചക്രപ്രവർത്തന സൂത്രധാരത്വമാർന്ന വിശ്വരൂപമാണ് –യോഗിയുടെ മനസ്സിലെ പെരുന്താമരപ്പൂവായ ബ്രഹ്മാണ്ഡമാണ് –നാലപ്പാടന് പറയുന്ന നിത്യതയുടെ വെൺതാമരപ്പൂവിനു തുല്യമായ വക്തമ്രെന്നും വ്യാഖ്യാനിക്കുന്നതിന് ആർഷജ്ഞാനം തന്നെയാണ് സുവർണ്ണക്ക് പിന്തുണ നൽകിയത്. ചക്രവാളത്തിന്റെ ഒന്നാം പതിപ്പ് 1933ല് പ്രസിദ്ധപ്പെടുത്തി .ആർഷജ്ഞാനം എഴുതിത്തുടങ്ങിയത് 1950ലാണെന്ന് ബാലാമണിയമ്മ രേഖപ്പെടുത്തിയിട്ടുണ്ട്. സൌരവ്യൂഹമെന്ന പെരുന്താമരപ്പൂ കവിചേതസ്സില് നേരത്തേ തന്നെ വിരിഞ്ഞിട്ടുണ്ട്. ആർഷജ്ഞാനത്തില് അതു ചിത്രപ്പെടുത്തിയതിനു ശേഷമാണ് ചക്രവാളത്തിന് വ്യാഖ്യാനമെഴുതിയിരുന്നതെങ്കില് നിത്യതയുടെ വെൺതാമരപ്പൂവിനെ മാരാര് അമ്പിളിയമ്മാമനാക്കി ചുരുക്കുമായിരുന്നോ .ഇല്ലെന്നുവേണം കരുതുവാന്. ശാസ്ത്രജ്ഞന്മാര് ഏകമായ വസ്തുതത്വത്തെ പുതിയ പുതിയഉപകരണങ്ങള് ലഭിക്കുന്നതിനനുസരിച്ച് പുതിയ രീതികളില് കണ്ടെത്തുകയും വ്യാഖ്യാനിക്കുകയും ചെയ്യുമ്പോലെയാണിതും. ഈ അവബോധം സുവർണ്ണയെ വിനീതയും വിവേകശീലയുമാക്കിയിട്ടുണ്ട്. അത്രക്കത്രക്ക് പുതിയ വ്യാഖ്യാനത്തിന്റെ ആവശ്യകതയെക്കുറിച്ചുള്ള ഉറപ്പ് വർദ്ധിപ്പിച്ചുകൊടുത്തിട്ടുമുണ്ട്. മുൻവിവരിച്ച പോലെയുള്ള ദർശനങ്ങള് ഈ വ്യാഖ്യാനത്തില് വളരെയുണ്ട്. എല്ലാംകൊണ്ടും ഇതൊരു മഹിതോദ്യമമാണ്.

പത്താം ക്ലാസ്സ് പരീക്ഷക്കിരിക്കാതെ പഠിപ്പവസാനിപ്പിച്ചതിനു ശേഷം സംസ്കൃതവും ഇംഗ്ലീഷും പഠിക്കുന്നത് തുടരാന് ഒരു സ്ഥാപനത്തേയും ആശ്രയിക്കാതെ സ്വയം പ്രയത്നിച്ച ഒരു വ്യക്തി പാവങ്ങള് പോലൊരു ഗ്രന്ഥം വിവർത്തനം ചെയ്തതും ആർഷജ്ഞാനം പോലൊരു ഗ്രന്ഥം എഴുതിയതും അത്യത്ഭുതജനകമായ പ്രതിഭാശക്തിയുടെ തുണ കൊണ്ട് മാത്രമാണ്. ആ മഹാപുരുഷന്റെ മരുമകളുടെ മകള് പാശ്ചാത്യവൈദ്യശാസ്ത്രം പഠിക്കുകയും പത്തോളജിയില് പ്രൊഫസറായി പ്രവർത്തിക്കുകയും ചെയ്യുമ്പോൾതന്നെ ചരിത്രം,ഭാഷാശാസ്ത്രം ,ജ്യോതിശ്ശാസ്ത്രം,ജ്യോതിഷം മുതലായ വിജ്ഞാനശാഖകളില് അഗാധമായ അറിവുനേടുന്നതും സംസ്കൃതഭാഷ പഠിക്കുന്നതും സംസ്കൃതത്തിലെ ഒരു വൈജ്ഞാനികഗ്രന്ഥം സ്വീയമായ വ്യാഖ്യാനത്തോടെ വിവർത്തനം ചെയ്യുന്നതും (ഇന്ത്യയെ കണ്ടെത്തല് വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിലൂടെ) എല്ലാം കാണുമ്പോള് അശ്വത്ഥമൂലത്തില് വിടർന്ന സുവർണ്ണപുണ്ഡരീകം എന്ന് അവരുടെ തന്നെ ശൈലിയില് പ്രണമ്രമനസ്സോടെ ഞാന് പറഞ്ഞുകൊള്ളട്ടെ. നാലപ്പാട്ടു തറവാട്ടുപറമ്പിലെ പാമ്പിൻകാവില് അദ്ദേഹം കമഴ്ത്തിയിട്ടുപോയ ചക്രവാളച്ചെമ്പുരുളി എന്ന കല്പനയില് സുവർണ്ണയുടെ കവിതയുണ്ട്. അതിന്റെ വ്യംഗ്യത്തില് പ്രതിഭാശാലിനികളായ സന്തതികളുടെ ഉദയം എന്ന ആശയം അനിവാര്യമായി വന്നുകൂടുന്നു. (നായർസമുദായത്തില് സന്തതി സ്ത്രീയാണല്ലോ) കവിത,കഥ,വിജ്ഞാനശാഖ ,ചിത്രകല എന്നിവയിലെല്ലാം പെടുന്ന പ്രതിഭാശാലിനികള് (ബാലാമണിയമ്മ,മാധവിക്കുട്ടി,ഡോക്ടര് സുവർണ്ണ നാലപ്പാട്ട് ,അനുരാധ) ആ അശ്വത്ഥമൂലത്തില് വിടർന്നിട്ടുണ്ട്.  തുടക്കത്തില് പറഞ്ഞതുപോലെ ആ വംശോന്നതി വളർത്തുന്നതിനും ഋഷിഋണം വീട്ടുന്നതിനും ഈ ചക്രവാളവ്യാഖ്യാനം കൂടി ഉതകിയിരിക്കുന്നു.ഡോക്ടര് സുവർണ്ണയുടെ ചരിത്ര-ഗവേഷണ-വിജ്ഞാന-പ്രബന്ധങ്ങളിലെന്നപോലെ അപൂർവ്വദർശനക്ഷമത ഇതിലും ആദ്യന്തം സുവർണ്ണകാന്തി പരത്തുന്നു. നമ്രശിരസ്സായി കൂപ്പുകൈ അർപ്പിച്ചുകൊണ്ട് ഞാന് ആശംസിക്കുന്നത് ചക്രവാളം പഠിക്കാനെടുക്കുന്ന വിദ്യാർത്ഥികൾക്കും സഹൃദയർക്കും ഇതിലെ ഉൾക്കാഴ്ചകൾക്കും കാഴ്ചപ്പാടുകൾക്കുമൊത്ത് ഉയരാന് കഴിയട്ടെ എന്നാണ്.

എം ലീലാവതി

20.12.91

1.

1972ലാണ് ഞാനൊരമ്മയായത്.ആലപ്പുഴയിൽ പഴവീട് അമ്പലത്തിനടുത്ത് മന്നംകോളനിയിലെ വാടകവീട്ടിനുമുമ്പിലെ പൂഴിമണ്ണിൽ എന്റെ കൊച്ചുമകന് ഓടിനടക്കുന്നതുംനോക്കി ഒരുദിവസം ഞാൻ നിൽക്കയായിരുന്നു .ക്ഷേത്രക്കുള ത്തിലെ ഓളങ്ങളിൽസ്പർശിച്ച് കുളിർത്ത ഒരു കാറ്റ് ,അരയാലിലകളെ അഷ്ട പദി പാടിക്കേൾപ്പിച്ച് നൃത്തം പഠിപ്പിച്ചിരുന്നു. എന്റെ മകൻ ഓടുമ്പോള് കര യുന്ന കൊച്ചുഷൂസ് പൂഴിത്തരികളോട് ആവലാതി പറഞ്ഞു.അവന്റെ ചുവന്നുതുടു ത്തകവിളിൽ അസ്തമയസൂര്യന്റെ കരങ്ങള് തലോടി. ചിലപ്പോൾ കാറ്റില് പാറുന്ന ഒരിലയോ ഒരു തുമ്പിയോ അവന്റെ ശ്രദ്ധയെ ആകർഷിക്കും. ഒട്ടിട നിന്നും ഓടി യുമുള്ള തന്റെ സഞ്ചാരത്തിനിടയിൽ എന്റെ സാരിച്ചുളിവുകൾക്കിടയില് അവൻമു ഖമൊന്നൊളിപ്പിക്കും. മുഴുവൻ പല്ലുകള് മുളച്ചിട്ടില്ലാത്ത ഒരു മന്ദഹാസം എനിക്കു സമ്മാനിക്കും. ഒരിക്കൽ ഒരുനുള്ളു മണ്ണുവാരി എന്റെ കയ്യിൽവെച്ചിട്ട് ‘‘ഇത് അമ്മച്ച്’’ എന്ന് കൊഞ്ചിപ്പറഞ്ഞിട്ട് കുണുങ്ങിച്ചിരിച്ച് അവന് ഓടിയകന്നു. ഞാൻ ആ കുഞ്ഞിക്കവിളുകളെ ഉമ്മകള് കൊണ്ടുമൂടി ഒരിക്കൽക്കൂടി ഒരു കുട്ടി യായി.

ഓരോ അമ്മക്കും ഓരോ അഛനും ചിരപരിചിതമായ ഒരു സാധാരണസംഭവം. അന്തിക്കതിരോനെപ്പോലെ മാതാപിതാക്കളും തങ്ങളുടെ തങ്കക്കുഞ്ഞിനെ പ്രേമ പൂർവ്വം വാരിയെടുത്ത് ഉമ്മവെക്കുന്ന ഒരസുലഭമുഹൂർത്തം. ജീവിതഗന്ധിയായ ഈ മുഹൂർത്തമാണ് ചക്രവാളത്തിന്റെ പശ്ചാത്തലം. ഒരു മുഹൂർത്തനേരം കൊ ണ്ട് വിചാരശീലനായ ഒരാളുടെ മനസ്സിലൂടെ കടന്നുപോകാവുന്ന ഉദാത്തചിന്തക ളുടെ സമാഹാരം. ‘‘ഒരോമനപ്പൂവിതൾ ചൂടുവാനും പോരാത്തവണ്ണം ലഘുവെന്റെ ഭാഗ്യം ‘‘എന്നുപാടിയ അനപത്യനായ ഒരു കവിയാണ് ഇതിന്റെ കർത്താവെ ന്നത് സവിശേഷശ്രദ്ധയാകർഷിക്കുന്നു.

1. എൻതങ്കക്കുഞ്ഞിളം കൈവിരലാലൊരു
   മൺതരിനുള്ളിയെൻകയ്യിൽവെച്ചു
   ചന്തം തിരളുമാച്ചെങ്കവിൾ ചുംബിച്ചാ-

നന്തിക്കതിരോനുമെന്നെപ്പോലെ

ഈ വരികൾ വായിക്കുമ്പോഴൊക്കെ ,ഞാനാണ് ആ കുഞ്ഞെന്നു വിശ്വസി ച്ചിരുന്ന ഒരു കാലഘട്ടം എന്റെ ജീവിതത്തിലുണ്ടായിരുന്നു. നാലപ്പാട്ടിന്റെ പദ്യകൃതികൾക്കുള്ള അവതാരികയില് 1951ലാണ് ചക്രവാളം പ്രസിദ്ധീകരിച്ച തെന്ന് വലിയമ്മ(ബാലാമണിയമ്മ) സാക്ഷ്യപ്പെടുത്തുന്നതിനാൽ ,അന്നേക്ക് 5 വയസ്സുതികഞ്ഞ ഞാന് തന്നെയാവണം ആ കുഞ്ഞെന്ന് ഇപ്പോഴും വിശ്വ സിക്കാനെനിക്ക് മോഹമുണ്ട്. അദ്ദേഹത്തോടൊത്ത് മുറ്റത്തുലാത്താനും പുളി യാറലും പനിനീർപ്പൂക്കളും സമൃദ്ധമായി വളരുന്നതിനിടക്ക് കിളിർത്ത പുല്ല് പറിക്കാനും ഞാനും കൂട്ടുണ്ടായിരുന്നു.എന്റെ വികൃതികൾക്കും വാശികൾക്കും കൂട്ടുനിന്ന ഒരു വത്സലപിതാവിന്റെ സ്ഥാനമാണ് അദ്ദേഹത്തിനുണ്ടായിരുന്നത്. എങ്കിലും, ആ സ്നേഹം എനിക്കുമാത്രം അവകാശപ്പെട്ടതായിരുന്നില്ല എന്ന് ഇന്നെ നിക്കറിയാം.

ചക്രവാളത്തിന് ശ്രീ വി.എം .നായർ എഴുതിയ അവതാരികകളിൽനിന്ന് ഒന്നാം പതിപ്പ് 9.2.1933നും രണ്ടാംപതിപ്പ് 11.1.44നും പുറത്തുവന്നതായി മനസ്സിലാക്കാം. 1933ൽ നാലുവയസ്സുതികഞ്ഞ ഉണ്ണിയേട്ടനോ (ദിവംഗതനായ ഡോ.മോഹൻദാ സ്) ആമിയോപ്പവോ(മാധവിക്കുട്ടി)ആകാം ആ തങ്കക്കുഞ്ഞ്. ഒരു പക്ഷേ പ്രസി ദ്ധീകരിക്കുന്നതിന് എത്രയോ മുമ്പുതന്നെ കവിതയുടെ ബീജം കവിഹൃദയത്തിൽ മുളപൊട്ടിയിരിക്കാമെന്ന് അംഗീകരിക്കുന്ന പക്ഷം ബാലാമണിയമ്മയോ അമ്മിണി യമ്മയോ ആവാനും സാദ്ധ്യതയുണ്ട്. ഞങ്ങ ൾക്കെല്ലാവർക്കും തലമുറകളുടെ ഭേദംകൂടാതെ എടുത്താസ്വദിക്കാവുന്ന വാത്സല്യച്ചെപ്പാണ് ആ ഹൃദയം തുറന്നു വെച്ചിരുന്നത്. അതിലെ കസ്തൂരി യുടെ സൌരഭ്യം ഇന്നും ഞങ്ങളുടെ കുടുംബങ്ങ ളിൽ തങ്ങിനിൽക്കുന്നുണ്ട്.

സ്വന്തമായൊരു കുഞ്ഞില്ലെങ്കിലും,എല്ലാ കുഞ്ഞുങ്ങളിലും ഒരുപോലെ വാത്സ ല്യം ടൊരിഞ്ഞ കവിയുടെ മാസ്റ്റർപീസ് ആയ കവിതയുടെ പശ്ചാത്തലം ഇങ്ങനെ യാവാതെ തരമില്ല.അത് ആ വ്യക്തിത്വത്തിലേക്കുള്ള ചൂണ്ടുപലകയാണ്. ലളിത മായ പശ്ചാത്തലത്തിൽ എഴുതപ്പെട്ട ഈ കൃതി ദുർഗ്രഹമെന്ന് ചിലരാലെങ്കിലും

കരുതപ്പെട്ടിട്ടുണ്ട്. നാലപ്പാട്ടിന്റെ പദ്യകൃതികൾക്കുള്ള അവതാ രികയിൽ ശ്രീമതി എം ലീലാവതി ഇങ്ങനെ പറയുന്നു:- "നാലാപ്പാട്ടിന്റെ ദാർശനികവിചിന്തനങ്ങ ളിൽ ഏതായാലും വ്യാഖ്യാനാതീതമായ ഒന്നുമില്ല. വ്യാഖ്യാനം ആവശ്യപ്പെടുന്ന പലതും ഉണ്ടെന്ന് അദ്ദേഹം സ്വയം അംഗീകരിച്ചിട്ടുണ്ട്. തന്റെ വ്യാഖ്യാനംകൊണ്ട് ആ കവിതയിലെ ഭാവനാഹ്രദത്തിന്റെ നിർവൃതിപ്രദമായ മനോഹാരിത മുഴുവ ൻകണ്ടെത്താന് കഴിഞ്ഞെന്നുവരില്ലെന്നും വായനക്കാര് ആലോചനാന്തലിട്ട് അതിന്റെ സാർവ്വത്രികമായ അഗാധതയെ സ്വയം അളന്നറിയുകതന്നെ വേണ മെന്നും കുട്ടികൃഷ്ണമാരാർ മുന്നറിയിപ്പ് തന്നിട്ടുമുണ്ട്. ചക്രവാളം ദാർശനികമായ അന്വേഷണമാണെങ്കിലും ,അതിന് അസദൃശമായ ഒരു സാരള്യമുണ്ടെന്നു കാണാം. ...പിണ്ഡാണ്ഡത്തിൽ ബ്രഹ്മാണ്ഡത്തെ കാണുന്ന പൌരസ്ത്യമായ അക്ഷരബ്രഹ്മതത്വം ലളിതമായ കുറച്ചു വാക്യ മഞ്ജരികളുടെ സൌരഭ്യത്തിലൊതു ക്കാമെന്നത് സാധാരണക്കാരുടെ കൊക്കിലൊതുങ്ങാവുന്ന ഒരു വ്യാമോഹമല്ല."

പൌരസ്ത്യമായ ജീവിതദർശനം വാക്കുകളുടെ സൌരഭ്യത്തിലും , ജീവിതത്തിലെ ദൈനന്ദിനകർമ്മങ്ങളിലും ഒരുപോലെ ഉൾക്കൊള്ളിച്ച പിതൃതുല്യനായ ആ വാത്സല്യനിധിയുടെ അഗാധചിന്തയിലേക്ക് ഒരു വായനക്കാരിയും ആസ്വാദക യുമെന്ന നിലയിൽ ആലോചനാന്തലിട്ടുനോക്കാന്, ഞാൻ ആരംഭിച്ചത് 1975ൽ മാത്രമാണ്. ആ നൂലിന്റെ തുമ്പിഴയുന്ന പാതകളിലൂടെയെല്ലാം മറുതുമ്പിലെ പിടി വിടാതെ സഞ്ചരിച്ചുനോക്കി. മുഴുവനായി അളന്നു നോക്കാൻ സാധിക്കാത്ത മേഖ ലകളിലൂടെയുള്ള തീർത്ഥയാത്രയില് എന്തൊക്കെയോ നേടി-എന്തൊക്കെയോ ത്യജിച്ചു. എന്തൊക്കെയോ,ത്യജിക്കാൻവേണ്ടിമാത്രം സംഭരിച്ചു. ഈ സഞ്ചാര ത്തിന്റെ ഫലമായി, കൊക്കിലൊതുങ്ങാത്ത ഒരു കർമ്മം ചെയ്യാനുള്ള ധൈര്യം നേടി. –ചക്രവാളത്തിൽ വ്യാഖ്യാനം ആവശ്യപ്പെടുന്ന പലതിൽ ചിലതിനെ വ്യാഖ്യാനിക്കാൻ... പ്രപഞ്ചത്തെ ഒരു മൺതരികൊണ്ട് അളക്കാൻ...

2. കുട്ടിതൻസമ്മാനം ദൃഷ്ട്യാ നുകർന്നതി-
   ലൊട്ടിടക്കച്ചരനും കുട്ടിയായ്പ്പോയ്
   ആരെയും കൊച്ചുകിടാങ്ങളെപ്പോലാക്കാൻ
   പോരുമിങ്ങേതു പരമാണുവും

ഭൂമണ്ഡലത്തിനെ കൊഞ്ചിപ്പറയുന്ന-
തീമഞ്ജുരൂപത്തിലീമൺതരി
നമ്മെപ്പോലെത്രയോ ജീവികളുണ്ടാവാം
കർമ്മത്താൽകൈ നൊന്തുകൊണ്ടിതിലും

കുട്ടി എന്തുകൊണ്ടാണ് മൺതരി അഛനു സമ്മാനിച്ചത്. മുതിർന്ന ഒരാൾക്ക് മൺതരി ഒരപൂർവ്വവസ്തുവല്ല. നിസ്സാരത്തില് നിസ്സാരം. കണ്ടുപഴകിയ ഒന്ന്. എന്നാൽ കുട്ടിക്ക് അത് അത്ഭുതകരമായ ഒരപൂർവ്വവസ്തുവാണ്. ആദ്യമായിട്ടു കാണുകയും തൊടുകയും ചെയ്യുന്ന ഒന്ന്. ആദ്യമായി കാണുന്ന അത്ഭുതവസ്തുവിനെ അറിയാനുള്ള ജിജ്ഞാസയാണ് ലോകത്തിൽ കലയായും ശാസ്ത്രമായും വികസിക്കുന്നത്. ഈ അനുഭൂതിമാധുര്യം അൽപ്പ സമയത്തേക്ക് അഛനിലും ജനിപ്പിക്കാൻ കുട്ടിക്ക് കഴിയുന്നു. കുട്ടിക്ക് മൺതരിയെന്നപോലെ, കുട്ടിയും അവന്റെ ക്രീഡകളും അഛനും ഒരപൂർവ്വാനുഭൂതിയാണ്. ഒരു പരമാണുവിനെ പഠനവിധേയമാക്കുന്ന ശാസ്ത്രജ്ഞൻ അതിന്റെ തത്വം ഗ്രഹിക്കാന് ശ്രമിക്കുമ്പോള് അനുഭവിക്കുന്നതിൽനിന്ന് ഒട്ടും വിഭിന്നമല്ല, ശൈശവത്തെ നിരീക്ഷിച്ച് തന്നിലെ ശിശുവെ കണ്ടെത്തുന്ന പിതാവിന്റെ അനുഭവം. മൺതരി കണ്ട കുട്ടിയെപ്പോലെ അഛനിലും അത്ഭുതാനന്ദങ്ങളുടെ സമ്മിശ്രാനുഭവം കുട്ടി ജനിപ്പിക്കുന്നുണ്ട്. ഒരു മൺതരിപോലും നിത്യനൂതനമായി അനുഭവപ്പെടുന്ന മുഹൂർത്തത്തില് വാർദ്ധക്യം ശൈശവത്തിനു വഴിമാറിക്കൊടുക്കുന്നു.മൺതരിയില് ഭൂമണ്ഡലം മുഴുവനുമുണ്ട്. ഭൂമിയിലെന്നപോലെ കർമ്മത്താല് കൈനൊന്തുകൊണ്ട് അനേകം ജീവികള് മൺതരിയിലുമുണ്ട്.

കർമ്മംചെയ്യാതെ ഒരാൾക്കും ഭൂമിയില് ജീവിച്ചിരിക്കാന് സാദ്ധ്യമല്ല. കർമ്മം വേദനാജനകമാണ്.കർമ്മഫലമായിട്ടാണ് വേദനകളുണ്ടാവുന്നത്. ഈ വേദനകൾ അനുഭവിച്ചുതീർക്കാന് ജന്മജന്മാന്തരങ്ങളിലൂടെ ആത്മാക്കള് ശരീരികളായിത്തീരുന്നു. തികച്ചും പൌരസ്ത്യമായ ഈ കർമ്മസിദ്ധാന്തമാണ് നാലപ്പാട്ട് ഇവിടെ എടുത്തുപയോഗിക്കുന്നത്. പക്ഷേ,അദ്ദേഹത്തിനറിയാം ,ഈ കർമ്മസിദ്ധാന്തം പാശ്ചാത്യലോകത്തെ ചിന്തകന്മാരേയും സ്വാധീനിച്ചിട്ടുണ്ടെന്ന്.ഴാങ് വാൽഴാങിനെ വർണ്ണിക്കുന്ന വിക്ടർഹ്യൂഗോയുടെ വാക്കുകള് ശ്രദ്ധിക്കുക.

"എല്ലാത്തരം കഷ്ടപ്പാടുകളിലൂടെയും കടന്നുപോന്നവനും കർമ്മഗതിയിലെ പരിക്കുകളിൽനിന്ന് അപ്പോഴും സർവ്വാംഗം ചോരയൊലിച്ചു കൊണ്ടുള്ളവനും....."(പുറം 224 പാവങ്ങള് ഭാഗം 2) ഹ്യൂഗോ മറ്റൊരിടത്ത് പ്രസ്താവിക്കുന്നു: "സ്വധർമ്മാനുഷ്ഠാനം ഒരു ഹൃദയവേദന യോടുകൂടിപ്പിണയുന്നു" (പുറം 566 പാവങ്ങൾ ഭാഗം 2)

പരിശുദ്ധഖുറാനിൽ "We shall remove from their hearts any lurking sense of injury ;Beneath them will be rivers flowing"എന്നുപറയുന്നുണ്ട്. (സൂറ 7 സെക്ഷൻ 5 .43 എം.യൂസഫ് അലി ഖത്തർ നാഷനല് പ്രിന്റിങ്ങ് പ്രസ്). സ്വധർമ്മാനുഷ്ഠാനത്തോടു കൂടിപ്പിണഞ്ഞുകിടക്കുന്ന കർമ്മജന്യങ്ങളായ വേദനകളെ ഈശ്വരൻനീക്കിക്കളഞ്ഞാല് അത്തരം പുണ്യാത്മാക്കളില് ഒഴുകുന്ന കാരുണ്യത്തിന്റെ നീരുറവയുടെ വിശുദ്ധി ഒന്നുവേറെയാണ്. കർമ്മഗതിയാല് ചോരയൊലിക്കുന്ന തിരുഹൃദയങ്ങളിൽ പ്രവാചകന്മാരുടെ ഉൾവിളി മാറ്റൊലിക്കൊള്ളുന്നു. ഇത്തരം പ്രവാചകഹൃദയങ്ങളെ ഒരുമൺതരിയിൽപോലും ദർശിക്കുന്ന കവി , സർവ്വചരാചരങ്ങളിലും സത്യത്തെ മാത്രം തേടുന്ന സത്യാന്വേഷിയാണ്.

3. അല്ലെങ്കിലംബരചാരിതൻനക്ഷത്ര-
   മല്ലിതോരോന്നുമെന്നാർക്കറിയാം
   അന്യസൌരഗ്രഹമണ്ഡലമൊന്നിതി-
   ലന്തർഭവിച്ചിട്ടുണ്ടെന്നും വരാം
   പപ്പടപ്രായമാണേതിനോ പൂർണ്ണത
   അക്കണ്ണിനൊക്കെച്ചെറുതുതന്നെ.

മൺതരിയെ ഭൂമണ്ഡലമായി വിവക്ഷിച്ച കവി പിന്നീടതിനെത്തന്നെ ആകാശസഞ്ചാരികളുടെ നക്ഷത്രമായും സങ്കൽപ്പിക്കുന്നു. ഭൂമിയിൽ സഞ്ചരിക്കുന്ന മനുഷ്യൻ നക്ഷത്രമായി കാണുന്നത് ആകാശത്തിലെ എണ്ണിയാലൊടുങ്ങാത്ത മൺതരികളുടെ സമാഹാരമാകാം. ആകാശചാരികൾ നക്ഷത്രങ്ങളായി കാണുന്നത് ഭൂമിയിലെ മൺതരികളായിക്കൂടായ്കയില്ല. മറ്റേതെങ്കിലും തേജോഗോളത്തിന്റെ കാന്തികമണ്ഡലം –ഒരു സൌരഗ്രഹ മണ്ഡലം –മൺതരിയില് അന്തർഭ

വിച്ചിട്ടുണ്ടാകാം. ഈ സങ്കൽപ്പത്തിന്റെ ശാസ്ത്രീയസാദ്ധ്യത തെളിയിക്കപ്പെട്ടു കഴിഞ്ഞതാണ്. ഗ്രഹനക്ഷത്രാദികളിലെ കാന്തികമണ്ഡലങ്ങൾ പരസ്പരം അദൃശ്യശൃംഖലകളാൽ പിണഞ്ഞ് ദ്രവ്യത്തിന്റെ ഗതിയെ നിയന്ത്രിക്കുന്നതിനാലാണല്ലോ ഈ സൌരയൂഥം ഇന്നെന്നപോലെ അന്നും എന്നും നിലനിൽക്കുന്നത്. ഭൂമിയിലെ ഓരോ ചരാചരത്തിലും ഗുരുത്വാകർഷണശക്തി പ്രവർത്തിക്കുന്നു. ഗ്രഹകാന്തികമണ്ഡലങ്ങളുടെ ശക്തിയും. ഇതാണ് ജ്യോതിശ്ശാസ്ത്രത്തിന് ആധാരമായിരിക്കുന്ന തത്വം. ഹ്യൂഗോവിന്റെ വരികൾ നാലപ്പാട്ട് പരിഭാഷപ്പെടുത്തിയത് നോക്കുക: വാസ്തവത്തിൽ ചെറുതായിട്ട് യാതൊന്നുമില്ല.അഗാധവും സർവ്വ വ്യാപകവുമായ പ്രകൃതിശക്തിയുമായി പരിചയപ്പെട്ട എല്ലാവർക്കും ഇതറിയാം. കാരണത്തിന് അതിരിടുകയോ കാര്യത്തിന് അവധിവെക്കുകയോ ചെയ്യാൻ തത്വജ്ഞാനത്തിന് പ്രകൃത്യാ തികച്ചും തൃപ്തിയില്ല. എങ്കിലും ഐക്യത്തിൽച്ചെന്നവസാനിക്കുന്ന ഈ ശക്തിയും ലയവും മൂലമുള്ള ആഴമറിയാത്ത ആഹ്ലാദാധിക്യങ്ങളിലേക്ക് ആലോചനാശീലന് നിലതെറ്റിപ്പോകുന്നു.സകലവും സകലത്തിനുമായി പണിയെടുക്കുന്നു.(പാവങ്ങൾ ഭാഗം 2 പുറം 214-216) ബീജഗണിതം മേഘങ്ങളിൽപ്രവർത്തിക്കുന്നു.നക്ഷത്രത്തിന്റെ പ്രകാശനാളം പനിനീർപ്പൂവിന് ഉപകാരപ്പെടുന്നു. ഒരു സുഗന്ധപുഷ്പത്തിന്റെ പരിമളം നക്ഷത്രഗോളങ്ങൾക്ക് പ്രയോജനകരമല്ലെന്ന് ഏതൊരാലോചനാശീലനും പറഞ്ഞുനോക്കുകയില്ല. അപ്പോൾ ഒരു പരമാണുവിന്റെ ഗതിയെ ആർക്കു കണക്കിടാന് കഴിയും. പൂഴിത്തരികളുടെ നിഴൽകൊണ്ടല്ല, ലോകങ്ങളുടെ നിർമ്മാണം തീർച്ചപ്പെടുന്നതെന്നും നമുക്കെങ്ങനെയറിയാം. അപാരമായ മഹത്വത്തിന്റേയും അതിയായ പരമാണുത്വത്തിന്റേയും അന്യോന്യമുള്ള വേലിയിറക്കങ്ങളും സത്തയുടെ അഗാധകുണ്ഡങ്ങളിൽ വെച്ചുള്ള കാരണങ്ങളുടെ പ്രതിചലനങ്ങളും സൃഷ്ടിയുടെ മഹാപ്രവാഹങ്ങളുംആർക്കറിയാം. ഏറ്റവും നിസ്സാരമായ പുഴുവും പ്രാധാന്യമുള്ളതാണ്. സാരമുള്ളത് നിസ്സാരമാണ്. നിസ്സാരമായത് സാരമുള്ളതുമാണ്. ആവശ്യകതയില് സകലവും തുക്കിനോക്കപ്പെടുന്നു.മനസ്സിനെ പരിഭ്രമിപ്പിക്കുന്ന കാഴ്ച. ജീവനുള്ളവയും ഇല്ലാത്തവയും തമ്മിൽ അത്ഭുതകരമായ സംബന്ധമു ണ്ട്. സൂര്യൻമുതല് പുഴുവരെയുള്ള ആ അവസാനമറ്റ സകലത്തിലും ,യാതൊന്നും മറ്റൊന്നിനെ അപഹസിക്കുന്നില്ല. എല്ലാറ്റിനും അതാതിനെക്കൊണ്ട് ആവശ്യമുണ്ട്. ആകാശത്തിന്റെ

അഗാധതകളിലേക്ക് വെളിച്ചം ഭൂമിയിലെ പരിമളത്തെ കൊണ്ടുപോകുന്നത് താനെന്താണ് ചെയ്യുന്നതെന്ന് അറിയാതെയല്ല. ഉറങ്ങുന്നപുഷ്പങ്ങളിലേക്ക് രാത്രി നാക്ഷത്രമായ വീര്യദ്രവം പകർന്നു കൊടുക്കുന്നു...ഒരു പുഴുവിന്റെ ജനന ത്തേയും സോക്രട്ടീസിന്റെ അവതാരത്തേയും ഒരേനിലയിൽ വെക്കുന്നു. ദൂരദർശിനി അവസാനിക്കുന്നിടത്ത് സൂക്ഷ്മദർശിനി ആരംഭിക്കുന്നു. ഒരുനുള്ളു പൊടിമണ്ണ് പുഷ്പങ്ങളുടെ ഒരു കാർത്തിക നക്ഷത്രമാണ്. ഒരു പരമാണുവെ കുഴിച്ചിട്ടു കൊണ്ട്, അവിടെ ഒരു ഗ്രഹത്തെ തട്ടിച്ചിന്നിച്ചുകൊണ്ട്, പൊന്തിയും താണും, വളഞ്ഞും തിരിഞ്ഞും, വെളിച്ചത്തെ പിടിച്ച് ശക്തിയാക്കിയും ,ആലോച നയെ എടുത്ത് മൂലപ്രകൃതിയാക്കിയും ,സർവ്വവ്യാപിയായി ,അദൃശ്യമായി, ആ ക്ഷേത്രഗണിതബിന്ദുവെ-ഞാനെന്നതിനെ-ഒഴിച്ചു സർവ്വത്തേയും വേർപിരിച്ചു കൊണ്ട് ,സകലത്തേയും ആത്മാണുവിലേക്ക് തിരിച്ചെത്തിച്ചു കൊണ്ട് ,ഈശ്വര നിൽവെച്ച് എന്തിനേയും പരപ്പിച്ചുകൊണ്ട്, അടിമുതൽ അറ്റംവരെ എല്ലാ പ്രവൃ ത്തിയേയും ഒരു തലചുറ്റിക്കുന്ന യന്ത്രപ്പണിയുടെ നിഗൂഢതയിൽ കെട്ടുപ്പിണച്ചു കൊണ്ട്, ഒരു പുഴുവിന്റെ പറക്കലിനെ ഭൂചലനത്തോടു കൂട്ടിക്കെട്ടിക്കൊണ്ട്, ഒരേ ഒരു നിയമത്തിന്റെ വ്യാപ്തിയാൽ മാത്രം- ആർക്കറിയാം.. ആകാശത്തിൽ ഒരു തേജോഗോളത്തിനുള്ള പരിണാമത്തോട് ഒരു തുള്ളി വെള്ളത്തിലുള്ള അദൃ ശ്യാണുപ്രാണിയുടെ ചക്രംചുറ്റലിനെ കീഴ്പ്പെടുത്തിക്കൊണ്ട്, പ്രാപഞ്ചികജീവിതം അജ്ഞാതത്തുകകളിലായി വന്നും പോയുമിരിക്കുന്നു. മനസ്സുകൊണ്ടുണ്ടാക്കിയ ഒരു യന്ത്രം. പ്രധാനചലനശക്തി കൊതുകും ഒടുവിലത്തെ തിരിചക്രം രാശിചക്രവു മായ പടുകൂറ്റൻ യന്ത്രമണ്ഡലം.”

ഹ്യൂഗോയുടെ സങ്കീർണ്ണമായ ഈ ചിന്തയെ ഏറ്റവും സരളമായ രീതിയില് രണ്ടേരണ്ടുവരികളിൽ നാലപ്പാട്ട് ഒതുക്കിയിരിക്കുന്നു. പ്രധാനചലനശക്തി മൺതരിയും അവസാനത്തെ തിരിചക്രം സൌരഗ്രഹങ്ങള് ഉൾച്ചേർന്ന രാശിചക്രവുമായ ആ പടുകൂറ്റൻ യന്ത്രമണ്ഡലത്തെ കവി തന്റെ ഉള്ളങ്കയ്യില് വെച്ച് സൂക്ഷിച്ചുനോക്കി, ആസ്വദിച്ച് ആനന്ദിച്ച്, ആ അനുഭൂതി നമുക്കും ഉണ്ടാക്കിത്തരികയാണ് ഇവിടെ ചെയ്യുന്നത്.

പപ്പടപ്രായം എന്നതിന് രണ്ടർത്ഥം കൽപ്പിക്കാവുന്നതാണ്. ഒരു പപ്പടത്തോളം വലിപ്പം എന്നും ,വൃത്താകൃതി എന്നും. പൂർണ്ണതക്ക് ഒരു പപ്പടത്തോളം വലിപ്പമേയുള്ളു.തനിക്കതിനെ പൂർണ്ണമായി ഗ്രഹിക്കാനാവുമെന്ന് കരുതുന്നവന് ഒന്നുകില് മഹാജ്ഞാനിയാവണം,അല്ലെങ്കിൽ അഹങ്കാരി. അഹങ്കാരിയുടെ കണ്ണിൽ താനൊഴികെ മറ്റെല്ലാം ചെറുതാണ്. ആരുടെ മഹത്വവും അയാൾ അംഗീകരിക്കയില്ല. കൂപമണ്ഡൂകത്തെപ്പോലെ ,പുറം ലോകത്തെക്കുറിച്ച് ബോധമില്ലാത്ത ഈ വ്യക്തി പ്രപഞ്ചമെന്നാൽ തന്റെ കിണറാണെന്ന് ധരിച്ചിരിക്കുന്നു.

പൂർണ്ണതക്ക് വർത്തുളാകാരമാണ്. ആരംഭബിന്ദുവും അവസാനബിന്ദുവും ഒരിടത്തു കൂട്ടിമുട്ടുന്ന അനന്തതയുടെ ചിഹ്നമായിട്ടാണ് ഹിന്ദുക്കള് ഗണിത ശാസ്ത്രത്തില് പൂജ്യം കണ്ടെത്തിയത്.ഈ പൂർണ്ണത്തിന്റെ ലക്ഷണം ദിക്ദേശകാലഗതിഫലശൂന്യം എന്നാണ്. ശൂന്യം അഥവാ സുന്നം പൂജ്യത്തിന്റെ പര്യായമായത് ദിക്കോ ദേശമോ കാലമോ ഗതിയോ ഫലമോ ശൂന്യമായത്(ഇല്ലാത്തത്) എന്നർത്ഥത്തിലാണ്. ബ്രഹ്മദ്രവ്യത്തിന്റെ ഈ ലക്ഷണം ദർശിച്ച ജ്ഞാനിയുടെ കണ്ണിന് വലുതും ചെറുതും തമ്മിൽ വ്യത്യാസമില്ല. അയാൾ വലുതില് ചെറുതും ചെറുതില് വലുതും കണ്ടെത്തുന്നു. സർവ്വം ബ്രഹ്മമയമായി കാണുന്ന അയാൾക്ക് സർവ്വവസ്തുക്കളും ചെറുതുതന്നെ. പ്രപഞ്ചങ്ങളും അവയുടെ ഘടനയും സൃഷ്ടിസ്ഥിതിസംഹാരതത്വവും കരതലാമലകമായിത്തീർന്ന ജ്ഞാനിക്കും ,താനൊഴികെ മറ്റെല്ലാം നിസ്സാരമെന്നു കരുതുന്ന അജ്ഞനായ അഹങ്കാരിക്കും കാണുന്നതെല്ലാം ചെറുതാണ്. എങ്കിലും അവരുടെ കാഴ്ചകൾ തമ്മില് എന്തൊരന്തരം.

മൺതരിയില് പ്രപഞ്ചവും പ്രപഞ്ചത്തില് മൺതരിയും ഉൾക്കൊള്ളുന്നത് നോക്കിക്കാണുന്ന കവി ദാർശനികനാണ്. പ്രപഞ്ചങ്ങൾ ദേവിയുടെ പാദധൂളിയാണെന്ന് സൌന്ദര്യലഹരിയിൽ ശങ്കരാചാര്യര് പറയുന്നുണ്ട്. ദേവിയുടെ താമരക്കാലടിയിലെ ഒരൊറ്റരേണു കൊണ്ട് ബ്രഹ്മാവ് വിരചിച്ച അനന്തമായ വിശ്വത്തെ ആയിരം ശിരസ്സുകൊണ്ട് ശ്രമപ്പെട്ടുവഹിക്കുന്ന ആദിശേഷരൂപമെടുത്ത വിഷ്ണു, ആ പ്രപഞ്ചത്തെ ധൂളിയാക്കി ശരീരത്തിൽ ലേപനം ചെയ്തിരിക്കുന്ന ശിവൻ, -സൃഷ്ടിസ്ഥിതിസംഹാരവ്യവസ്ഥയിലെ ആ ഒരൊറ്റ ധൂളിയുടെ സ്ഥാനമാണ് ഇവിടെ കവി കയ്യിൽവെച്ച് ചിന്താ നൂലിട്ട് അളക്കുന്ന മൺതരിക്ക്. ഓരോ

വലുതും ഓരോ ചെറുതും ആ അളക്കലില്,ഓരോ സൌരഗ്രഹമണ്ഡലം അന്തർഭവിച്ച മഹാശക്തിയായിത്തീരുന്നു.ഹ്യൂഗോ വർണ്ണിച്ച മഹാശക്തി, ശങ്കരൻ സിദ്ധാന്തിച്ച പരാശക്തി, ലളിതവും സരളവുമാക്കി ചക്രവാളത്തിന്റെ കവി നമ്മുടെ കൈവെള്ളയിൽവെച്ചുതരുന്നു.

"അക്കണ്ണിനൊക്കെച്ചെറുതുതന്നെ". കാലത്തിന്റെ കണ്ണാണ് സൂര്യന്. അതു പോലെ തത്വചിന്തകന്മാർ സമുദായത്തിന്റെ കണ്ണുകളാണ്. സമുദായ സൌധ ത്തിന്റെ നിലവറകളിൽ ഗുഢലിപികളിലൂടെയും ചിന്തകളിലൂടെയും ആശയസം വാദങ്ങളിലേർപ്പെട്ടിരിക്കുന്ന ചിന്തകരുണ്ട്.ഇവരുടെ ആശയസംഘർഷങ്ങളാ ണ് ഭാവിയെ കരുപ്പിടിക്കുന്നത്.ചിലരുടെ ആശയങ്ങൾ അപായകരങ്ങളാ വാം.ചിലരുടേത് സമൂഹനന്മക്കുവേണ്ടിയുള്ളതാവാം. ഇക്കൂട്ടരെക്കുറിച്ച് ഹ്യൂഗോ പറയുന്നു:-"അവർ തങ്ങളെ വിട്ടുകളയുന്നു. തങ്ങളെപ്പറ്റി ആലോചിക്കാതാവുന്നു. അവർക്ക് ഒരു നോട്ടമുണ്ട്. ആ നോട്ടം കേവലത്വത്തെ അന്വേഷിക്കുന്നു. ഒന്നാമ തായുള്ള ആളുടെ ദൃഷ്ടിയിൽ സ്വർഗ്ഗം മുഴുവനുമുണ്ട്. ഒടുവിലുള്ളാൾക്കും-അയാൾ ആകപ്പാടെ ഒരു ദുർഗ്രഹസത്വമാണെങ്കിലും, -തന്റെ കൺപോളകൾക്കുള്ളില് അപാരതയുടെ മങ്ങിയ നാളമുണ്ട്. ഈ ഒരു ചിഹ്നം-നക്ഷത്രതുല്യമായ ദൃഷ്ടി-ഉള്ള മനുഷ്യനെ , അവർ ആരുതന്നെയായാലും ശരി, പൂജിക്കുക."(പേജ് 3 ഭാഗം 2 പാവങ്ങൾ).ഹ്യൂഗോയുടെ തത്വശാസ്ത്രത്തിന്റെ സ്വാധീനം നാലപ്പാട്ടിന്റെ കവിത യിൽ ഉടനീളം കാണാം. എങ്കിലും ഹ്യൂഗോയുടെ ഗദ്യത്തെ പദ്യത്തിലാക്കിയ വെറും വിവർത്തകനായിരുന്നില്ല നാലപ്പാട്ട്.

1925 ഏപ്രിൽമാസം 28നാണ് പാവങ്ങളുടെ ആദ്യത്തെ പതിപ്പ് പുറത്തിറ ങ്ങിയത്.ചക്രവാളം പ്രസിദ്ധീകരിക്കുന്നതിന് 8 വർഷം മുമ്പേ പാവങ്ങള് വിവർത്തനം ചെയ്യപ്പെട്ടിരുന്നു. എന്നാൽ,മേൽപ്പറഞ്ഞ ആശയങ്ങളുമായി നാലപ്പാട്ടിന്റെ പരിചയം ആരംഭിച്ചത് ഹ്യൂഗോയിലൂടെയല്ല. 1909ൽ തന്റെ 27ആം വയസ്സിലാണ് കവി പൌരസ്ത്യദീപം വിവർത്തനം ചെയ്തത്. പത്തു പരമാണു കൂടിയ പരസൂക്ഷ്മം മുതലാരംഭിച്ച് (പിണ്ഡം)ഒരു വീർപ്പില് ഒരാള് പോകുന്ന ദൂരത്തെ നാൽപ്പതുകൊണ്ടു ഗുണിച്ച ഗൌ, നാലു ഗൌ കൂടിയ ഒരു യോജന, 40 യോജനയെ 4 കൊണ്ടുഗുണിച്ച 160 വീർപ്പ് എന്ന് പിണ്ഡത്തെ ദൂരത്തോടും

ഗതിയോട്ടം ബന്ധിപ്പിച്ച് ആ ദൂരത്തിൽ(യോജന യിൽ)എത്ര വെയിൽനാള പ്പൊടി അടങ്ങിയിരിക്കുന്നു (ഊർജ്ജം,കാലം, പിണ്ഡം ,ഗതി,ദൂരം എന്നിവയെ പരസ്പരം അഭേദമാക്കുന്നു)എന്ന് തന്റെ ഗുരുവിന് വർണ്ണിച്ചുകേൾപ്പിച്ച സർവ്വാർത്ഥസിദ്ധനായ കപിലവസ്തുവിലെ സൂര്യവംശി,നാഗവംശിയായ രാജകുമാരന്റെ അസാധാരണമായ ത്യാഗത്തിന്റെ കഥയാണ് പൌരസ്ത്യദീപം. ഐൻസ്റ്റൈന്റെ മുൻഗാമിയായ, ഏഷ്യയുടെ വെളിച്ചമായ,ബുദ്ധന്റെ കഥ. ഐൻസ്റ്റൈന്റെ വാക്കുകളുദ്ധരിച്ചാൽ, "കോസ്മിക് റിലിജിയസ് ഫീലിങ്ങ്" പ്രവാചകന്മാരുടെ വാക്കുകളിൽ ഒട്ടൊക്കെ കാണാമെങ്കിലും ബുദ്ധമതത്തിലാണ് ഏറെ പ്രകടമായി ട്ടുള്ളത്.അദ്ദേഹം പറയുകയാണ്:-" How can cosmic religious feeling be communicated fromone person to another , if it can give rise to no definite notions of a God and no Theology ? In my view , it is the most important function of art and science to awaken this feeling and keep it alive in those who are receptive to it"(page 38 Ideas and opinions of Albert Einstein )സത്യാന്വേ ഷണത്തിനായി ഒരുങ്ങിപ്പുറപ്പെട്ട ഏതൊരാളുടെ മുമ്പിലും എവിടെയെങ്കിലുംവെച്ച് ഒരുനാൾ-

അവന്റെ തീക്ഷ്ണനോട്ടത്തിൻ മുമ്പിലാ മറ പൊന്തിടും
അവന്റെ നൊന്ത കാൽകൾക്കായ് നെടുപാത തുറന്നിടും

എന്ന പരമസത്യം 27ആം വയസ്സിൽത്തന്നെ അദ്ദേഹം ഗ്രഹിച്ചിട്ടുണ്ടാവണം. തന്റെ മരുമകളായ ബാലാമണിയമ്മക്ക് വായിക്കാറായപ്പോള് നാലപ്പാട്ട് നിത്യ പാരായണത്തിനായി കൊടുത്ത ഗ്രന്ഥം ജെ.കൃഷ്ണമൂർത്തിയുടെ ഗുരുചരണങ്ങളില് എന്ന ഗ്രന്ഥമാണ്. ബുദ്ധമത തത്വങ്ങളുമായും തിയോസഫിക്കല് സൊസൈറ്റി യുമായും അദ്ദേഹത്തിനുണ്ടായിരുന്ന സുദീർഘപരിചയത്തിന് മതിയായ തെളി വാണിത്.

ആകാശം കണക്കു ശാശ്വതമായ്
നിശ്ചയമെന്നതുപോൽ നിശ്ചയമായ്
നന്മ ചേർപ്പതായ് വാഴ്വൂ, ഒരു ദിവ്യശക്തി

അതിനുടെ നിയമത്തിനു മാത്രമില്ല താൻ മാറ്റം
വിരിയും പനിനീർപ്പൂവിന്
മുകളിലിരിക്കുന്നതായതിൻ സ്പർശം
അതിനുടെ കരവിരുതങ്ങ-
ത്താരിതളീ വടിവിലാക്കി നിർമ്മിച്ചു
ഇരുളാം മണ്ണിന്നകമേ,
വിത്തുകളുടെ ശബ്ദഹീനതക്കുള്ളിൽ
വാസന്തവേളതൻ പൂന്തുകിലിനെ
അതുതന്നെ നെയ്തുവെക്കുന്നു
മഹിമയെഴും മുകിൽനിരതന്
മേലുള്ളതതിന്റെ ചിത്രശിൽപം താന്
മയിലിൻപീലിയിലുള്ളവ-
യതിനുടെ ഗാരുത്മതങ്ങളാം മണികൾ
നക്ഷത്രപ്പരിഷയിലുണ്ടായതിനുടെ
താവളപ്രദേശങ്ങൾ.

സർവ്വാന്തര്യാമിയായ ആ നിയാമകശക്തിയുടെ രഹസ്യം ദർശിച്ച ബുദ്ധന് ഇങ്ങനെ പാടിഃ-

കാണ്മൂ ഞാ,നറിയുന്നു ഞാൻ,പാരിന്റെ മാലിന്റെ വിസ്തൃതി
അതിൻ സുഖത്തിന് വ്യർത്ഥത്വം,അതിൻ സർവ്വോത്തമങ്ങടെ
കള്ളത്തരം,അതിൻ സർവ്വാധമങ്ങടെ യാതന,
സൌഖ്യം മാലിൽത്തീരുകയാൽ,യൌവനം വാർദ്ധകത്തിലും,
പ്രേമം വേർപാടിൽ,ആയുസ്സു ഗർഹ്യമാം മൃത്യുവിങ്കലും
മൃത്യുവജ്ഞാതമായുള്ള നാനാജന്മാന്തരത്തിലും
അവവീണ്ടും ജന്മചക്രം ചുമപ്പിക്കുന്നു മർത്ത്യനെ
മിത്ഥ്യാസൌഖ്യങ്ങളും മിത്ഥ്യയല്ലാത്തൊരസുഖങ്ങളും
ഇതാം ചുറ്റിത്തിരിപ്പിങ്കലിട്ടുവീണ്ടും തിരിയ്ക്കുവാൻ.
എന്നെയുമീ മിരട്ടിട്ടു മയക്കീ...എങ്കിലും

എൻ കൺമൂടിയിരുന്നോരു മറ കീറിപ്പറിഞ്ഞുപോയ്..

സത്യത്തിന്റെ മുഖംമൂടിയിരുന്ന ആവരണം കീറിപ്പറിഞ്ഞ് ,അതിനെ മുഖാമുഖം ദർശിച്ചറിഞ്ഞ ബുദ്ധനും , അമ്മ വാലാട്ടുന്നിടം ഉലകം പൂച്ചക്കുട്ടിക്ക് എന്ന ന്യായേന സ്വന്തം അജ്ഞാനങ്ങളെ സത്യമായി തെറ്റിദ്ധരിക്കുന്ന സാധാരണ ക്കാരനും കണ്ണുകളുണ്ട്. പക്ഷേ അവ കാണുന്ന ദൃശ്യം തികച്ചും വ്യത്യസ്തമാണെന്നു മാത്രം. ആർഷജ്ഞാനത്തില് കപിലാക്ഷത്തെക്കുറിച്ചും ദിവ്യചക്ഷുസ്സിനെക്കുറിച്ചും വർണ്ണിക്കുന്നുണ്ട്.1917ൽ ബ്രഹ്മവിദ്യാസംഘത്തി ൽ ചേർന്ന നാലപ്പാട്ടിന്റെ ഗ്രന്ഥശേഖരത്തിൽ മാദം ബ്ലവാട്സ്കിയുടെ നിഗൂഢജ്ഞാനമടക്കം നിരവധി പുസ്തകങ്ങളുണ്ടായിരുന്നു. ശിവന്റെ മൂന്നാംതൃക്കണ്ണും ഡാങ്മയുടെ നേത്രവുമായ നിഗൂഢശക്തിയുടെ നോട്ടം ,ഹ്യൂഗോവിനെ പരിചയപ്പെട്ടും മുമ്പുതന്നെ അദ്ദേഹ ത്തിന്റെ ചിന്താമണ്ഡലത്തില് പതിച്ചിരുന്നു.സത്യത്തിന്റെ മുഖം ഹിരണ്മയപാ ത്രമാകുന്ന മറനീങ്ങി പ്രത്യക്ഷപ്പെടാൻ കൊതിക്കാത്ത ഏതൊരു ദാർശനിക നുണ്ട് ഈ പ്രപഞ്ചത്തില്. നാലപ്പാട്ടിന്റെ ജീവാത്മാവും ഇങ്ങനെ പ്രാർത്ഥിച്ചി രുന്നു.

ഇമ്മറ നീങ്ങിയെന്നങ്ങയെ കാണ്മനോ
നിർമ്മലനിഷ്കളപ്രേമമേ ഞാൻ(പ്രാണനും പ്രാണൻ)

മൺതരിയില് ജീവികളുണ്ടാവാമെന്നു സങ്കൽപ്പിക്കുന്ന കവി താരകങ്ങളിലെ പ്രപഞ്ചങ്ങളിൽ തന്നെപ്പോലെ നിരീക്ഷകനും ആസ്വാദകനുമായ ആരോ ഉണ്ടാവുമെന്ന് വിഭാവനം ചെയ്യുന്നു.

താരകങ്ങളേ നിങ്ങളിലോരോന്നും
പാരിനൊപ്പമുള്ളോരോ പ്രപഞ്ചമോ
ഈ വിധം ഭവാന്മാരിലുമാരാനും
ഭുവിതിൻ ഭംഗി കണ്ടു രസിക്കുന്നോ(എന്റെ സുഖം പേജ് 312 നാലപ്പാടിന്റെ പദ്യകൃതികൾ)

എത്ര നിസ്സാരമെന്നുതോന്നിയാലും മൺതരിയുടെ അസ്തിത്വത്തിന് പ്രാധാന്യമുണ്ട്.അതുകൂടി ചേർന്നുനിൽക്കുന്നതാണല്ലോ ബ്രഹ്മാണ്ഡമെന്ന ഈ പട്ടുകുറ്റൻതിരിയന്ത്രം. അതുകൊണ്ട് കവി പാടുന്നു:-

അല്ലെങ്കിലീയൊരു മൺതരി ചേർന്നുനി-
ന്നില്ലെങ്കിലെങ്ങുവാൻ ബ്രഹ്മാണ്ഡവും
കെൽപ്പറ്റതെങ്കിലുമെൻകയ്യും ചെല്ലായ്കി-
ലപ്പൊഴേ നിശ്ചലം കാലചക്രം (നാലപ്പാടിന്റെ പദ്യകൃതികൾ പേജ് 314)
ഇതേ ആശയം ചക്രവാളത്തിൽ തുടർന്നുവരുന്ന വരികളിലും കാണാം.

4. പാരിനിപ്പെതങ്ങൾ തൻകഴല് തട്ടുമ്പോള്
കോരിത്തരിപ്പതോ മൺതിരികള്
അപ്പരാശക്തിതന് വാത്സല്യവായ്പിനെ-
ത്തപ്പിക്കുറിച്ചിട്ടമക്ഷരങ്ങൾ
ബ്രഹ്മാണ്ഡകോടിയെക്കുട്ടിവിളക്കിടും
നിർമ്മാതാവിന്റെ പശപ്പൊടികള്
കാരണരൂപത്തിൻ നൽപ്രതിബിംബത്തെ-
ക്കാണിക്കും കണ്ണാടിച്ചിൽത്തരികള്
എമ്മട്ടുനിങ്ങളെത്തൊട്ടുതലോടേണ്ടു
ചുമ്മാ വലുതായ മൽക്കരങ്ങള്

സർവ്വചരാചരങ്ങളും കുട്ടികളാണിവിടെ.അമ്മ ഭൂമിയും. ജീവജാലങ്ങളുടെ പാദമുദ്രയേറ്റ് അമ്മയുടെ മേനി കോരിത്തരിയ്ക്കുന്നതായിട്ടാണ് മൺതരികളെ കവി വിവക്ഷിക്കുന്നത്. ആരാമത്തിന്റെ രോമാഞ്ചം പൂക്കളും ആകാശത്തിന്റെ രോമാഞ്ചം താരങ്ങളുമാണെങ്കിൽ, ഭൂമിയുടെ രോമാഞ്ചം മൺതരികളാണ്.പരാശക്തിയായ പ്രപഞ്ചമാതാവിന് മക്കളിലുളള വാത്സല്യാതിരേകത്തെ തപ്പിയെടുത്ത് (ഗവേഷണം ചെയ്തു കണ്ടെത്തി)വരുംതലമുറക്കായി കുറിച്ചുവെച്ച ലിപികളാണ് –അക്ഷരശേഖരമാണ്- അവ.. മണ്ണില്ലെങ്കിൽ കൃഷിയില്ല. അന്നമില്ല. അന്നമില്ലെങ്കിൽ രേതസ്സില്ല. ജീവനുമില്ല. ജീവനില്ലെങ്കില് വംശപരമ്പരകളില്ല. സംസ്കാരവുമില്ല.

അപ്പോൾ, മാനവസംസ്കാരത്തിന്റെതന്നെ നിലനിൽപ്പിനാവശ്യമായ ഈ മണ്ണിനെത്തന്നത് പരാശക്തിയുടെ വാത്സല്യവായ്പ്പതന്നെ.അക്ഷരങ്ങൾക്ക് നാശമില്ല.വർണ്ണം ,ലിപി,അക്ഷരചിഹ്നം എന്നർത്ഥത്തില് ഇവിടെ അക്ഷരമെന്ന പദം ഉപയോഗിക്കുന്നു. എന്റെ സുഖമെന്ന കവിതയിൽ കവി താരകങ്ങളെ അക്ഷര ക്കുറിപ്പുകളായി ചിത്രീകരിക്കുന്നുണ്ട്.

ഈ വിചാരങ്ങൾ ചെന്നുപതിച്ചതോ
ദ്യോവിൽ മിന്നുന്ന പൊന്നിൻകുറിപ്പുകൾ(എന്റെ സുഖം)

വിശ്വത്തെ വിരചിച്ച മഹാശിൽപ്പി ബ്രഹ്മാണ്ഡകോടികളെ കൂട്ടിയിണക്കി ഈ കൂറ്റൻതിരിചക്രം രൂപപ്പെടുത്താൻ ഉപയോഗിച്ച പശപ്പൊടികളാണ് ഈ മൺതരികൾ. അവ ഒട്ടിച്ചേർന്നുനിന്നാല് മാത്രമേ, ബ്രഹ്മാണ്ഡചക്രമാവൂ. വേറിട്ടുനിന്നാൽ നിസ്സാരമായ നശ്വരവസ്തുക്കള് . ഒരുമിച്ചുനിന്നാൽ ശാശ്വതവും അനശ്വരവുമായ ബ്രഹ്മാണ്ഡത്തെ നിലനിർത്തുന്ന മഹത്ശക്തികള്. ഇത് മൺതരികൾക്കുമാത്രമല്ല, മനുഷ്യർക്കും സമുദായങ്ങൾക്കും ലോകരാഷ്ട്രങ്ങൾക്കും എല്ലാം സ്വീകാര്യമായിരിക്കേണ്ട ഒരാശയമാണ്.

മണൽത്തരി ഇവിടെ കാര്യമാണ്. ഒരു കാര്യം കണ്ടാൽ അതിനാസ്പദമായ കാര ണത്തെ അനുമാനിക്കാം. കാര്യം കാരണത്തെ പ്രതിബിംബിച്ച് കാണിക്കുന്ന കണ്ണാടിയാണ്. വിശ്വം ദർപ്പണദൃശ്യമാനനഗരീതുല്യം എന്ന് ദക്ഷിണാമൂർത്തി സ്തവം. കണ്ണാടിയിൽ പ്രതിബിംബിച്ചുകാണുന്ന നഗരം വാസ്തവത്തിലുള്ളതല്ല. പക്ഷേ,ഉള്ള ഒന്നിന്റെ പ്രതിഛായയാണ്.പ്രതിഛായ തെളിയുന്ന കണ്ണാടി മനുഷ്യന്റെ ബോധമണ്ഡലമാണ്. ബോധമണ്ഡലത്തിനു തിളക്കം കൂടുന്നതനു സരിച്ച് പ്രതിഛായയുടെ തിളക്കവും കൂടും.

ഇവിടെ ബോധമണ്ഡലത്തിന്റെ സ്ഥാനത്ത് ഒരു മൺതരിയെ കണ്ണാടിയായി സ്വീകരിക്കുന്നു.അതിൽ പ്രതിബിംബിച്ചുകാണുന്നത് അതിന്റെ അസ്തിത്വത്തിന് കാരണഭൂതമായ പരാശക്തിതന്നെ. അതിനെ നോക്കി ക്കാണുന്നതോ ,പരാ

ശക്തിയുടെ പ്രതിഫരായ കുറെക്കൂടി വ്യക്തമായി തിളക്കമാർജ്ജിച്ചിട്ടുള്ള മറ്റൊരു കണ്ണാടി-കവിയെന്ന മനുഷ്യന്റെ ബോധമണ്ഡലം.




പരാശക്തിയുടെ ഒരുകരം(കിരണം) കവിയുടെ ബോധമണ്ഡലത്തിലും ഒന്ന് മൺതരിയിലും പ്രവഹിക്കുന്നു.രണ്ടിലും പ്രതിഫലിക്കുന്നതും അവയെ കാര്യ മാക്കിത്തീർക്കുന്നതും ,ഒരേ ഒരു കാരണം തന്നെ. യഥാർത്ഥമായ കാര്യവും അതുതന്നെ. മനുഷ്യമനസ്സാകുന്ന കണ്ണാടി മൺതരിയാകുന്ന കണ്ണാടിയോട് മുഖാമുഖം തിരിച്ചുപിടിച്ച് തന്റെ കരം അതിലേക്കു പ്രവഹിപ്പിക്കുകയാണിവിടെ. മനുഷ്യന് താൻ മൺതരിയേക്കാള് വലിയവനാണെന്ന നാട്യമാണ്. അതുകൊ ണ്ടാണ് തനിക്ക് മൺതരിയെ തൊട്ടുതലോടണമെന്ന ചിന്ത തന്നെ ഉദിച്ചത്. തന്നെക്കാൾ ചെറിയവനോട്ടുള്ള അനുതാപം, ആർദ്രത, വാത്സല്യം എന്നിവ യാലാണ് അതിനെ തലോടാൻ കരം നീട്ടുന്നത്.(കരം –കിരണം,കൈ എന്ന് രണ്ടർത്ഥത്തിലും ഉപയോഗിക്കുന്നു) സഹായഹസ്തം നീട്ടണമെന്ന മനസ്ഥിതി തന്നെ ഒരാളെ മാനസികമായി ഉയർത്തുന്നു. ഒരേ പരാശക്തിയുടെ കരമാണ് തന്നിലും മറ്റേതിലും(ഒരു മൺതരിയിലും കൂടി) ചൈതന്യമായി വർത്തിക്കുന്നതെന്ന അറിവിൽ താന് വലിയവനെന്ന ചിന്ത അസ്തമിക്കുന്നു.ചെറുതും വലുതും ഇല്ലാതാ വുന്നു. ഈ മാനസികാവസ്ഥയിലാണ് കവി,

എമ്മട്ടുനിങ്ങളെത്തൊട്ടുതലോടേണ്ടു
ചുമ്മാ വലുതായ മൽക്കരങ്ങള്

എന്നു ചോദിക്കുന്നത്. അതുമാത്രമല്ല,മൺതരിപോലെത്തന്നെ ചെറുതും നിസ്സാരനുമായ കുട്ടിയെ (നിസ്സാരനെന്നു പറയുന്നത് കുട്ടിയില് പഠിപ്പ്, പാണ്ഡിത്യം,ബിരുദം,വികസ്വരചിന്ത ഇവയൊന്നും ഇല്ലാത്തതിനാലാണ്) തലോടുമ്പോൾ നിഷ്കളങ്കതയുടെ ചൈതന്യധാരമേല് കൈവെക്കാന് തന്റെ ചുമ്മാ വലുതായ പാണ്ഡിത്യത്തിനുള്ള അനർഹതയേയും കവി ഓർക്കുന്നു.കുട്ടി ഈശ്വരസദൃശനാണ്. ഇന്ദ്രിയപ്രപഞ്ചജന്യമായ അഹം ബോധം ഉണരുന്നതിനുമുമ്പുള്ള മൂലപ്രകൃതിയുടെ-പരാശക്തിയുടെ-ജഡാവസ്ഥയിലാണ് കുഞ്ഞുങ്ങളുടെ ബോധമണ്ഡലം. അതിനാൽ രൂപത്തില് ചെറിയവനും വാത്സല്യാർഹനുമായ കുട്ടി ചൈതന്യത്തില് പരാശക്തിയോട് തന്നേക്കാൾ അടുത്തുനിൽക്കുന്നു എന്നറിയുന്ന മുതിർന്ന മനുഷ്യനായ കവി അതിനെ തലോടാൻ ശങ്കിക്കുന്നു. ഇന്ദ്രിയജന്യമായ കാമക്രോധാദികളുടെ ചളി തന്റെ കണ്ണാടിയിലെ പ്രതിബിംബത്തിന് മങ്ങലേൽപ്പിച്ചിരിക്കുന്നു എന്നും , കുട്ടിയുടെ കണ്ണാടിയിൽ ഒരുവിധം ചളിയും പറ്റിയിട്ടില്ലെന്നും കവിയുടെ പാണ്ഡിത്യം ഓർമ്മിപ്പിക്കുന്നു. ശരീരത്തിനും പാണ്ഡിത്യത്തിനും വലിപ്പം വെച്ചത് ചുമ്മാ-വെറുതെ- ആണ്. ശിശുസഹജമായ നിഷ്കളങ്കത കൂടാതെയുള്ള ഈ വലിപ്പം വെക്കൽ വ്യർത്ഥമാണ് എന്ന് കവി നമ്മെ ധരിപ്പിക്കയാണിവിടെ.

ഓമനേ,നിന്നിലപൂർണ്ണത ചേർത്തിടാ-
യ്കീ മുലപ്പാലിലെ ദൌർബ്ബല്യങ്ങള്

എന്നു പാടുമ്പോൾ ബാലാമണിയമ്മയും തന്റെ ഗുരുവിന്റെ ദർശനം ഉൾക്കൊണ്ടിരിക്കുന്നു.

2

1. സൂക്ഷിച്ചുനോക്കുന്നു,പുഞ്ചിരിക്കൊള്ളുന്നു
   കാൽക്ഷണം,ഹാ,നെടുവീർപ്പിടുന്നു,
   ലോകത്തിൻ കയ്യിലും കിട്ടിയിട്ടുണ്ടു ഞാ-

നാകും മണൽത്തരിയൊന്നീവണ്ണം

കവി തന്റെ ഉള്ളംകയ്യിലെ മൺതരിയെ സൂക്ഷ്മനിരീക്ഷണം ചെയ്ത് അതിന്റെ സൌന്ദര്യവും നിഷ്കളങ്കതയും കണ്ട് ആസ്വദിച്ച് മന്ദസ്മിതം തൂകുന്നു.അതിനെ നിർവ്വചിക്കാനാവാതെ ഉയർന്ന ചിന്താമണ്ഡലങ്ങളിലേക്ക് കയറിപ്പോകുന്നു. ഇതിന്റെ ഭാവിയെന്താവാം എന്നോർത്ത് നെടുവീർപ്പിടുന്നു. ഈ മൺതരി പൊടിഞ്ഞുതകരുമോ. അതിലെ അനേകായിരം ആറ്റങ്ങള് വീണ്ടും ഒന്നിച്ചു ചേർന്ന് ഇതേ രൂപമെടുക്കുമോ. ആ രൂപം ഇന്നുള്ള രൂപം തന്നെയാവണമെന്നുണ്ടോ. തന്റെ കുഞ്ഞ് ആരായിത്തീരും,എന്തായിത്തീരും അവന് എന്തെല്ലാം ജീവിതപരീക്ഷണങ്ങളെ നേരിടേണ്ടുവരും എന്ന് ചിന്തിച്ച് നെടുവീർപ്പിടുന്ന അമ്മയും ശാസ്ത്രജ്ഞനും ഇവിടെ കവിഹൃദയത്തില് സമ്മേളിക്കുന്നു. പ്രപഞ്ചമാതാവിന്റെ കയ്യിലിരിക്കുന്ന ഒരു മൺതരിയാണ് താനെന്ന് കവി മനസ്സിലാക്കുന്നു. തന്നിലുമുണ്ട് സൌന്ദര്യവും ക്ഷണികതയും. തന്റെ ഭാവി എന്താകുമെന്ന് പ്രപഞ്ചമാതാവിനും ഉൾക്കണ്ഠയുണ്ടാവാം.. ആ ഉൽക്കണ്ഠയാവാം പുനർജന്മസിദ്ധാന്തവും ജ്യോതിശ്ശാസ്ത്രവുമായി തന്റെ ബോധമണ്ഡലത്തിൽ പ്രതിഫലിക്കുന്നത്. തന്നെനോക്കി പുഞ്ചിരിക്കുകയും വ്യാകുലപ്പെടുകയും ചെയ്യുന്ന പ്രപഞ്ചമാതാവിനെ തന്നിൽത്തന്നെ കവി ദർശിക്കുന്നു.

2. എന്നോ മുളച്ചതീ നിൻചിന്ത,ലോകമേ
   ഇന്നുമിതാ നിൽപ്പിൽത്തന്നെ നിൽപ്പൂ
   നിൻനിമേഷങ്ങളിങ്ങോരോ തിരിയുമായ്
   വന്നിട്ടും നേരേ തിരിച്ചുപോവും

ലോകത്തിന്റെ ചിന്ത എന്നാരംഭിച്ചുവോ അന്നുമുതൽ ഇന്നുവരെ യാതൊരു മാറ്റവും കൂടാതെ അതേ നിൽപ്പിൽ നിൽക്കുകയാണ്. കാലത്തിന്റെ ഓരോ നിമിഷവും ഓരോ കണ്ണടച്ചുതുറക്കലിലും ഓരോ പ്രകാശനാളവുമായി വരുന്നു, തിരിച്ചുപോവുന്നു,വീണ്ടും വരുന്നു. അനന്തകാലത്തിൽ ഒരു മനുഷ്യായുസ്സ് കാൽക്ഷണം മാത്രമാണ്.ഓരോ ചിന്തകനും കാലത്തിന്റെ ഒരു നിമിഷത്തില് തങ്ങളുടെ ചിന്തയാകുന്ന പ്രകാശനാളവും ഉള്ളിലേന്തിവരുന്നു. കാലപ്രവാഹത്തിൽ അയാളുടെ മനുഷ്യായുസ്സ് താന് വന്ന അപാരതയിലേക്കുതന്നെ

തിരിച്ചുപോകുന്നു. അടുത്തനിമിഷം മറ്റൊരു പ്രകാശനാളം വരുന്നു. നിത്യന്ത തനമായ മാനവചിന്താധാര അങ്ങനെ എന്നെന്നും ഒരുപോലെ നിൽക്കുന്നു.

ചിന്ത,ബോധം എന്നിവയുടെ നിർവ്വചനങ്ങളിലേക്ക്  അൽപ്പമൊന്നു പ്രവേശിക്കാതെ ഈ സനാതനതത്വം ഗ്രഹിക്കാനാവില്ല.ബോധം എന്നൊന്നുണ്ടോ. പ്രപഞ്ചത്തിനാകെ സ്വീകാര്യമായ ഒരു ചിന്ത ഒരു വ്യക്തിയിൽ എങ്ങനെ, എപ്പോൾ, ഉദിക്കുന്നു. ബോധമണ്ഡലത്തിന്റെ പരിധികളേവ. ഈ ചിന്തകൾക്ക് ഉത്തരം തേടിയാൽ ലഭിക്കുന്നതായിരിക്കണം സത്യം. യഥാർത്ഥമായ ധർമ്മമെന്ത്. സദാചാരമെന്ത്. ഒരാ ളുടെ പെരുമാറ്റത്തിൽനിന്ന് അയാളുടെ ധർമ്മബോധം എങ്ങനെ അളക്കാം. ഇവയുടെ ഉത്തരം തേടിപ്പോകുന്ന ചിന്തക്ക് നന്മയുടെ നിർവ്വചനം ലഭിച്ചേക്കാം.

സുന്ദരമായ വസ്തു എന്ത്. പ്രകൃതിവസ്തുക്കളേയോ കലാജന്യമായ സൃഷ്ടികളേയോ സുന്ദരമെന്നു പറയാന് അവ ഏതെല്ലാം ഗുണങ്ങളോട്ടുകൂടിയിരിക്കണം.ഇതിന്റെ ഉത്തരം തേടുന്നവര് സൌന്ദര്യ(ലാവണ്യ)ശാസ്ത്രത്തില് ചെന്നെത്തുന്നു. ലോകത്ത് ഇന്നുവരെ ഉണ്ടായിട്ടുളള ചിന്തകന്മാർക്കെല്ലാം പ്രിയങ്കരമായിട്ടുളള മൂന്നു വാക്കുകളാണ് സത്യവും നന്മയും സൌന്ദര്യവും. ചിന്തയുടെ പരിണതഫലത്തെ , വിവിധശാസ്ത്രഗവേഷണങ്ങളുടെ ഫലവുമായി സമന്വയിപ്പിച്ച് പ്രപഞ്ചത്തെക്കുറിച്ചും ജീവിതത്തെ ക്കുറിച്ചും സമഗ്രമായ ഒരുകാഴ്ചപ്പാടുണ്ടാക്കുന്നവനാണ് തത്വജ്ഞാനി. ഇത്തരം ജ്ഞാനികളുടെ ചിന്ത എക്കാലത്തും ഏതുദേശത്തും ഏതുഭാഷയിലും സമാനമായിരിക്കും.

എമ്പിരിസിസത്തിന്റെ വക്താവായ ലോക്ക് ബോധം ഇന്ദ്രിയാനുഭവത്തിൽനിന്നേ ജനിക്കൂ എന്ന് കരുതി.ദെക്കാർത്ത് ബോധം മനുഷ്യമനസ്സിലാണ് ജനിക്കുന്നതെന്ന് സ്ഥാപിച്ചു.അനുഭവത്തിൽനിന്ന് സ്വതന്ത്രമായ രീതിയില് ചിന്താമണ്ഡലത്തിൽനിന്ന് സത്യം ജനിക്കുന്നു എന്ന് കാന്റ് വ്യക്തമാക്കി. അനുഭവവും ഗ്രഹണശക്തിയും ബോധത്തെ എങ്ങനെ സ്വാധീനിക്കുന്നു. കാന്റിന്റെ  ബോധതലം സംശയങ്ങൾക്കതീതമാ യ ന്യായാന്യായവിചാരമാണ്. അവിടെ ഏതെങ്കിലുമൊരു സവിശേഷവ്യക്തിയുടെ മാത്രം വ്യക്തിഗതമായ അനുഭവത്തിന് പലിയ പങ്കില്ല.ഒരു വ്യക്തിയുടെ മാത്രം അനുഭവജ്ഞാനം എപ്പോഴും പൂർണ്ണമായിക്കൊ

ളളണമെന്നില്ലല്ലോ.മറ്റൊരുവിധത്തിൽ പറഞ്ഞാൽ, ഏതുകാലത്തും  ഏതുദേശ ത്തും  തർക്കവിചാരം ചെയ്യുന്ന ഏതൊരു വ്യക്തിക്കും സംശയാതീതമായി ഇതുതന്നെ സത്യം എന്നു ബോദ്ധ്യപ്പെടുന്ന ഒന്നാകയാല് ഇതിനെ അനുഭവ ജന്യമെന്ന് ഒഴുക്കൻമട്ടില് വിളിക്കാന് സാദ്ധ്യമല്ല. ജ്യാമിതീയശാസ്ത്രം തെളിയി ക്കുന്നത് ബോധം എപ്പോഴും ഇന്ദ്രിയജന്യമായിക്കൊളളണമെന്നില്ല എന്നാണ്. വ്യക്തിയിൽ ബോധം ഉണരുന്നത് അനുഭവങ്ങള് കൊണ്ടാണ്. പക്ഷേ ,ഉത്ഭവി ക്കുന്നത് അനുഭവങ്ങളുണ്ടാവുന്നതിന് മുമ്പുതന്നെയാണ്.ദേശവും കാലവും ഇന്ദ്രിയാനുഭവജന്യമല്ല. എങ്കിലും നാമവയെ ഉള്ളിലും പുറത്തും അനുഭവിക്കുന്നുണ്ട്. ശുദ്ധബോധം ഈശ്വരനിലും അനശ്വരതയിലും വിശ്വസിക്കാന് ചിന്തകനെ നിർബന്ധിതനാക്കുന്നു എന്ന് കാന്റ് സമർത്ഥിക്കുന്നു.ഈ ചിന്തയെയാണ് അനാദികാലം മുതൽ ഇന്നുവരെ അതേമട്ടില്തന്നെ നിൽക്കുന്ന പ്രപഞ്ചത്തിന്റെ ചിന്തയായും ,കാലത്തിന്റെ നിമേഷം തോറുമുള്ള പ്രകാശക്കൈത്തിരിനാളമായും നാലപ്പാട്ട് കരുതുന്നത്.കാലത്തിന്റെ ഓരോ തുള്ളിയും മറ്റൊരു തുള്ളിയോടു സമമാണ്. ഓരോ ചിന്തകന്റെ ചിന്തയും ബോധവും കാലത്തിന്റെ ഒരനർഘനി മിഷം ഉള്ളിലൊതുക്കിയ അനശ്വരചൈതന്യമാണ്.

3. ആകാശമത്രക്കകന്നുനിന്നെന്റമേ-
   ലേകാഗ്രമൂന്നുന്നു ദൃഷ്ടികളെ.
   അജ്ജഗൽപ്രാണനുമേതെല്ലാം മട്ടിലോ
   നിച്ചിലും തൊട്ടുതടവിടുന്നു
   ഏതുവിരൽക്കുമടർത്തീടാമെന് തൊലി-
   യേതിനും പിന്നിലുണ്ടത്രയത്ര,
   നോക്കിഗ്ഗണിപ്പാനതാതു പാത്രങ്ങളി-
   ലാക്കിയളന്നു നീയെന്നെ മേന്മേൽ,
   തീർച്ചവരായ്കയാലപ്പപ്പോളോരോരോ
   തീച്ചൂളതന്നിലും വെച്ചുനോക്കീ
   എന്നോ മുളച്ചതീ നിൻ ചിന്ത,ലോകമേ,
   ഇന്നുമിതാനിൽപ്പിൽത്തന്നെനിൽപ്പൂ.

   തന്റെ കയ്യിലിരിക്കുന്ന മൺതരിയാകുന്ന കവിയെ പ്രപഞ്ചമെന്ന ശാസ്ത്ര

ജ്ഞൻ നിരീക്ഷണപരീക്ഷണങ്ങള്ക്ക വിധേയമാക്കുന്ന വിധം സസൂക്ഷ്മം പ്രതിപാദിക്കുന്നു.ആദ്യം അകലെനിന്ന് ജ്യോതിർഗ്ഗോളങ്ങളാകുന്ന നയനങ്ങളാൽ കുനിഞ്ഞുനോക്കുന്നു.പിന്നീട്,പതുക്കെ,കാറ്റായിവന്ന് സ്പർശിച്ചുനോക്കുന്നു. അമ്മ കുഞ്ഞിനെ കണ്ണുകൊണ്ടുമുകർന്ന് കൈകളാല് തലോടുന്നതുപോലെ. ശാസ്ത്രജ്ഞൻ വസ്തുവെ ഏകാഗ്രമായി നിരീക്ഷിച്ചും സ്പർശിച്ചും അതിന്റെ ഗുണങ്ങള് മനസ്സിലാക്കുന്നു. ജ്യോതിർഗ്ഗോളങ്ങൾ നിറഞ്ഞ ആകാശം തന്റെ ചൈതന്യംതന്നെ കവിയിലും കണ്ട് പുഞ്ചിരിതൂകുന്നു. താൻതന്നെ പ്രാണനന് നൽകിയ ശരീരത്തെ സ്പർശിച്ച് അതിന്റെ അസ്ഥിരതയോർത്ത് നെടുവീർപ്പിടുന്നു. കാറ്റിന് ജഗത്പ്രാണനെന്ന പദമാണ് ഇവിടെ ഉപയോഗിച്ചത്.പ്രപഞ്ചത്തിന്റെ ഗതിശീലത്തെ കുറിക്കുന്നതാണ് ജഗത്ത് എന്നപദം. ചലനാത്മകമായ പ്രപഞ്ചത്തിന്റെ പ്രാണനാണ് ചലിക്കുന്ന കാറ്റ് അഥവാ വായു.മൺതരിയെ നോക്കുന്ന കവിയുടേയും കവിയെ നോക്കുന്ന പ്രപഞ്ചത്തിന്റേയും ധർമ്മങ്ങള് സദൃശമാണ്. കവിക്കും മൺതരിക്കും വീക്ഷിക്കപ്പെടലിലും കവിക്കും പ്രപഞ്ചത്തിനും വീക്ഷിക്കലിലും സാധർമ്മ്യമുണ്ട്.
ആകാശത്തിന്റെ നേത്രം സൂര്യനാണ്.. സൂര്യൻ കാലാത്മാവ്, ചൈതന്യം,പിതാവ് എന്നിവയെ പ്രതിനിധീകരിക്കുന്നു. ജഗത്പ്രാണനായ വായു സ്പർശം,അമ്മ,ഭൂമി ഇവയേയും. ചൈതന്യത്തിന്റെ ദൃഷ്ടിയും പ്രാണന്റെ സ്പർശവും സമ്മേളിക്കുമ്പോള് ജഡശരീരികളില് ജീവന്റെ സ്പന്ദനമുണ്ടാവുന്നു. ഇത്തരം അനേകം ജീവാത്മാക്കളുടെ ചൈതന്യമായ ചിന്തയെക്കുറിച്ചാണ് നേരത്തേ പരാമർശിച്ചത്. ഏതു വിരലിനും അടർത്തിയെടുക്കാവുന്ന പുറംതൊലി ഭൌതികശരീരംതന്നെ. ഒരു തൊലിയടർത്തുമ്പോള് അത്രക്കത്ര തൊലി വീണ്ടും ഉണ്ടാവുന്നു. ഒരു ശരീരം നശിക്കുമ്പോൾ ആത്മാവ് തനിക്ക് ആവരണമായി മറ്റൊന്നു സ്വീകരിക്കുന്നു. ഓരോന്നിനകത്തുമുണ്ട് ബോധത്തിന്റെ ഒരു ചെറുതിരിനാളം.ഇങ്ങനെയുള്ള അനേകം പാത്രങ്ങളിൽ-ജൈവശരീരങ്ങളിൽ-ആക്കി വീണ്ടും വീണ്ടും അളന്നുതിട്ടപ്പെടുത്തി ,ഗണിച്ചുനോക്കി ,ഗ്രഹിക്കുന്നതിനായിട്ടാണ് പ്രപഞ്ചം ജീവാത്മാവിനെ സൂക്ഷിച്ചുനോക്കുന്നത്.

എന്നിട്ടും മനസ്സിലാകുന്നില്ലെന്നു വരുമ്പോൾ അതിനെ പരീക്ഷണശാലയിലെ തീച്ചൂളയിൽവെച്ച് ചുട്ടെടുത്ത് പരിശോധിക്കുന്നു.ദ്രവ്യത്തെ രാസപരിശോധനക്കു വിധേയമാക്കുന്ന രസതന്ത്രവിദ്യാർത്ഥിയെപ്പോലെ, വിധാതാവ് കയ്പേറിയ ജീവിതാനുഭവങ്ങളുടെ അസഹ്യമായ ചൂടിൽ വാട്ടിയെടുത്ത് ,കവിഹൃദയത്തിന്റെ ബലാബലങ്ങളും ഗുണങ്ങളും ഗ്രഹിക്കാൻ ശ്രമിക്കുന്നു. തപ്തമായ മനസ്സിൽനിന്നേ ജീവിതപരാജയങ്ങളെ നേരിടാൻ സന്നദ്ധമായ,ആത്മവിശ്വാസത്തോടുകൂടിയ,ഒരു പോസിറ്റീവ് ദർശനം ഉരുത്തിരിയുകയുള്ളു.വിധാതാവും ശാസ്ത്രജ്ഞനും ശിൽപ്പിയും ഒന്നായിത്തീർന്ന് മനുഷ്യഹൃദയത്തെ മാറ്റുരച്ചുനോക്കി രൂപപ്പെടുത്തുന്ന വിദ്യ കണ്ണുനീർത്തുള്ളിയിലും കാണാം.

ഉരുക്കിടുന്നൂ മിഴിനീരിലിട്ടു
മുക്കുന്നു മുറ്റും ഭുവനൈകശിൽപ്പി
മനുഷ്യഹൃത്താം കനകത്തെയേതോ
പണിത്തരത്തിന്നുപയുക്തമാക്കാൻ.

.........

പൂമ്പാറ്റതൻ പൊൻചിറകാലുമറ്റംപെടാത്ത നക്ഷത്രപഥത്തിനാലും
സ്വശിൽപദാക്ഷ്യംപറയുംവിധാതാവിന്നില്ലൊരർദ്ധോക്തിവിരാമമെങ്ങും
ഇരിമ്പുരാക്കിൻപൊടികൊണ്ടുവെള്ളിപ്പണിക്കൊരുങ്ങും രസവാദനാളി
സർവ്വത്തെയും കാഞ്ചനമാക്കിയിട്ടേ കാലപ്പെരുംപെക്കുറപൂകയുള്ളു

എന്ന് പ്രപഞ്ചശിൽപ്പിയുടെ വൈദഗ്ധ്യത്തെക്കുറിച്ച് എത്രവർണ്ണിച്ചാലും മതിവരാത്ത കവി ജ്യോതിശ്ശാസ്ത്രത്തിലും അഗാധമായ പാണ്ഡിത്യം നേടിയിരുന്നു. തത്വചിന്തയുടെ മാന്ത്രികക്കല്ലുകൊണ്ട് (ഫിലോസഫേഴ്സ് സ്റ്റോൺ)തൊട്ടതെല്ലാം പൊന്നാക്കുന്ന ആൽക്കെമിസ്റ്റിനെ ഈ വിശുദ്ധമായ ദർശനങ്ങളില് കാണാം. സ്വധർമ്മം നിർവ്വഹിച്ച ശേഷംമാത്രമാണ് ശിൽപ്പിയുടെ രസവാദനാളി കാലമാകുന്ന വലിയ സഞ്ചിക്കകത്തെ തന്റെ ശാശ്വതസ്ഥാനത്തേക്ക് (ഇരിപ്പിടത്തിലേക്ക്) അപ്രത്യക്ഷമാകുന്നത്.പ്രപഞ്ചശിൽപ്പിയുടെ രസവാദനാളികളായ തത്വചിന്തകരും ശാസ്ത്രജ്ഞരും കലാകാരന്മാരും അപ്രകാരം തന്നെ താന്താങ്ങളുടെ സ്വധർമ്മം നിറവേറ്റിയ ശേഷം കാലയവനികക്കുള്ളില് മറയുന്നു.അവർ കൊളുത്തി

വെച്ച ദീപങ്ങളുടെ പ്രഭ- അവരുടെ ചിന്തകളുടെ പ്രകാശം-ശരീരങ്ങൾ അവസാനിച്ചിട്ടും പ്രപഞ്ചത്തിൽ അവശേഷിക്കുന്നു.

4. അത്ഭുതമാകിയ വസ്തുവിലിത്രയു-
   മുൾപ്രീതികൊള്ളുന്ന നീ ജഗത്തേ,
   പുൽക്കട്ടയായിട്ടും പൂന്തിങ്കളായിട്ടും
   നിൽക്കുന്ന മാഹേന്ദ്രജാലലീലേ
   നിത്യമാം പ്രേമത്തെയെങ്ങു സമർപ്പിക്കു-
   മത്യത്ഭുതാത്മാവാമെന്നിലെന്യേ

"യദ് ധ്യായതേ തദ്ഭവതി" എന്നുണ്ട്. ഒരാൾ എന്തിനെ ധ്യാനിക്കുന്നുവോ സ്വയം അതായി മാറുന്നു.മഹാഭാരതത്തിൽ ജഡഭരതോപാഖ്യാനത്തില് മാൻകുട്ടിയെ ധ്യാനിച്ച് മാനായി ജന്മമെടുത്ത രാജർഷിയുടെ കഥയുണ്ട്. ആത്മാവിന്റെ ഗുണാ തിശയങ്ങളെ നിരന്തരം ധ്യാനിക്കുന്നവൻ ചൈതന്യസ്വരൂപമായ ആത്മാവി നോട് താദാത്മ്യം പ്രാപിച്ച് ശരീരജന്യമായ പരിമിതികളിൽനിന്നും ദോഷങ്ങ ളിൽനിന്നും പതുക്കെ മോചനം നേടുന്നു.അത്ഭുതകരമായ വസ്തുകാണുമ്പോൾ അതിലുള്ള പ്രീതിയും ജിജ്ഞാസയും ഹേതുവായി നാം അതിനെ കൈക്കലാക്കു ന്നു. അതിന്റെ ഘടനയും സ്വഭാവവും ഗുണങ്ങളും മനസ്സിലാക്കുന്നു. പ്രകൃതിയും ഇപ്രകാരം അത്ഭുതവസ്തുക്കളില് ഉൾപ്രീതിചേർന്ന് അവയെ ധ്യാനിക്കുന്നുണ്ടാ വാം. ചിലപ്പോൾ പുൽക്കട്ടയുടെ രൂപവും ചിലപ്പോള് പൂന്തിങ്കളിന്റെ രൂപവും എടു ക്കുന്നത് ഇതിനാലാണ്.അപ്രകാരം സർവ്വത്തേയും പ്രേമിക്കുന്ന പ്രകൃതിക്ക് തന്റെ നിത്യപ്രേമത്തെ സമർപ്പിക്കാന് ഏറ്റവും അർഹമായ പാത്രം അത്യത്ഭുതകരമായ മനുഷ്യാത്മാവല്ലാതെ മറ്റേതു പ്രതിഭാസമാണുള്ളത്.

എന്നിൽ എന്നതുകൊണ്ട്, ജീവാത്മാവിൽ എന്ന സാമാന്യമായ അർത്ഥത്തിനു പുറമേ ബ്രഹ്മത്തിലെന്ന സവിശേഷാർത്ഥവുമുണ്ട്. അഹംബ്രഹ്മാസ്മി എന്നു സാക്ഷാത്കരിച്ച ജീവാത്മാവും ബ്രഹ്മവും ഒന്നുതന്നെ.ചഞ്ചലയും ഗമനശീലയുമായ പ്രകൃതി അചഞ്ചലമായ ബ്രഹ്മത്തിൽ ഉൾപ്രീതി ചേർന്ന് നിത്യവും

അതിൽത്തന്നെ വസിക്കുന്നു. ബ്രഹ്മത്തിലല്ലാതെ പ്രകൃതി എവിടെ തന്റെ നിത്യപ്രേമം സമർപ്പിക്കും. ബ്രഹ്മത്തേക്കാൾ അത്ഭുതകരവും ജിജ്ഞാസയുണർത്തുന്നതും ആനന്ദം വളർത്തുന്നതുമായ മറ്റൊരു പ്രതിഭാസമേത്. സർവ്വചരാചരങ്ങളും പ്രകൃതിയാണ്. അവയിലെല്ലാം ബ്രഹ്മചൈതന്യവും പ്രേമവുമുണ്ട്. അവയെല്ലാം ബ്രഹ്മത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു.

ആനന്ദപൂർണ്ണമാം ആദിമബ്രഹ്മത്തി-
നാദിപ്രകൃതിയാം തൻപ്രിയയില്
ഈ മട്ടനുദിനമെന്നുമുദിക്കുമുൾ-
പ്രേമവികാസമേ ,വെൽവൂതാക

എന്നെഴുതിയ നാലപ്പാട്ടിന് ബ്രഹ്മവും പ്രകൃതിയും തമ്മിലുള്ള പരസ്പരപ്രേമവും സംയോഗവും പ്രിയങ്കരങ്ങളായ വിഷയങ്ങളായിരുന്നു.

3

1. അല്ലിനെപ്പുണ്ടൊന്നുകൂടിസ്സടം യാത്ര
   ചൊല്ലിനടന്ന പകലിതല്ലോ
   തന്നെത്തടുത്തെത്തും രാത്രിതൻ നെറ്റിമേൽ-
   പ്പിന്നെയും രാഗാൽ മുകർന്നുനിൽപ്പൂ

രാത്രിയെ പുണർന്ന് ഒരിക്കൽക്കൂടി യാത്രപറഞ്ഞു പോകുന്ന പകലിന്റെ വിരഹവേദന, വീണ്ടും പകലിനെ തടുത്തുനിർത്തുന്ന ഒരു രാത്രി,.. അവളുടെ നെറ്റിമേൽ അനുരാഗപൂർവ്വം മുകരുന്ന പകല്...ഈ അനുരാഗികളുടെ വിരഹം നിരന്തരം ആവർത്തിച്ചുകൊണ്ടിരിക്കുന്നു. വിരഹമെന്നതുപോലെ സമാഗമവും അനിവാര്യമാണെന്ന ആവർത്തനാത്മകതയില് ഒരു പോസിറ്റീവ് ചിന്തയുണ്ട്. ഏതൊരു രാത്രിയും ഒരു പകലിന്റെ മുന്നോടിയാണ് എന്ന ശുഭചിന്തയുണ്ട്.

2. കൂരിരുൾച്ചാർത്തിനെ ചെങ്കതിർക്കൈകൊണ്ടു
   ദൂരത്തുതള്ളിയ വാനം വീണ്ടും
   വാരിയെടുത്തുപുൽകുന്നു വെളിപ്പെട്ട

താരകരോമാഞ്ചമാർന്നതിനെ
എന്തിനെപ്പേടിച്ചു സർവ്വചരാചരം
തൻതൻനിഴലിനെപ്പേർത്തും പേർത്തും
ആത്മാവിലേക്കടുപ്പിച്ചുപോന്നു,ക്രമാ-
ലപ്പൂർണ്ണതേജസ്സിരുട്ടിൽമുങ്ങി
സൌരമാർഗ്ഗത്തിലേക്കായിപ്പറന്നവ-
യോരോന്നും താനേ മടങ്ങിയെത്തി
ഇത്തമോവായ്പ്പതൻചേലച്ചുരുളിതില്
കുത്തിത്തിരുകുന്നു കൊച്ചുമുഖം.

ഇരുളിനെ ചെങ്കതിർച്ചാർത്തുകൊണ്ട് പുലർകാലത്ത് തള്ളിമാറ്റിയ അതേ ആകാശം സായാഹ്നസന്ധ്യയില് അതിനെ വീണ്ടും കണ്ടുമുട്ടുമ്പോള് ,താരകങ്ങളാകുന്ന രോമാഞ്ചച്ചാർത്തണിഞ്ഞ് വാരിയെടുത്താശ്ലേഷിക്കുന്നു.ഏതൊന്നിനെ ഭയപ്പെട്ടിട്ടാണോ സർവ്വചരാചരങ്ങളും താന്താങ്ങളുടെ നിഴലിനെ തന്നിലേക്കുതന്നെ ചേർത്തുപിടിക്കുന്നത്, പൂർണ്ണതേജസ്സായ ആ സൂര്യന് അസ്തമിച്ചു. സൂര്യൻ ഉയരുമ്പോള് വസ്തുവിനോട് അടുത്തടുത്ത് നിഴലിന് നീളംകുറഞ്ഞുവരും. ഇതാണ് നിഴലിനെ തന്നോടു ചേർത്തുപിടിക്കൽ.

സർവ്വജീവികളും മരണത്തെ അഥവാ നാശത്തെ ഭയപ്പെടുന്നു. സൂര്യന് സത്യമാണ്.സത്യത്തിന് മരണമില്ല.സൂര്യാസ്തമയം സൂര്യന്റെ മരണത്തെ കുറിക്കുന്നു. സത്യസ്വരൂപമായ സൂര്യൻ മരിച്ചു എന്നതൊരു തോന്നലാണ്. അവ്യക്തതയിലേക്ക് –ഗോളത്തിന്റെ അദൃശ്യമായ മറുഭാഗത്തേക്ക് –ഒരു യാത്ര അഥവാ സംക്രമണം മാത്രമാണത്. എങ്കിലും സൂര്യൻ മരിച്ചു എന്നതോന്നലുണ്ടാവുമ്പോഴേക്കും ഒരർദ്ധ ഗോളം മുഴുവനും ഇരുട്ടുപരന്നുകഴിഞ്ഞു.സത്യം അസ്തമിക്കുമ്പോൾ അസത്യവും അജ്ഞാനവുമാകുന്ന  തിമിരം ഭൂമണ്ഡലത്തെ ബാധിക്കുന്നു.

ഈ ഭൂമിയിൽമരണം മാത്രമാണ് നിശ്ചയമായും സംഭവിക്കുമെന്ന് പറയാവുന്ന ഒരു സത്യം. അതിനാൽ മരണം മാത്രമാണ് സത്യം. സൂര്യൻ സത്യമാണ്. മരണവും സത്യമാണ്. അതിനാൽ സൂര്യന് മരണമാണ്.സൂര്യൻ അസ്തമിക്കുക എന്നുവെച്ചാൽ മരണം മരിക്കുക എന്നർത്ഥം. മരണം മരിക്കുക എന്നാല്

നിഷേധത്തെ നിഷേധിക്കലാണ്. രണ്ടു നെഗറ്റീവുകള് ചേർന്നാല് ഒരു പോസിറ്റീവ് എന്ന ന്യായേന ,മരണം മരിച്ചാൽ ജീവിതമാകുന്നു.അതിനാൽ ഇരുട്ട് പുനർജന്മസൂചകമായ യഥാർത്ഥജീവിതത്തെ പ്രതിനിധീകരിക്കുന്നു. തന്നിലേക്കടുപ്പിച്ച് വിട്ടുകൊടുക്കാതെ സൂക്ഷിക്കുന്ന നിഴലാകട്ടെ, പ്രാപഞ്ചികസുഖങ്ങളാണ്.

ഒരു ജീവാത്മാവ് തന്റെ ശരീരത്തിന്റെ നാശത്തിനുശേഷം ഈ നിഴലിനെ ഉപേക്ഷിച്ചു കളയാൻ നിർബ്ബന്ധിതനാകുന്നു. അതിനു ശേഷം അയാൾ ഏതോ അവ്യക്തമായ ഇരുട്ടുപിടിച്ച ലോകത്തിലേക്ക് പറന്നുയരുന്നു.ഈ ഇരുട്ട് സൌരമാർഗ്ഗത്തിലേക്ക് പറന്നുയരുന്ന ആത്മാവുകളുടെ പുനർജന്മമാണ്. അവ നക്ഷത്രങ്ങളായി പുനർജ്ജനിക്കുന്നു.സന്ധ്യാവേളയിൽ നാം കാണുന്ന നക്ഷത്രങ്ങള് , മുമ്പ് സൌരമാർഗ്ഗത്തിലേക്ക് പറന്നുയർന്ന പിതൃക്കളുടെ ആത്മാക്കളാണ്. അവരിപ്പോൾ ആകാശമാർഗ്ഗത്തില് നക്ഷത്രക്കുഞ്ഞുങ്ങളായി ജനിച്ച് ,അമ്മയായ ഇരുട്ടിന്റെ സാരിച്ചുളിവുകളിൽ കൊച്ചുമുഖങ്ങള് കുത്തിത്തിരുകുകയാണ്. മരണത്തെ അതിജീവിച്ച് അമൃതത്വം പ്രാപിച്ച അനശ്വരാത്മാക്കള് ചൈതന്യസ്വരൂപികളായി താനേ ദൃശ്യമാകുന്നു.നക്ഷത്രങ്ങളെ അമ്മയുടെ ചേലച്ചുളികളില് മുഖം കുത്തിത്തിരുകുന്ന കുഞ്ഞുങ്ങളായി സങ്കൽപ്പിക്കുന്നതിലുള്ള മാധുര്യവും ലാളിത്യവും ശ്രദ്ധിക്കുക. ഇരുളിന്റെ ഞൊറിയില് ഇടക്ക് ഒളിഞ്ഞും ഇടക്ക് തെളിഞ്ഞുമാണല്ലോ നക്ഷത്രങ്ങളെ കാണുക.

സൂര്യനും ഒരു നക്ഷത്രമാണ്. സൂര്യന്റെ ഇരുട്ടിൽമുങ്ങലും അമ്മയുടെ സാരിച്ചുളിവിൽ മുഖം ഒളിപ്പിക്കൽതന്നെ. സൂര്യൻ വർത്തമാനകാലത്തെ പ്രതിനിധീകരിക്കുന്ന നക്ഷത്രമാണ്.-ഇന്നിന്റെ നക്ഷത്രം. ഇന്നിനെക്കുറിച്ചു മാത്രം ചിന്തിക്കുന്നവര് എന്റേത് എന്ന് ചിലതിനെ മുറുക്കിപ്പിടിക്കുന്നു. അവ നഷ്ടമാകുമോ എന്ന ഭീതി അവസാനിക്കുമ്പോൾ മാത്രമാണ് പഴയകാലം-ഒരുകാലത്ത് സൂര്യന്മാരായി , വർത്തമാന കാലമായി ,വർത്തിച്ചിരുന്ന നക്ഷത്രങ്ങളുടെ ചരിത്രം-സ്മൃതിപഥത്തിൽ തെളിയുന്നത്. അന്നത്തെ സൂര്യന്മാർക്കും ഇന്നത്തെ സൂര്യനും വരാനിരിക്കുന്ന സൂര്യന്മാർക്കും-ഒരേ ഒരമ്മ- ഇരുട്ട് അഥവാ തമസ്സ്. ഇന്നിനെ ഇന്നലെയാക്കാൻ ശ്രമിക്കുന്ന ഭൂമിയും ആകാശവും രാത്രിയും പകലും സുഖവും ദുഃഖവും ജീവിതവും മരണവും പരസ്പരം ആശ്ലേഷിക്കുന്നു. ഈ പിടിച്ചുപൂട്ടല്-ഈ ആലിംഗനം-ഈ

ഒന്നാവൽ -ആകെയൊന്നാകെയൊന്ന് എന്ന് ഉരുവിട്ടുകൊണ്ടുള്ള ആത്മലയത്തിന്റെ  താളം –കവിഹൃദയം അനുഭവിച്ചറിയുന്നു.

3. ഇന്നെന്ന വസ്തുവെയിന്നലെയാക്കുവാ-
   നുന്നിയ കൈമുറുക്കത്തിനുള്ളിൽ
   തമ്മിൽപ്പിടിച്ചുപൂട്ടുന്നു ധരിത്രിയു-
   മംബരവും പകലല്ലുകളും
   ആകെയോ,ന്നാകെയൊ,ന്നെന്നുരുവിട്ടേവ-
   മാത്മാവിൽചെന്നു  ലയിപ്പു ലോകം

അദ്വൈതത്തിന്റെ മന്ത്രാക്ഷരബീജം നിരന്തരം ആവർത്തിച്ചുരുവിടുന്ന ഈ ആകെയൊന്നാകെയൊന്നില് കവിയുടെ കൈമുറുക്കത്തിനകത്ത് ആരും കൊതിക്കുന്ന ഒരു അമൂല്യരത്നം –യഥാർത്ഥസത്യം-കിടന്നുതിളങ്ങുന്നതുകാണുക.

സർവ്വവിജ്ഞാനവും സർവ്വമഹത്വവും
സർവ്വഥാ തിങ്ങുമസ്സച്ചൈതന്യം
കൈവശംവെച്ചുകൊണ്ടാവൂ ഞാൻപാവമെ-
ന്നാവലാതിപ്പെട്ടാൽ പാപമത്രെ.(ഇന്നത്തെ അമ്മ-പുളകാങ്കുരം)

എന്ന് ഈശ്വരചൈതന്യം സർവ്വമനുഷ്യരുടെ കൈവശവുമുണ്ടെന്ന തത്വം മുമ്പും ഈ കവി ചൂണ്ടിക്കാട്ടിയിട്ടുണ്ട്. കൈപ്പിടിമുറുക്കത്തെക്കുറിച്ച് അദ്ദേഹം മറ്റുകവിതകളിൽ പറയുന്നത് ശ്രദ്ധിക്കുക.

എൻകൊച്ചുകൈപ്പിടിക്കുള്ളിലൊതുങ്ങുമീ
തങ്കക്കുടത്തെ ബ്രഹ്മാണ്ഡമാക്കി
വീണ്ടുമെൻകയ്യിലൊതുക്കിത്തരുന്നു ,ഹാ,
നീണ്ടുനില്ക്കുന്ന നിന്നിന്ദ്രജാലം (പ്രാണനും പ്രാണൻ)
തൻപിടിക്കുള്ളിലൊതുങ്ങണം ബ്രഹ്മാണ്ഡം
സമ്പൂർണ്ണകാമനാണന്നുമർത്ത്യന് (ഓണക്കാഴ്ച)
ശാശ്വതത്വത്തെയോരോ കണത്തിലും

ചേർത്തടക്കിപ്പിടിക്കുന്ന വേലയാല്
കൈപ്പടങ്ങൾ മേ ചുക്കിച്ചുളിയുമ്പോള്
ഇപ്രപഞ്ചപ്പിട്ടുത്തം മുറുകയാം(എന്റെ സുഖം)
ഈ പ്രപഞ്ചത്തെസ്സർവ്വമുണ്ടൊതുക്കിയിട്ടെന്ന
കൈപ്പിടിമുറുക്കത്തോടൊത്തുവന്നവനീ ഞാൻ(എന്റെ ഊണ്)
ആർക്കുമുളളുലകത്തിന്നുറ്റ ശാശ്വതച്ചെങ്കോല്
കൈക്കുളളിലൊതുക്കിയോ സർവ്വർക്കും സമർപ്പിക്കാന് (വാർദ്ധ
ക്യം)

ശാശ്വതത്വത്തെ കൈക്കുടന്നയിൽ എടുത്ത് ആചമിക്കുന്ന വ്യക്തി സ്വയം ആസ്വ ദിക്കുക മാത്രമല്ല ,അത് സർവ്വർക്കുമായി സമർപ്പിക്കുക കൂടി ചെയ്യുന്നുണ്ട്. കവി യുടെ കൈപ്പിടിയിലും പ്രപഞ്ചത്തിന്റെ പിടിച്ചുപൂട്ടലിലും അടങ്ങിയ ശാശ്വതത്വം സർവ്വർക്കുമായി സമർപ്പിക്കപ്പെട്ടിരിക്കുന്നതാണ്.ആരുടേയും സ്വകാര്യസ്വത്തല്ല.

4. രാവിന്റെ ജോലിത്തിരട്ടിതും ചെമ്മഷി-
ത്തുവലാൽച്ചോടേ വരഞ്ഞുതള്ളി.
കാലേ പകലിന്നുമന്തിയെക്കൊണ്ടിതേ
കൂലിയെന്നാക്കിയ നിത്യത്തുക്കൈ
എന്തിനെന്നിച്ചോദ്യമിട്ടുനിന്നാളശ്രു
ചിന്തിയ പുൽകളാലൂഴി വീണ്ടും
ഉത്തരം കിട്ടാഞ്ഞിട്ടിയ്യൊരേ ചോദ്യമാ-
വർത്തിക്കലല്ലല്ലീ ജീവിതങ്ങള്

രാത്രിയുടെ പ്രവൃത്തിക്രമത്തിനു താഴെ പകല് ചുവന്നമഷിത്തുവൽകൊണ്ട് വരച്ചുതളളുന്നു. ഉരുളക്കുപ്പേരി പോലെ പകലിന്റെ പ്രവൃത്തിക്രമത്തിനു താഴെ രാത്രിയും ചുവന്ന വര വരക്കുന്നു. ഇങ്ങനെ ചെയ്യിക്കുന്നതോ, നിത്യതയുടെ തുക്കൈ തന്നെ. പ്രഭാതസന്ധ്യയും പ്രദോഷസന്ധ്യയുമാണ് രാത്രിയും പകലും വരച്ചിടുന്ന ചുവന്ന രേഖകള്.ഞാനോ നീയോ കേമനെന്ന പ്രശ്നത്തിന് ഉത്തരം കാണാനാവാത്ത ,രാപ്പകലുകളുടെ മത്സരം ആവർത്തിക്കുന്നു. പരസ്പരപ്രണയബ ദ്ധരെങ്കിലും അന്യോന്യം കുറ്റം കാണുകയും അതുവിളിച്ചുപറയുകയും ചെയ്യുന്ന

ഭാര്യാഭർത്താക്കന്മാരെപ്പോലെ-സ്ത്രീപുരുഷന്മാരെപ്പോലെ-യാണ് രാപ്പകലുടെ പ്രവൃത്തി. ചിലപ്പോൾ പ്രേമപുരസ്സരം ആലിംഗനം ചെയ്യും. രാഗാൽ മുകർന്നുനി ൽക്കും. മറ്റ ചിലപ്പോൾ ഓരോ പ്രവൃത്തിയിലും കുറ്റം കണ്ടെത്തി വരഞ്ഞുതള്ളും .ഒരാളെ ദ്രുഷിച്ചവന് അയാളി ൽനിന്ന് തിരിച്ച് അതേ പ്രതിഫലം ലഭിക്കും. കർമ്മസിദ്ധാന്തപ്രകാരം ഈ ശൃംഖല അന്തമില്ലാതെ ആവർത്തിക്കുന്നു. ഇതുകണ്ടുനിൽക്കുന്ന ഭൂമി ,മഞ്ഞുതുള്ളികളാകുന്ന കണ്ണുനീരണിഞ്ഞു നിൽക്കുന്ന പുല്ലുകളാല് എന്താണ് നിങ്ങളീ കാണിക്കുന്നത് എന്നു ചോദിക്കുന്നു. വള ഞ്ഞുനിൽക്കുന്ന പുൽക്കൊടികള് ചോദ്യചിഹ്നംപോലെയാണ്. ഭൂമിയുടെ ഇമകളിൽ തങ്ങിയ അശ്രുവാണ് പുല്ലില് തങ്ങിനിൽക്കുന്ന തുഷാരകണം.

ഏതാണ് ശരി ,ഏതാണ് തെറ്റ്.

ഏതാണ് ധർമ്മം,ഏതാണ് അധർമ്മം.

ഉത്തരം കിട്ടാന് വിഷമമുള്ളതാണ് ഈ ചോദ്യം.ഈ ചോദ്യത്തിന്റെ ആവർത്ത നമത്രേ ഓരോ ജീവിതവും. ഇന്നത്തെ ശരി നാളെ തെറ്റായി വ്യാഖ്യാനിക്കപ്പെ ട്ടേക്കാം. ഇന്നത്തെ തെറ്റ് നാളത്തെ ശരിയുമാവാം. സത്യാന്വേഷണത്തിനിറങ്ങി പ്പുറപ്പെട്ട സിദ്ധാർത്ഥന് കണ്ടവരില്ലാ പാരില് എന്ന ഉത്തരമാവാം കണ്ടെത്തുന്ന തെങ്കിലും ,അന്വേഷണത്വരയാർന്ന ആ ധീരാത്മാവിന്റെ ധർമ്മപഥത്തിൽമാത്ര മാണ് നിർവ്വാണത്തിന്റെ മധുരഫലങ്ങള് തുടുത്തുപഴുത്ത് വളരുന്ന മാമരഛായക ൾ തണൽവിരിക്കുന്നത്.

അന്വേഷണത്തിനിടയിൽ ആശയസംഘർഷങ്ങള് ഉണ്ടാവാതെ തരമില്ല. ആശയങ്ങൾ തമ്മിലുള്ള സംഘർഷം ,നിർഭാഗ്യവശാല് വ്യക്തികളുടേയും സമൂഹങ്ങളുടേയും രാഷ്ട്രങ്ങളുടേയും ശത്രുതയായി പരിണമിച്ചേക്കാം. ഇതിന്ന് ഇടകൊടുക്കാതെ യുക്തിസഹമായ ന്യായങ്ങൾകൊണ്ട് വ്യക്തിവൈരാഗ്യം കൂടാതെ എതിരഭിപ്രായങ്ങളെ ഖണ്ഡിച്ച് ചർച്ചകളിലൂടെയും വാദപ്രതിവാദങ്ങ ളിലൂടെയും മൈത്രിയുടെ സന്ദേശം പരത്തുന്ന അന്വേഷകന് ബുദ്ധനായിത്തീ രുന്നു.ആശയപരമായ തർക്കങ്ങളും ചിന്തകളും അവയുടെ ഏറ്റുമുട്ടലുകളും പുരോഗതിയെ എത്രമാത്രം സഹായിക്കുന്നുവോ അത്രതന്നെ, യുദ്ധങ്ങളും

കലാപങ്ങളും മനുഷ്യസമുദായത്തെ അധോഗതിയിലേക്കു തള്ളിവിടുന്നു എന്ന് ചരിത്രം കാണിച്ചുതരുന്നുണ്ട്. ആശയപരമായ സംഘർഷം ,യുദ്ധങ്ങളിലേക്ക് നയിക്കാതെ തടുക്കേണ്ടത് നമ്മുടെ കടമയാണ്.ഇതിനു സാധിക്കാതെ വരു മ്പോഴൊക്കെ ഭൂമി മാതാവിന്റെ കണ്ണിൽ അശ്രുമണികള് ഊറുന്നു. സ്വന്തം മക്കൾ തമ്മിൽത്തമ്മില് വെട്ടിമരിക്കുന്നതിലുള്ള കണ്ണീര് ..ഗാന്ധാരിയുടേയും കുന്തിയു ടേയും കണ്ണീര്..ഓരോ രാജ്യത്തും ഓരോ അമ്മയും എല്ലാകാലങ്ങളിലും ഒഴുക്കി യിട്ടുള്ള കണ്ണീർ....

5. അല്ലെങ്കി,ലെന്നമ്മ കത്തിക്കും കൈത്തിരി-
   യല്ലയോ ലോകവിജ്ഞാനദീപം
   ആരാർ പകലിനും രാവിനും തായമാര്
   ആ രണ്ടുപേർക്കുമെന് കൂപ്പുകൈകള്

പഴയ നായർഭവനങ്ങളില് സന്ധ്യാദീപം കൊളുത്തുക എന്നൊരു പതിവുണ്ട്. ദീപം ദീപം എന്ന് മന്ത്രമധുരമായി പറഞ്ഞുകൊണ്ട് അമ്മ ദീപവുമായി വരുമ്പോ ള്മറ്റു കുടുംബാംഗങ്ങൾ അതിനെ പ്രണമിക്കുന്നു. ഈ കൊച്ചുകൈത്തിരിയെ കവി ലോകവിജ്ഞാനദീപമായി കരുതുന്നു. അമ്മയാണ് കുഞ്ഞിന്റെ കണ്ണുതെളിയിക്കു ന്ന ആദ്യത്തെ ഗുരു. അമ്മകൊളുത്തിവെച്ച വിജ്ഞാനത്തിന്റെ ചെറുതിരി തന്നെ യാണ് കുഞ്ഞിനെ പിൽക്കാലത്ത് നേർവഴിക്കു നയിക്കുന്നത്.പകലിന്റെ അമ്മയാ യ പ്രഭാതസന്ധ്യക്കും രാത്രിയുടെ അമ്മയായ പ്രദോഷസന്ധ്യക്കും കവി കൂപ്പുകൈ അർപ്പിക്കുന്നു.ഇരുട്ടിനും വെളിച്ചത്തിനും നന്മക്കും തിന്മക്കും ഉള്ള അഭിവാദ്യമാണ ത്. നന്മയെന്നപോലെ തിന്മയും ലോകഗതിക്ക് ആവശ്യമാണെന്ന ദർശനം ഈ വരികളി ലുണ്ട്. ജീവിതം എന്റെ നോട്ടത്തിൽ എന്ന ചെറുകുറിപ്പില് നാലപ്പാട്ട് ഇങ്ങനെ പറഞ്ഞിട്ടുണ്ട്. സൽക്കർമ്മം കൊണ്ടെന്നപോലെ ദുഷ്കർമ്മംകൊണ്ടും ലോകത്തിൽ പ്രയോജനമുണ്ട്. രാപ്പകലുകള് കൂടിക്കലർന്നതായ ലോകത്തില് അങ്ങനെയേ വരാൻ പാടുള്ളുവായിരിക്കാം. (നാലപ്പാടന്റെ പദ്യകൃതികൾ പേജ് 326)

കൂരിരുൾപ്പൂങ്കുഴൽപ്പിന്നിലതാ തഴ-

ച്ചേറിവരുന്നു മുഖപ്രസാദം(പ്രേമവികാസമേ വെൽവൂതാക)

എന്നുപാടിയ കവി ലൌകികദുഃഖങ്ങൾ ഏൽക്കുമ്പോള് മാത്രമാണ് നിത്യമായ സുഖത്തിന്റെ മഹിമ വെളിപ്പെടുന്നതെന്ന് വിശ്വസിച്ചിരുന്നു.താൻ പൊഴിച്ച കണ്ണുനീർത്തുള്ളികള് വൈരക്കല്ലുകളായി മാറ്റിയെടുക്കുന്ന ഉഷസ്സിന്റെ തേജസ്സിനെ പാടിപ്പുകഴ്ത്തിയിരുന്നു.

ഗീരടങ്ങിക്കിടന്നേടത്തതാ ജീവ-
സാരസംഗീതങ്ങളുത്ഭവിപ്പൂ
കണ്ണുനീർത്തുള്ളികൾപോലുമണിവൈര-
ക്കല്ലുകളായല്ലീ കാണാകുന്നു (പ്രേമവികാസമേ വെൽവൂതാക)

ഋഗ്വേദത്തിൽ പ്രഭാത,പ്രദോഷസന്ധ്യകളിൽ മരുത്തിന്റെ രഥത്തില് കയറിയിരിക്കുന്ന ഉഷോദേവികൾക്ക് യഥാക്രമം ഊർജ്ജനി, രോദസി എന്ന് പേരുണ്ട്. രാത്രി ഉഷസ്സിന്റെ മാതാവാണ്. പ്രഭാതസന്ധ്യ സൂര്യന്റെ മാതാവും. ഊർജ്ജനിയും രോദസിയും സൂര്യപുത്രിമാരാണ്. ഈ സന്ധ്യാദേവിമാരെ കവി വന്ദിക്കുന്നു.

ഉച്ചമുഷസ്സുഷസ്സെന്നു വേദോക്തികൾ
വെച്ചു പുകഴ്ത്തുമസ്സൌഭഗമേ
നിന്നെത്തൊഴുന്നു ഞാൻ,നിന്നെത്തൊഴുന്നു ഞാന്,
നിന്നിൽ നിൽക്കുന്നു പുമർത്ഥസിദ്ധി(പ്രേമവികാസമേ വെൽവൂതാക)

4

1. ഇന്നൊന്നു നോക്കുകെന്നെൻ കണ്ണിലുമ്മവെ-
   യ്ക്കുന്നിതുഷസ്സിനാലുഴി വീണ്ടും.
   ഗാഢമാമെൻ പരിരംഭത്തെയേറ്റെടു-
   ത്തീടാൻ വളരും ചരാചരത്തില്
   വൃത്താകാരത്തിലല്ലാതില്ല മെയ്യെന്നു
   പൃഥിക്കുദിക്കുന്നു തൃപ്പുഞ്ചിരി.

ഇന്ന് ഒന്നെന്നെ നോക്കൂ. ഞാനെത്ര മനോഹരമായിരിക്കുന്നു എന്ന് ഉഷസ്സു തോറും കവിയെ ഓർമ്മിപ്പിക്കുന്ന നവനവോന്മേഷശാലിനിയായ ഭൂമി. വീണ്ടും വീണ്ടും ഓരോ പ്രഭാതവും കവിയുടെ കണ്ണിലുമ്മവെച്ച് ഉണർത്തുന്നു. തന്റെ പരിരംഭണത്തെ ഏറ്റെടുക്കാനായി തന്നാല് സ്നേഹിക്കപ്പെടാനായി , വന്നു തൊട്ടുണർത്തുന്ന കുഞ്ഞിനെപ്പോലെ സർവ്വചരാചരവും വളരുന്നു.

വളർച്ച- അതെന്തൊരു പ്രതിഭാസമാണ്. ഒരു കൊച്ചുബീജത്തിൽനിന്ന് മുളയായി, ഇലവിരിഞ്ഞ്, ചെടിയായി ഫലംചൂടുന്ന ഒരു സസ്യത്തിന്റെ വളർച്ച, ഒരു കോശം പലതായി പലകലയായി, അവയവങ്ങളായി ജീവനാർജ്ജിക്കുന്ന ജീവജാലങ്ങളുടെ വളർച്ച.കൈകാൽ കുടഞ്ഞുകരയുന്ന ശിശുവായി, കൊഞ്ചുന്ന ഉണ്ണിക്കിടാവായി, മുട്ടുകുത്തിയും പിടിച്ചുനിന്നും തത്തിനടന്നും കൌമാരവും യൌവനവും പിന്നിടുന്ന മനുഷ്യശരീരത്തിന്റെ വളർച്ച, അറിയാത്ത ഏതോ അത്ഭുതപൂർവ്വമായ പ്രതിഭാസത്തിൽനിന്ന് ,ജനിതകങ്ങള് നേടിത്തന്ന സഹജസ്വഭാവം , ചുറ്റുപാടുകളുടെ നിരീക്ഷണം ,അനുഭവം എന്നിവയുടെ സങ്കീർണ്ണതയാലുണർത്തപ്പെട്ട ബോധത്തിന്റെ പടിപടിയായ വളർച്ച –ഇവയൊക്കെ ഒരു ക്രിസ്റ്റലിന്റെ വളർച്ചയിൽനിന്നു വ്യത്യസ്തമാണ്. അളവിലുള്ള വ്യതിയാനം ഗുണവ്യത്യാസമായി കലാശിക്കുന്ന ജൈവമൂലകങ്ങളുടെ ലോജിക്ക് വളർച്ചയില് പ്രവർത്തിക്കുന്നുണ്ട്.

സ്നേഹിക്കുന്നവന്റെ കണ്ണിലും മനസ്സിലും സ്നേഹിക്കപ്പെടുന്ന വ്യക്തിയുടെ വളർച്ച അത്ഭുതപൂർവ്വമായ ഒരു ആഹ്ലാദാനുഭൂതിയാണ്. കുഞ്ഞിന്റെ ശരീരവും മനസ്സും ബോധവും പടിപടിയായി വളരുന്നതു കാണുന്ന അമ്മയുടെ അനുഭൂതിയാണത്. കവിയുടെ കണ്ണിൽ വളരുന്ന ചരാചരം , ചരാചരത്തിന്റെ മാത്രമല്ല, കവിയുടെ വളർച്ചയെക്കൂടി ദ്യോതിപ്പിക്കുന്നു.പ്രേമം ത്യാഗമാണ്. സ്വാർത്ഥരഹിതമാണ്. സ്വാർത്ഥലേശമില്ലാത്ത പ്രേമംകൊണ്ട് താന് പ്രേമിക്കുന്ന ചരാചരങ്ങളുടെ വളർച്ച തന്നിൽത്തന്നെ സംഭവിക്കുന്നു. പ്രകൃതി ചൂഷണം ചെയ്യപ്പെടാനുള്ളതല്ല. സ്നേഹിക്കാനുള്ളതാണെന്ന അറിവിന്റെ വളർച്ചയില്ത്തന്നെ ആലിംഗനം ചെയ്യുന്ന കവിയാകുന്ന കുഞ്ഞും വളരുന്നു എന്ന വത്സലചിന്ത ഉദിക്കുകയാല് ചരാചരാത്മികയായ പൃഥ്വീമാതാവിന്റെ മുഖത്തും തൃപ്പുഞ്ചിരി കളിയാടുന്നു.മൺതരിയെ ആശ്ലേഷിക്കാൻ പ്രപഞ്ചത്തോളം വളർന്ന മനസ്സിനെ പ്രപഞ്ചമാതാവ്

വാത്സല്യപൂർവ്വം ആശ്ലേഷിക്കുന്നു. അമ്മയുടെ മഹത്വം മകനിലേക്കും സംക്രമിപ്പിക്കുന്നു, ആവർത്തനാത്മകമായ പ്രകൃതിതത്വം .വൃത്താകാരത്തിലുള്ള ചരാചരപ്രകൃതി ആവർത്തനാത്മകതയെ കുറിക്കുന്നു. ചാംക്രികമായി വന്നും പോയും കൊണ്ടിരിക്കുന്ന ഉഷസ്സുകളും ഈ വൃത്താകാരമായ ആവർത്തനാത്മകതയെ പ്രതിനിധാനം ചെയ്യുന്നു.

2. സസ്യപ്രകൃതിയോ ,തൻ ജീവരക്തത്തില്
   സശ്രദ്ധം മുക്കിയ സങ്കൽപ്പത്താല്
   എന്നെക്കുറിച്ചു കുറിച്ച ചെമ്പല്ലവ-
   ഖണ്ഡകാവ്യങ്ങളെയേന്തിനിൽപ്പൂ
   ഏതൊലിവെള്ളവുമെൻജീവിതഗതി-
   ഭേദത്തെ നാനാസ്വരങ്ങളോടെ
   പാടുന്നു, പാട്ടാൽ പതിഞ്ഞ പടങ്ങളെ—
   ക്കൂടിട്ടുവെപ്പൂ തടങ്ങളെങ്ങും
   വർണ്ണവൈചിത്ര്യത്തിൽ, ഭംഗിവൈവിദ്ധ്യത്തിൽ
   നിർന്നിമേഷാർക്കന്റെ കൌതുഹലം
   നമ്മുകിൽത്തുണ്ടുകളാക്കി നിരത്തുന്നു-
   ണ്ടെൻമനോവൃത്തിശതത്തെ വാനില്
   ശാശ്വതത്വത്തിലപാരതയിങ്കലെൻ
   സാശ്ചര്യസപ്രേമചുംബനത്തെ
   മക്ഷത്രമാക്കിയെടുത്തുസൂക്ഷിക്കുന്നു-
   ണ്ടക്ഷണ,മക്ഷണ,മന്ധകാരം
   നിൽക്കട്ടെ,യപ്പോയ നാളെയിലേതില്ലു-
   മിക്കണ്ടതൊക്കെയുണ്ടായിരുന്നു
   എന്നാലിതിൻമടി തട്ടിക്കുടയുമ്പോ-
   ളെൻ നേത്രമാനന്ദമൂർഛ കൊൾവൂ.

സസ്യജാലം സ്വന്തം ജീവരക്തത്തില് സശ്രദ്ധം മുക്കിയെടുത്ത സങ്കൽപ്പം കൊണ്ട് കവിയെക്കുറിച്ച് ചെമ്പല്ലവഖണ്ഡകാവ്യങ്ങൾ രചിക്കുന്നു.-കവി പ്രകൃതിയെക്കുറിച്ച് രചിച്ചതുപോലെത്തന്നെ. തളിരിന്റെ ചുവപ്പ് ജീവരക്തത്തിന്റെ ചുവപ്പാണ്.സൌന്ദര്യം,മാർദ്ദവം, നിത്യനൂതനത്വം,ഇളമ എന്നിയെ തളിര് കുറിക്കുന്നു. തളിരിന്റെ സൌന്ദര്യം അതിന്റെ ദൌർബ്ബല്യമാണ്. ഇന്നത്തെ തളിർ നാളെ ഇലയായി മറ്റന്നാൾ കൊഴിഞ്ഞേക്കും. എങ്കിലും ക്ഷണികമായ തന്റെ ജീവിതവേളയിൽ അത് തനിക്കു ചുറ്റും വാരിത്തൂകുന്ന സൌന്ദര്യത്തിന് അവസാനമില്ല. തളിരിന്റെ ചുവപ്പ് കവിയുടെ ജീവരക്തം വാർന്നൊഴുകുന്ന ചിന്തകളിലുമുണ്ട്. കവി ഇന്നു ജീവിച്ച് നാളെ മരിക്കുന്ന നശ്വരവസ്തുവാണെങ്കിലും അദ്ദേഹത്തിന്റെ ചിന്തകളുടെ സൌന്ദര്യത്തിന് നാശമില്ല. പുതിയ തലമുറയുടെ , ഭാവിയിലെ ജീവിതങ്ങളുടെ,പ്രതിനിധികളാണ് സസ്യങ്ങളും കവികളും. സസ്യം അന്നമായി ,അന്നത്തിൽനിന്ന് രേതസ്സുണ്ടായി പുതിയ തലമുറ ജനിക്കുന്നു.സ്വയം ഉരുകി മറ്റൊന്നിനെ ജനിപ്പിക്കാനാണ് ജീവരക്തത്തിൽമുക്കിയ ചെമ്പല്ലവഖണ്ഡകാവ്യങ്ങള് സസ്യങ്ങളും കവികളും രചിക്കുന്നത്.

ഒലിവെള്ളം കാലപ്രവാഹത്തെ പ്രതിനിധീകരിക്കുന്നു. അനുസ്യൂതമായ കാലപ്രവാഹത്തിൽ വ്യക്തിജീവിതങ്ങളുടെ ഗതിഭേദത്തെ സംഗീതാത്മകമായി ആവിഷ്കരിക്കയാണ് ഒലിവെള്ളം. നിരാകാര മായ ആ സംഗീതത്തെ സാകാരമാക്കി ,ഒരു രൂപം നൽകി ചില്ലി ട്ട് ,അതിരുകളിട്ട്, സൂക്ഷിക്കാനാണ് കരകളുടെ ശ്രമം. നിർഗ്ഗുണവും നിരാകാരവുമായ കാലത്തെ ഒരു രാശിച്ക്രത്തിന്റെ അതിരുകൾക്കുള്ളിലടയ്ക്കാതെ , മനുഷ്യന് എങ്ങനെ അതിനെ പഠിക്കാനും ഗ്രഹിക്കാനുമാവും. ഇതേ ആശയം,

മുറ്റുമപാരതയേയും താനിട്ടൊരു
ചുറ്റിലൊതുങ്ങിത്താൻ കണ്ടുകണ്ണേ
വേലിവരമ്പാലതിരിട്ട മണ്ണിൽത്താന്
വേണ്ടൂ കൃഷിപ്പണി നിൻനോട്ടത്തില് (ഓണക്കാഴ്ച)

എന്ന വരികളിലും ഉണ്ട്.

കരകളാലതിരിട്ട്, കാലപ്പോക്കിൽ നദീതടസംസ്കാരങ്ങളായി, പ്രാക്തനചിന്തകൾ രൂപം പൂണ്ടു. മാനവസംസ്കാരമെന്ന ഒഴുക്ക് ഇന്ത്യൻ,ഈജിപ്ത്യൻ,മെസപ്പട്ടോമിയൻ എന്നും മറ്റും പലതായി അതിരിടപ്പെട്ട് പഠനവിധേയമായി. ഈ സംസ്കാരങ്ങളിലെ വർണ്ണവൈചിത്ര്യവും ഭംഗിയും വൈവിദ്ധ്യവും നിർന്നിമേഷനായി അന്നും ഇന്നും നോക്കിനിൽക്കുന്ന ചിന്തകന്റെ കുതൂഹലം കവി സൂര്യനു സമ്മാനിക്കുന്നതിന്റെ ഔചിത്യം നോക്കുക.പാട്ടാൽ പൊതിഞ്ഞ പടങ്ങളെയാണ് കരകള് ചില്ലിട്ടുവെച്ചത്. പാട്ടുകളും ഐതിഹ്യങ്ങളുമായി കൈമാറിവന്ന സംസ്കാരത്തെയാണ് ,പിൽക്കാലത്തേക്കായി നദീതടസംസ്കാരങ്ങള് ശേഖരിച്ചുവെച്ചത്. സംസ്കാരങ്ങള് വളർന്നതും തളർന്നതും കാലാത്മാവും സർവ്വസാക്ഷിയുമായ ഒരു ശക്തിയുടെ ലീലയാലാണ്. ലീലയിൽ കുതൂഹലമുണ്ടാവും. പ്രകൃതിയെ നിരീക്ഷിക്കുന്ന കവിയുടെ മനോവൃത്തിയില് -ചിന്തയില്-സൂര്യന്റെ നിരീക്ഷണഫലമായിട്ടുണ്ടായ മനോഹരമായ മേഘത്തുണ്ടുകളുടെ സാധർമ്മ്യമുണ്ട്. എണ്ണത്തിലും ഗതിവേഗത്തിലും മേഘങ്ങളും മനോവൃത്തികളും സദൃശമാണ്.

ജീവാത്മാവായ കവിക്കും കാലാത്മാവായ സൂര്യനും നിരീക്ഷണം , കുതൂഹലം, മനോവൃത്തി, വർണ്ണവൈചിത്ര്യമാർന്ന അനുഭവങ്ങള് ഇവയിലെല്ലാം അഭേദം കൽപ്പിക്കുന്നു.ആശ്ചര്യം കൂറുന്ന ആത്മാവില് പ്രേമം നിറഞ്ഞുവഴിയുമ്പോള് അത് അനശ്വരതയെ –അപാരതയെ –ചുണ്ടുകൾകൊണ്ട് പതുക്കെ ഒന്നു സ്പർശിക്കുന്നു. ആ ചുംബനമുദ്രയെ ഇരുട്ട് അപ്പോൾത്തന്നെ ഒപ്പിയെടുത്ത് തിളങ്ങുന്ന നക്ഷത്രമാക്കി മാറ്റി അപാരതയിൽ സൂക്ഷിക്കുന്നു.പ്രകൃതി തന്റെ പുത്രന്റെ സ്പർശത്തെ –അവന്റെ മനസ്സ് ഏതൊരപാരതയെ ഒരു ഉദാത്തമുഹൂർത്തത്തില് പ്രേമപൂർവ്വം തൊട്ടുവോ, അതിൽത്തന്നെ ഒരു ജ്വലിക്കുന്ന ഓർമ്മയായി- കാലാന്തരത്തില് ഇനിയും വന്നേക്കാവുന്ന മറ്റു മക്കൾക്കായി,അവർക്കു മാർഗ്ഗദീപമായി- സൂക്ഷിച്ചിരിക്കുന്നു.

ഇതെല്ലാം ഇന്നലെയും ഉണ്ടായിരുന്നു. ശരിതന്നെ. അതുകൊണ്ട്, ഇന്നിന് അതിന്റെ മാഹാത്മ്യം കുറയുന്നില്ല. കൂടുന്നതേയുള്ളു. ആ കണ്ടെത്തലോടെ, അമ്മയുടെ ചേലയാകുന്ന ഇരുട്ടില് മുങ്ങിത്തപ്പി അതു കുടഞ്ഞുനോക്കുന്ന ഇന്നത്തെ മകന്, അതില് സൂക്ഷിച്ചിരിക്കുന്ന ഓരോ ഇന്നലെയുടെ ഓർമ്മയും

ആനന്ദസന്ദായകമായിത്തീരുന്നു.ഓർമ്മകളിലൂടെ ,അനുഭവങ്ങളിലൂടെ,ചികഞ്ഞ് ആ മടി തട്ടിക്കുടയുമ്പോൾ നിലത്തുവീഴുന്ന ഓരോ മൺതരിയും ഓരോ നക്ഷത്രനുറുങ്ങും മക്കൾക്ക് ആനന്ദമൂർഛയേകുന്നു. അന്വേഷണത്തിലും കണ്ടെത്തലിലുമുള്ള ആനന്ദം അനുഭവിച്ചുതീരലുണ്ടോ. ഇക്കാര്യത്തിൽ കവികൾക്കും ശാസ്ത്രജ്ഞന്മാർക്കും അന്യാദൃശമായ സാദൃശ്യമുണ്ട്.സത്തയെ (സത്യത്തെ) ശുദ്ധബോധം കൊണ്ട് കയ്യെത്തിപ്പിടിക്കാമെന്ന പുരാതനഋഷിയുടെ ഗണിതശാസ്ത്രപരമായ അറിവും ആധുനികശാസ്ത്രജ്ഞന്റെ അറിവും ഒരേ മണ്ഡലത്തിലാണ് വർത്തിക്കുന്നത്.Experience remains ofcourse, the sole criterion of the physical ability of a Mathematical construction. But the creative principle resides in Mathematics. In a certain sense, therefore, I hold it true that pure thought can grasp reality,as the ancients dreamed.(Ideas and Opinions of Albert Einstein Part 5. Contributions to science. On the Methods of Theoretical Physics page 274)അപാരതയെ സ്പർശിക്കുമ്പോള് ശാസ്ത്രജ്ഞനും ഋഷികവിയും തൊട്ടറിയുന്ന ആനന്ദമൂർഛയാണ് ഇവിടെ പ്രതിപാദ്യം.

3. ഈവിധം തന്നെയുറങ്ങിയ ലോകത്തെ
   രാവുകുനിഞ്ഞുപുണർന്നീടുമ്പോള്
   ചക്രവാളാന്തരച്ചെപ്പാൽ നടത്തിയോ-
   രക്കളിക്കുൾക്കാമ്പരങ്ങാവുമ്പോൾ,
   ധന്യമാമപ്പകൽ പൂഛിച്ച രാവിതിൽ-
   ത്തന്നെ കാണായി പുലരി വേറെ

ഉറങ്ങിക്കിടക്കുന്ന ലോകത്തെ രാത്രിയാകുന്ന അമ്മ കുനിഞ്ഞുനിന്ന് പുണരുന്നു. മുതുക് വളച്ചുകൊണ്ടുള്ള ഈ കുനിഞ്ഞുനിൽക്കല് ചക്രവാളച്ചെപ്പ് കമിഴ്ത്തിവെയ്ക്കല് തന്നെ. ഉരുളികമിഴ്ത്തുക എന്നൊരു ചടങ്ങ് മണ്ണാറശ്ശാലയിൽ സന്തതിക്കായി അനുഷ്ഠിക്കാറുണ്ട്. സൃഷ്ടിയെക്കുറിക്കുന്നതാണ് ചക്രവാളച്ചെമ്പുരുളി കമിഴ്ത്തിവെച്ചു കൊണ്ടുള്ള രാത്രിയുടെ കുനിഞ്ഞുനിൽപ്പ്.സൃഷ്ടിലീലയുടെ കളിയരങ്ങായി മാറുന്ന കവിഹൃദയം ക്ഷേത്രവും കളി കണ്ടറിയുന്ന ക്ഷേത്രജ്ഞന് അദ്ദേഹത്തിന്റെ ആത്മാവുമാണ്.സ്വന്തം മനസ്സിനെ പ്രപഞ്ചക്കളിയരങ്ങായി കാണുന്ന കവിക്ക്

ധന്യയായ പകലിനാല് പുഷരിക്കപ്പെട്ട രാത്രിയുടെ ഇരുട്ടിൽപ്പോലും പ്രഭാതം ഒളിച്ചിരിക്കുന്നത് ദർശിക്കാനാവുന്നു.തിന്മയിലും നന്മ ഉള്ളതാണല്ലോ പ്രപഞ്ചസൃഷ്ടിക്രമം.

പാപമെന്നു മുദ്രകുത്തപ്പെട്ട കാമത്തിൽപ്പോലും വംശപരമ്പരകളെ നിലനിർത്തുന്ന ധാർമ്മികമായ ചുമതലയുടെ അംശമുണ്ട്. എല്ലാവരും സന്യാസികളായാല് , അൽപ്പകാലംകൊണ്ട് ,ഭൂമിയിൽ സന്യാസികളാവാന് മനുഷ്യരില്ലാതെ വരും. അതിനാൽ ഗാർഹസ്ഥ്യം സന്യാസത്തെപ്പോലെത്തന്നെ മഹത്തായ ഒരു ധർമ്മമാണ് എന്നു വിശ്വസിച്ച് പ്രവർത്തിച്ചുപോന്ന ഭാരതീയർക്ക് ആദവും ഹവ്വയും ചെയ്തുപോയത് ആദിപാപമല്ല, ആദ്യത്തെ ജീവിതധർമ്മമാണ്.ഇതു ചെയ്യാൻ പ്രേരിപ്പിച്ച ലൂസിഫര് എന്ന പ്രകാശിക്കുന്ന പ്രഭാതതാരം ഒരു ദുഷ്ട സർപ്പംമാത്രമല്ല, വിവേകത്തിന്റെ പ്രതിനിധിയുമാണ്. സർപ്പതൽപ്പോപരി ശയിക്കുന്ന സ്ഥിതികർത്താവായ , നീലച്ചിറകുള്ള സമാധാനപ്രാവ് എന്ന് അരവിന്ദമഹർഷി വിശേഷിപ്പിച്ച, വിഷ്ണുവിന് പുത്രനാണ് ഭാരതീയരുടെ കാമദേവൻ.സർവ്വകാമങ്ങളും സർവ്വാഭീഷ്ടങ്ങളും തരുന്ന വിഷ്ണു തിന്മയിലും നന്മയെ കാണിച്ചുതരുന്ന ദേവനാണ്.ദുഃഖത്തിൽനിന്ന് സുഖത്തെ എടുത്തുകാട്ടിത്തരുന്നവനാണ്. ജീവിതം എന്റെ നോട്ടത്തിൽ എന്ന കുറിപ്പ് തിന്മയിലും നന്മയുണ്ടെന്ന നാലപ്പാട്ടിന്റെ ജീവിതദർശനത്തെ തുറന്നുകാട്ടുന്നു.

4. ഭൂവിൽത്താൻഞങ്ങളുമെന്നുണ്ടു പാതിരാ-
   പ്പൂവുകൾ പുഞ്ചിരിക്കൊണ്ടിടുന്നു
   പിന്നാലെത്താൻ പകൽ,മുമ്പു രാവാണെന്നു
   മിന്നാമിനുങ്ങുകളുല്ലസിപ്പൂ
   ജീവിതസ്പന്ദനം ഭൂവിൽപ്പതിയുമ്പോ-
   ളാവക്രമെന്നെഴുതുന്നു സർപ്പം
   ളുവെളിച്ചത്തെവാഴ്ത്തുന്ന മർത്ത്യർക്കു ഞാന്
   ദേവനാണെന്നു മൂളുന്നു കൂമൻ
   ക്ഷുത്തിന്നു ഭക്ഷണമുണ്ടെന്നിരുട്ടിന്മേല്-
   ക്കൊത്തിയിടുന്നു പുലിയെകിറാൽ

രാത്രിയിൽ വിടരുകയും രാത്രിയില് സഞ്ചരിക്കയും ചെയ്യുന്ന ചില ചരാചരങ്ങളെ പ്രതിപാദിക്കുന്നു.പകലിൽമാത്രമല്ല,രാത്രിയിലും പൂക്കള് വിടരുന്നു എന്ന് ഉദ്ഘോ ഷിച്ചുകൊണ്ട്, ഇതാ ഈ ഭൂമിയില് ഞങ്ങളുമുണ്ടേ എന്ന് സൌരഭ്യം തൂകി പാതി രാപ്പൂക്കൾ പുഞ്ചിരിക്കുന്നു.പകലിനേക്കാൾ മുമ്പ് രാത്രിയാണുണ്ടായതെന്ന് മിന്നാ മിനുങ്ങുകള് പറയുന്നു. മിന്നാമിനുങ്ങിന്റെ ശരീരത്തില് പ്രകാശം പിൻവശത്ത് മാത്രമാണല്ലോ. രാത്രിയുടെ ഇരുട്ടിലാണ് പ്രകാശം ആദ്യമായി തന്നെ അറിഞ്ഞ തെന്ന് സെൻബുദ്ധിസക്കാര് കരുതുന്നു. തമോദ്വാരത്തിൽനിന്നാണ്സൌരയൂഥ ത്തിന്റെ ജനനമെന്ന് ശാസ്ത്രജ്ഞരും കരുതുന്നുണ്ടല്ലോ.

ജീവിതത്തിന്റെ സ്പന്ദനം ഭൂമിയിൽ പതിച്ചാല് വക്രമാകാതെ വയ്യ എന്ന് എഴുതുന്നതുപോലെ സർപ്പം വളഞ്ഞുപുളഞ്ഞ് സഞ്ചരിക്കുന്നു. സർപ്പം അഥവാ സർപ്പി രാഹുവിന്റെ പര്യായമാണ്. നിയതമായി വക്രത്തില്,അപസവ്യമായി സഞ്ചരിക്കുന്ന തമോഗ്രഹമാ ണ് രാഹു.സ്പന്ദങ്ങളുടെ സമാഹാരമാണ് ചലനം അഥവാ ഗതി ശീലം. ആകാശത്തിലെ സ്പന്ദങ്ങളുടെ സമാഹാരമായ ചലനം ഭൂമിയെ സ്പർശിക്കുമ്പോള് ഒരു പ്രതിപ്രവർത്തനം നടത്തി അപസവ്യമായി ആകാശത്തിലേക്കു തിരിച്ചുപോകാന് യത്നിക്കുന്നു. ചലനം ഋജുരേഖയിലല്ല, വക്രരേഖയിലാണ് എന്ന ശാസ്ത്രസത്യമാണിത്. ന്യൂട്ടന്റെ ചലനനിയമം പഠിച്ച വർക്ക് നിശ്ചിതപഥത്തില് കറങ്ങുന്ന ഗോളം ,താൻ ഏതൊന്നിനെ ചുറ്റിക്കറങ്ങു ന്നുവോ, ആ കേന്ദ്രബിന്ദുവിന്ന് അടുത്തെത്തുമ്പോൾ, ഗതിവേഗം കൂടുകയും , അ കന്നുപോകുമ്പോൾ ഗതിവേഗം കുറയുകയും ചെയ്യുമെന്നറിയാം. ഓരോ കർമ്മ ത്തിനും ഒരു പ്രതികർമ്മമുള്ളതിനാല് ചലനത്തിന് വക്രമാകാതിരിക്കാന് വയ്യ. ഒരു ജനനത്തിന് ഒരു മരണവും സംഭവിക്കാതെ തരമില്ലാത്തതിനാല്, എത്ര ജനനമുണ്ടോ അത്ര മരണവുമുണ്ട് എന്നു പറയാന് കാനേഷുമാരിക്കണക്ക് എടു ക്കേണ്ടതില്ല.ആകെ ജനിച്ചവർ = ആകെ മരിച്ചവര് + ജീവിച്ചിരിക്കുന്നവര്

അതുപോലെ ആകെ കർമ്മം =ആകെ പ്രതികർമ്മം എന്നതും പരമസത്യമാണ്.

സർപ്പം കാലത്തെ കുറിക്കുന്നു. അഗ്നി(ചൈതന്യം)പ്രസരിപ്പിച്ചു കൊണ്ടും ഉൾവലിച്ചുകൊണ്ടും പ്രകാശവിമർശരൂപിണിയായി സഞ്ചരിക്കുന്ന സർപ്പരാജ്ഞിയാണ് തൈത്തരീയോപനിഷത്തിലെ കാലം.കാലത്തിന്റെ ചുരുൾച്ചുരുളായ അവസ്ഥയെ (spiral)സൂചിപ്പിക്കാൻ ഓണക്കാഴ്ച എന്ന കവിതയില് നാലപ്പാട്ട് കാലച്ചുരുള് എന്ന പദം ഉപയോഗിക്കുന്നു.Autobiography of an absolutist എന്ന ആത്മകഥയിൽ പ്രപഞ്ചജീവിതമെന്നാല് വക്രത എന്നാണർത്ഥമെന്ന് നടരാജഗുരു പറഞ്ഞിട്ടുണ്ട്. ഗാർഹസ്ഥ്യവും സന്യാസവും കാദിഹാദിവിദ്യകൾപോലെ സവ്യാപസവ്യങ്ങളായ രണ്ടു മാർഗ്ഗങ്ങളാണ്. ബിംബപ്രതിബിംബാത്മകങ്ങളാണ് അവ രണ്ടും. ഗാർഹസ്ഥ്യം അനുഷ്ഠിച്ചുകൊണ്ടുതന്നെ ഉത്തമസന്യാസിയായിരിക്കാന് മനുഷ്യനു സാധിക്കും.(സന്യാസം സ്വീകരിച്ചുകൊണ്ടും വംശവൃദ്ധി സാധിക്കുമെന്നാണ് വ്യാസകഥ പറയുന്നത്) വക്രമായ പ്രാപഞ്ചികത്വത്തെ ഒരിക്കൽക്കൂടി വക്രമാക്കിയാൽ രണ്ടു നിഷേധങ്ങളുടെ തുകയായി ഒരു അനിഷേധം കിട്ടും. ഇതത്രെ സർപ്പച്ചുരുള് കാണിക്കുന്നത്.ഇന്നിനെ ഇന്നലെയാക്കുന്നത് ആ കാലച്ചുരുളാണ്.

ഇരുട്ടത്തു ജീവിക്കുന്നവർക്ക് വെളിച്ചത്തിന്റെ വിലയറിയാം. അതു കൊണ്ട് അവർ വെളിച്ചത്തെ വാഴ്ത്തുന്നു.പ്രഭാതത്തെ വാഴ്ത്തുന്ന രാത്രിഞ്ചരന്മാർക്ക് ദേവനായിരുന്ന് ആശ്വാസം നൽകുന്ന കൂമൻ.ഇരുട്ടിലും കണ്ണുകാണാനാവുമെന്നും ഇരുട്ടിനേയും ഉപയോഗപ്രദമാക്കാമെന്നും സ്വന്തം മാതൃകകാട്ടി മറ്റുള്ളവരെ ധരിപ്പിക്കയാണ് കൂമൻ.ഇരുട്ടത്ത് മൂങ്ങകൾക്കും രാക്ഷസർക്കും ബലമേറുമെന്നാണ് വിശ്വാസം. ഋഗ്വേദം അഞ്ചാം മണ്ഡലത്തിൽ,

ഉലൂകയാതും ശുശുലൂകയാതും
ജഹിശ്വയാതുമുത കോകയാതും
സുപർണ്ണയാതുമുത ഗൃധ്രയാതും
ദൃഷദേവപ്രമൃണ രക്ഷ ഇന്ദ്ര എന്നു കാണാം.

ഉലൂകം അഥവാ മൂങ്ങ മോഹത്തെ കുറിക്കുന്നു. ശുശുലൂകത്തിന് ചെറിയ മൂങ്ങ എന്നാണർത്ഥം.വി.കെ.നാരായണൻഭട്ടതിരിയുടെ ഒരു ലേഖനത്തില് ശുശുലൂകത്തിന് ചെറുപുലി എന്നർത്ഥം കൊടുത്തിരിക്കുന്നു. ശുശുലൂകം ക്രോധത്തെ പ്രതിനിധീകരിക്കുന്നു. ശ്വാവ് മത്സരത്തേയും കോകം കാമത്തേയും സുപർണ്ണന്

മദത്തേയും ഗൃധ്രം ലോഭത്തേയും കുറിക്കുന്നു. ഈ രാത്രിഞ്ചരന്മാരെ കരിങ്കല്ലു കൊണ്ട് മൺകട്ട അടിച്ചുപൊടിക്കുമ്പോലെ നശിപ്പിക്കണമേ എന്ന് ഋഷി ഇന്ദ്രനോട് പ്രാർത്ഥിക്കുന്നു.ഇവരെക്കുറിച്ചുള്ള അറിവു തന്നെയാണ് ഇവരെ നശിപ്പിക്കാനുള്ള ആദ്യആയുധം. ദുർമ്മോഹങ്ങൾക്കുപകരം സ്വയമറിയാനുള്ള മോഹം വളർത്തുക. അനാവശ്യമായ ക്രോധത്തിനുപകരം അനീതികളോടുള്ള രോഷം വള ർത്തുക.ദുർമാത്സര്യങ്ങൾക്കു പകരം ആരോഗ്യകരമായ മത്സരം ശീലിക്കുക. കാമത്തെ കാമത്യാഗം കൊണ്ട് ജയിക്കുക. സൌന്ദര്യം, ധനം,അധി കാരം,പാണ്ഡിത്യം എന്നിവകൊണ്ട് തോന്നുന്ന മദത്തെ സദ്വിചാരം, സജ്ജന സംസർഗ്ഗം,ഭക്തി എന്നിവയാൽ ശമിപ്പിക്കുക.ഇങ്ങനെ വിവേകശാലിയായി ജീവിക്കാൻ ഇരുട്ടിനെക്കുറിച്ച അറിവ് പ്രോത്സാഹനം തരുന്നു. ഇരുട്ടിന് ശക്തിയേകാന് കഴിവുണ്ട്. അത് നല്ലതിനുവേണ്ടി ഉപയോഗിക്കണമോ എന്നു തീരുമാനിക്കേണ്ടത് വ്യക്തികളാണ്.ഇരുട്ടിന്റെ ഭിത്തിയെ ഭേദിക്കുന്ന പുലിയുടെ അലർച്ച വിശപ്പുമാറ്റാന് ഭക്ഷണം ഇവിടെയുണ്ടെന്ന് വിളിച്ചോതലാണ്. ഹിതകാരിത്വം എന്ന കവിതയിൽ,

ഒരു കാട്ടുപുലിക്കു താങ്ങുവാ-
നരുതാതുള്ള വിശപ്പുകാൺകയാല്
തിരുമെയ്യതിനായശിപ്പതി-
ന്നരുളീ ബുദ്ധനവൻ ജയിപ്പൂ, തേ

എന്ന് ഭഗവാൻ ബുദ്ധനെ നാലപ്പാട്ട് പ്രകീർത്തിക്കുന്നു.വിശപ്പിൽപ്പോലും ജീവിതാ യോധനത്തിന്റെ ധ്വനിയുണ്ട്. ആവശ്യം കണ്ടുപിടുത്തങ്ങളുടെ അമ്മയാകയാൽ ഇല്ലായ്മ പലപ്പോഴും ഉണ്മയിലെത്താൻമനുഷ്യന് സഹായകമായിരുന്നിട്ടുണ്ട്.

5. എത്രക്കു താണുപോമത്രക്കുയർന്നിടും
   അത്തിരിചക്രത്തിന്നുള്ളഴികൾ
   ഇക്കരിയോലത്തിരട്ടിനുമുൽക്കണ്ഠ
   ശുക്രനാൽ വട്ടിട്ടു മുന്നെപ്പോലെ

തിരിചക്രത്തിന്റെ ഉള്ളഴികൾ എത്രത്തോളം താഴ്ന്നവോ അത്രക്കത്ര അത് ഉയരു കയും ചെയ്യുമെന്നത് പ്രതിപ്രവർത്തനനിയമമാണ്. താഴ്മയാണ് മഹിമ. വിനയ മാണ് വിദ്വാന് ഭൂഷണം. എത്ര തല താഴ്ന്നവോ  അത്രയാണ് കതിരിന്റെ മേന്മ. നിരാശയുടെ കുണ്ടില് എത്ര ഊക്കിൽ പതിച്ചുവോ അത്രത്തോളം ഊക്കില് പ്രതി പ്രവർത്തനം ചെയ്ത് മനുഷ്യജീവിതം ആശാശൃംഗങ്ങളില് ഏറുന്നു. ജീവിതാനുഭവ തൃഷ്ണ മനുഷ്യനെ മുന്നോട്ടു നയിക്കുന്നു. ഈ ഉത്ക്കണ്ഠ –ജീവിതാനുഭവതൃഷ്ണ അഥ വാ ശുഭാപ്തിവിശ്വാസം- ആയിട്ടാണ് കവി പ്രകാശിക്കുന്ന പ്രഭാതതാരമായ ശുക്ര ഗ്രഹത്തെ ദർശിക്കുന്നത്.അന്ധകാരച്ചുരുളിന്-കരിയോലത്തിരട്ടിന്-മുന്നിലായി എപ്പോഴും ശുക്രനെ കാണാം.ഇരുട്ടിന്റെ ക്രമാനുഗതമായ വരവിനും പോക്കിനും വൃത്താകാരമാകയാൽ ഉദയത്തില് പ്രഭാതതാരമായും അസ്തമയശേഷം സാന്ധ്യ താരമായും തിളങ്ങിനിൽക്കുന്ന കാമദേവതയാണ് വീനസ് എന്ന ശുക്രഗ്രഹം. ഇരുട്ടിനു മുമ്പും പിമ്പും കാണുന്ന ഗ്രഹമാകയാൽ കരിയോലത്തിരട്ടിനു ശുക്ര

നാൽ വട്ടിട്ടു എന്നു പറയുന്നു. ഗ്രീക്കുറോമൻ സംസ്കാരങ്ങൾക്ക് കാമപ്രതീകവും ബൈബിളിന് ലൂസിഫറും ഭാരതീയർക്ക് അസുരഗുരുവു മായ ഈ ഗ്രഹം ഭൃഗുവം ശത്തിന്റെ മാർഗ്ഗദീപമാകയാല് പരശുരാമക്ഷേത്രമായ കേരളത്തിന്റെ സാംസ്കാ രികചിഹ്നവുമാണ്. ഐശ്വര്യം,കാമം എന്നിവയുടെ പ്രതീകമായ ലക്ഷ്മീഭഗവതി യാണ്. നിരാശക്കുശേഷം ജീവിതാശയായും നിരാശക്കുമുമ്പ് അത്യാർത്തിയായും മനുഷ്യഹൃദയങ്ങളിൽ ഇത് സ്ഥിതി ചെയ്യു ന്നു.

സൂര്യാ ചന്ദ്രമസാ ധാതൌ യഥാപൂർവ്വം അകൽപ്പയാ

എന്ന ഋഗ്വേദത്തിലെ യഥാപൂർവ്വം ഇവിടെ മുന്നെപ്പോലെ എന്ന പദംകൊണ്ട് സൂചിപ്പിക്കുന്നു.കാലചക്രത്തിന്റെ വിധാതാവായ സൂര്യന്റെ മുന്നിലും പിന്നിലും അദ്ദേഹത്തിന്റെ തേർച്ചക്രത്തിന് വട്ടിട്ടുകൊണ്ട് ശുക്രനെ തളിമുരുകനായി നടത്തുന്ന പതിവ് അന്നും ഇന്നും .പ്രപഞ്ചചക്രസംവിധാനത്തിൽ യാതൊരു മാറ്റവും ഉണ്ടായിട്ടില്ല.

ഇന്നു ജീവിച്ചിരിക്കുന്നവരിൽ ചിലരെങ്കിലും ഇന്നലെ ജീവിച്ചിരുന്നവരുടെ ജീവിതം വ്യർത്ഥമായിരുന്നു എന്നും കരുതുന്നവരാണ്. എന്നാൽ നാളെ വരുന്നവര് ഇന്നു

ുളളവരെക്കുറിച്ചും അങ്ങനെ ചിന്തിച്ചുകൂടായ്കയില്ല എന്ന് ഇന്നലെ വന്നവരെപ്പോലെ ഇന്നുളള വരും വിസ്മരിക്കുന്നു.അതിനാൽ മുന്നെപ്പോലെ എന്നപദം ഉറപ്പിച്ചു തന്നെ പറയുന്ന കവി തുടരുന്നു.

6. ഇന്നലെകൾക്കാർക്കും ജീവിതം വ്യർത്ഥമായ്
   വന്നിട്ടില്ലെന്നോരുണർവ്വുനേടി
   ഇന്നൊന്നുനോക്കുകെന്നെൻ കണ്ണിലുമ്മവെ-
   ക്കുന്നിതുഷസ്സിനാലൂഴി വീണ്ടും

ജീവിതത്തിന്റെ അർത്ഥവും വ്യാപ്തിയും ആനന്ദവും ഓരോ പ്രഭാതവും കവിയെ ബോദ്ധ്യപ്പെടുത്തുന്നു. ഒരു ജീവിതവും ഇന്നുവരെ വ്യർത്ഥമായിട്ടില്ലെന്ന മഹത്തായ പാഠം പഠിപ്പിച്ച് ആത്മവിശ്വാസം ജനിപ്പിക്കുന്നു.അപാരതക്ക് കവി നൽകിയ സാശ്ചര്യസപ്രേമചുംബനംപോലെ പ്രേമമധുരമാണ് അപാരത അനുദിനം നൽകുന്ന ഈ ചുംബനവും..ഓരോ മനുഷ്യാത്മാവിന്റെ അനുഭൂതിയി

ലും ശാശ്വതമുദ്രയായി അവ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. വ്യക്തികളുടെ അനുഭവപരമ്പരകളുടെ ചരിത്രം തട്ടിക്കുടയുന്നവർക്ക് അതുകാണാന് കഴിയും .ക്രമബദ്ധമായ പ്രപഞ്ചഗതിയെക്കുറിച്ച് ഗ്രഹിക്കുക എന്നതുതന്നെ ഒരത്ഭുതപ്രതിഭാസമാണ്.
One may say the eternal mystery of the world is its comprehensibility …In speaking here of comprehensibility the expression is used in the most modest sense. It implies the production of some sort of order among sense impressions. This order being produced by the creation of general concepts ,relation between these concepts and by definite relations of some kind between the concepts and sense experiences. It is in this sense that the world of our sense experience is comprehensible. .The fact that it is comprehensible is a miracle. (Ideas and opinions .Albert Einstein )

ഒരു മൺതരിയുടെ സ്പർശം ഒരു പ്രഭാതത്തിന്റെ ദൃശ്യം മുതലായ ഇന്ദ്രിയാനുഭവങ്ങളിൽനിന്ന് സാമാന്യസിദ്ധാന്തങ്ങളുടെ സൃഷ്ടിയിലേക്കും അവയും ഇന്ദ്രിയാനുഭവങ്ങളും തമ്മിലുളള ബന്ധത്തിലേക്കുമുളള കവിയുടെ മാനസികപ്രയാണം ഇത്ത

രത്തിലൊരു comprehensibilityയിലേക്ക് കവിയെ മാത്രമല്ല,വായനക്കാരെയും നയിക്കുന്നു.

5

1. എന്തിനെന്നില്ലാതെ മറ്റൊന്നു ചെയ്യുഞാന്
എൻനിഴല് നോക്കിയും കൊണ്ടുനിന്നേന്
അല്ലെങ്കിലെന്തിനെന്നില്ലാതെ ചെയ് വതി-
ലല്ലോ ,പ്രയോജനമാകമാനം
ഇജ്ജീവിതാങ്കുരമോരോന്നുമെൻ മുമ്പില്
വെച്ചെഴുതുന്നതീത്തത്ത്വമല്ലീ
എങ്കിലുമെന്തിനെന്നില്ലാതെത്തന്നെഞാ-
നെൻ നിഴല് നോക്കിയും കൊണ്ടുനിന്നേന്
   1. എന്തിനെന്നില്ലാതെ മറ്റൊന്നു ചെയ്യുക
   2. സ്വന്തം നിഴൽനോക്കുക

പ്രതിഫലമൊന്നും വേണമെന്നില്ലാതെ ,പ്രത്യേകിച്ച് ലക്ഷ്യമൊന്നും കൂടാതെ ഒരു കർമ്മമാണ് കവി ചെയ്യുന്നത്. ആ ചെയ്യുന്ന നിഷ്കാമകർമ്മമാവട്ടെ, സ്വന്തം നിഴൽ നോട്ടമാണുതാനും. സ്വന്തം നിഴലിനെ നോക്കൽ സ്വയമറിയാനുള്ള പ്രക്രിയയാണ്. മനുഷ്യാ ,നീ നിന്നെത്തന്നെ അറിയുക എന്ന് തത്വചിന്തകന്മാരും പ്രവാചകന്മാരും ആവശ്യപ്പെടുന്നു.പക്ഷേ,ഇതിന്നൊരുങ്ങുന്നവരുടെ എണ്ണം വിരളമാണ്.

നിഴലെന്നതിന് യുങ്ങിയൻമനശ്ശാസ്ത്രത്തിലെ shadowവിന്റെ അർത്ഥം ഇവിടെ പ്രസക്തമാണ്. ഓരോ വ്യക്തിയിലും രണ്ടുതരം സത്തകളുണ്ട്. persona യും shadowയും. ആളുകൾ ആദ്യത്തേതിനെക്കുറിച്ചുമാത്രം അറിയുന്നു.രണ്ടാമത്തേതിനെ അറിയാൻ ഉള്ളിന്റെ ഉള്ളിലേക്ക് കാണാനുള്ള കണ്ണുണ്ടാവണം. ഈ ദൃഷ്ടി ഉണ്ടായി shadowവിനെ അറിഞ്ഞാലേ അറിവാവൂ എന്ന് യുങ്ങ് കരുതുന്നു.തന്നെത്തന്നെ അറിയുക എന്നതാണ് ഏറ്റവും വലിയ അറിവ്.ലക്ഷ്യം ആസൂത്രണം ചെയ്തു

കൊണ്ടുള്ള കർമ്മങ്ങളുണ്ട്. ആസൂത്രിതലക്ഷ്യംകൂടാതെ ,അന്തപ്രേരണകളാൽ ചെയ്തുപോകുന്ന കൃത്യങ്ങളുമുണ്ട്.നിഴൽനോക്കിനിൽക്കെത്തന്നെ ചെയ്യുന്ന മറ്റൊന്ന് ഇങ്ങനെ അന്തപ്രേരണകൊണ്ടു സംഭവിച്ചുപോകുന്ന ഒരു കർമ്മമാണ്. ആസൂത്രിതലക്ഷ്യമില്ലെങ്കിലും പ്രതിഫലം മോഹിക്കുന്നില്ലെങ്കിലും അത്തരം കർമ്മങ്ങളിൽനിന്ന് പലപ്പോഴും അർത്ഥവത്തായ ചില ഫലങ്ങളുണ്ടാവുന്നു.

രാവുംപകലുമാം ശ്വാസനിശ്വാസങ്ങൾ

താവുമിപ്പാരിൽ ഞാൻചെയ് വതെല്ലാം

പ്രാണനും പ്രാണനാം അങ്ങേക്കുപൂജന-

മാണെന്നനുഭവം തൊന്നാവൂ, മേ (പ്രാണനും പ്രാണൻ)

എന്ന് പ്രാർത്ഥിച്ചിട്ടുള്ള കവിയാണിവിടെ നിഷ്കാമനായി തന്റെ നിഴലുനോക്കി നിൽക്കുന്നത്.വെറും അലസതയല്ല,ജ്ഞാനയോഗിയുടെ നിഷ്കാമകർമ്മമാണ് എന്തിനെന്നില്ലാത്ത അദ്ദേഹത്തിന്റെ നിഴൽനോട്ടം.നിഷ്കാമകർമ്മത്തിൽനിന്ന് കർമ്മസന്യാസത്തിലേക്കും ജ്ഞാനയോഗത്തിലേക്കും പ്രയാണം ചെയ്ത ഒരാത്മാവിന്റെ അനുഭവമാണത്. എന്റെ നിഴൽ എന്നതിന് എന്റെ ഇരുണ്ട വശം , പാപം എന്നുമാത്രമാണ് മാരാർ അർത്ഥം കൊടുത്തിരിക്കുന്നത്. നിഴൽ സന്തത സഹചാരിയായ ഛായയാണ്.

ഛായാമാർത്താണ്ഡസംഭൃതം തം നമാമി ശനൈശ്ചരം

ഛായയും ചൈതന്യരൂപിയായ സൂര്യനും ചേർന്നാല് ദുഃഖകാരകനായ ശനീശ്വരനുത്ഭവിക്കുന്നു.ശരീരവും ആത്മാവുംസംയോജിക്കുമ്പോൾ ദുഃഖമാണ് ഫലം. ദുഃഖം കൂടാതെ ജീവിതമില്ല. ദുഃഖകാരകമായ ആ തത്വത്തെയാണ് –വെറും പാപത്തെയല്ല-കവി നോക്കിക്കാണുന്നത്. ഒന്നിന്റെ നിഴൽ കണ്ടാല് ആ നിഴല് വീഴ്ത്തിയ വസ്തുവെക്കുറിച്ച് ബോധമുണ്ടാവും. ആത്മാവിന്നുമുകളിൽ ദുഃഖത്തിന്റെ ഛായ (മറ) വീണാൽ ,ആ ദുഃഖഛായക്കു ഹേതുവെന്തെന്നറിയാൻ ജിജ്ഞാസ ജനിക്കും. സ്വാനുഭവങ്ങളെ അപഗ്രഥിക്കുന്നവനു മാത്രമേ സുഖദുഃഖങ്ങളുടെ ഹേതു കണ്ടുപിടിക്കാനാവൂ.അയാൾക്ക് തന്നത്താനറിയാനും സാധിക്കുന്നു.

നിഴലിനെ നോക്കുന്നവൻ നിഴലിൽനിന്ന് യഥാർത്ഥവസ്തുവെ ഗ്രഹിച്ച് ,അപഗ്ര ഥിച്ചുകഴിഞ്ഞാൽ സുഖം ഫലം. നിഴലിൽനിന്ന് അപ്പുറം കടക്കാഞ്ഞാല് ദുഃഖവും. പ്രാപഞ്ചികവസ്തുക്കളുടെ നിരീക്ഷണം ,പഠനം,ക്രോഡീകരണം എന്നിവയിൽനിന്ന് ജ്ഞാനയോഗം ആരംഭിക്കുന്നു. പ്രപഞ്ചം നിഴലാണ്. കാര്യമാണ്. അതിനെ പഠിക്കുമ്പോൾ പ്രപഞ്ചമെന്ന നിഴലിനു കാരണമായി വർത്തിക്കുന്ന യഥാർത്ഥ വസ്തുവെക്കുറിച്ച ബോധം വരണം. ഈ ബോധത്തിലേക്ക് ,ആദ്യം ഒരു മൺതരിയെ നിരീക്ഷിച്ചുകൊണ്ട് കടന്നുവന്ന കവി, ഇപ്പോൾ തന്നെത്തന്നെ നിരീക്ഷണ വിധേയനാക്കി ആഴ്ന്നിറങ്ങുകയാണ്.

2.. നന്നുനന്നെന്നു ശിരസ്സുകുലുക്കിനാ-

രെൻനിൽപ്പു കണ്ടു മരങ്ങള് ചുറ്റും

അയ്യടാ ഞാനിതു ചെയ്യുന്നീലെന്നതോ

പയ്യിന്റെ വാലിൻകുടയലാവോ

വിണ്ണിങ്കലില്ലാത്ത ഭാഗ്യവും സിദ്ധിപ്പൂ

മണ്ണിലവസ്ഥാവിശേഷത്താലേ

ഈ ലോകത്തിൽ എന്തുചെയ്താലും ശരിയെന്നും തെറ്റെന്നും പറയാനാളുണ്ടാവും .കവിയുടെ പ്രവൃത്തികണ്ട് പ്രപഞ്ചം രണ്ടുവിധത്തിലും അഭിപ്രായം പറയുന്നതു നോക്കുക.മരങ്ങൾ തങ്ങളുടെ നിഴലുംനോക്കി നിശ്ചലരായി നിൽക്കുന്നവരാണ്. കവിയും തങ്ങളെപ്പോലെ നിൽക്കുന്നതുകണ്ട് അവര് ശിരസ്സുകുലുക്കി നന്നുനന്നെന്ന് അഭിനന്ദിക്കുന്നു.കാറ്റിൽ പതുക്കെ ആടലാണ് ഈ തലകുലുക്കൽ.മഹർഷി അരവിന്ദൻ വൃക്ഷത്തെ മനുഷ്യാത്മാവിനോട് താരതമ്യപ്പെടുത്തിയിട്ടുണ്ട്.

മണൽവിരിച്ച നദീപുളിനത്തില് ഒരു വൃക്ഷം

തന്റെ ഉന്നതശാഖികളെ, അംഗുലികൾപോലെ ,

എത്തിപ്പിടിക്കാനാവാത്ത ആകാശമാർഗ്ഗത്തിലേക്ക്

നീട്ടിനിൽക്കുന്നു.

ഭൂമിയോടു ബന്ധിതനായ,

സ്വർഗ്ഗത്താലാകർഷിതനായ

മഹാവൃക്ഷം.

ശരീരവും മനസ്സും ഭൂമിക്കായി വിശന്ന്,

അതിന്റെ സ്വർഗ്ഗയാനത്തെ എപ്പോഴും തടുത്തുനിർത്തുന്നു (ശ്രീ അരബിന്ദോ Collected poems)

വാലുകുടയുന്ന പശു ചലനാത്മകമായ തിര്യഗ് ലോകത്തെ കാണിക്കുന്നു.അചല മായ കവിയുടെ അവസ്ഥകണ്ട് വാലൊന്നാട്ടി,ഒട്ടൊരു പുഛത്തോടെ ,അയ്യടാ, ഞാനിതു ചെയ്യുന്നില്ല എന്നു പറയുകയാണ് പശുക്കൾ.താൻ ചെയ്യുന്നതിനെ മറ്റൊരാൾ ചെയ്താല് അനുമോദിക്കലും അല്ലാതെ വരുമ്പോൾ നിന്ദിക്കലും തിര്യഗ് ലോകത്തിന്റെ സഹജസ്വഭാവമാണ്. മറ്റൊരർത്ഥംകൂടി ഇവിടെയുണ്ട്. താൻചെ യ്യുന്നു എന്ന ബോധംതന്നെ തെറ്റാണെന്ന് ഒരു ചാട്ടവാറടിപോലെ കവിയെ ഓ ർമ്മപ്പെടുത്തുന്നതാണ് പശുവിന്റെ വാലുകുടച്ചിൽ. ഏതോ ഒരമേയ ശക്തിയുടെ വാലുകുടച്ചിൽ മാത്രമാണ് ഏതുകവിയുടേയും ശാസ്ത്രജ്ഞന്റേയും കർമ്മം. ഈ അറിവ് ഗോമാതാവിന്റെ വേഷമെടുത്ത പ്രപഞ്ചം കവിയിൽ ഉണ്ടാക്കുകയാണ്. ന്യൂട്ടണും ഐൻസ്റ്റൈനും ചാർലറ്റ് ബ്രോണ്ടേയും കാമുവും തങ്ങളുടെ ഏറ്റവും ഉദാത്തമായ കർമ്മങ്ങള് ഏതോ ഒരമേയശക്തിയുടെ പ്രേരണയാലാണെന്നു വിശ്വസിച്ചിരുന്നു..

But science can only be created by those who are thoroughly imbued with the aspiration towards truth and understanding. This source of feeling,however , springs from the sphere of religion. To this,there also belongs to the faith in the possibility that the regulations valid for the world of existence are rational. That is comprehensible to reason. I cannot conceive of a scientist without that profound faith. The situation may be expressed by an image.Science without

religion is lame; Religion without science is blind (Ideas and Opinions of Albert Einstein)

എന്ന് സധൈര്യം പ്രഖ്യാപിച്ച ഐൻസ്റ്റൈന്റെ ചിന്താഗതിയോടാണ് നാലപ്പാടിന്റെ ചിന്താഗതിക്ക് സാധർമ്മ്യമുള്ളത് .ഈശ്വരനില്ലാതെയും മനുഷ്യനു ജീവിച്ചിരിക്കാം ,മതമില്ലാതെ വയ്യ എന്ന് നാലപ്പാട്ട് പറയുമ്പോൾ അദ്ദേഹത്തിന്റെ മതം നാം ഇന്നുപയോഗിക്കുന്ന റിലിജിയനെന്ന സങ്കുചിതമായ അർത്ഥത്തിലല്ല, കോസ്മിക്ക് കോൺഷ്യസ്നസ് എന്ന് ഐൻസ്റ്റൈന് വിളിക്കുന്ന പ്രപഞ്ചാവബോധമെന്ന അർത്ഥത്തിലാണ്.ഈ അവബോധമാകട്ടെ, ഇന്ത്യൻദാർശനികചിന്തകളുടേയും ജ്യോതിശ്ശാസ്ത്രത്തിന്റേയും നാരായക്കല്ലായി വർത്തിച്ചിട്ടുള്ള അന്തസ്സത്തയാണുതാനും.

വിണ്ണിൽ നിഴലില്ല,കർമ്മമില്ല. കർമ്മമോ നിഴലോ ഇല്ലാത്തതിനാല് അതിനെ നോക്കിനിന്ന് ആസ്വദിച്ച് പഠിക്കുന്ന നാർസിസിസവും ഉണ്ടാവാനിടയില്ല. ശാസ്ത്രജ്ഞനോ കലാകാരനോ ആയി ,സ്വന്തം കർമ്മംകൊണ്ട് വിശിഷ്ടനായിത്തീരാനുള്ള ഭാഗ്യം വിണ്ണിൽ ലഭിക്കുകയില്ല. ഈ ഭാഗ്യം ഭൂമിയിലേ ലഭിക്കൂ. ഇതുതന്നെയാണ് ഭൂമിയാൽ ബന്ധിക്കപ്പെട്ട മഹാവൃക്ഷത്തിനും ,കലാകാരനും, ശാസ്ത്രജ്ഞനും ഉള്ള സാമ്യം.മറ്റൊന്നിന്റെ പ്രകാശം തട്ടിവേണം പ്രകാശിക്കാനെന്നു വരുന്ന ഗ്രഹങ്ങളിലല്ലാതെ ,സ്വയം കത്തിജ്വലിക്കുന്ന നക്ഷത്രങ്ങളിൽ ജീവന് സ്ഫുരിക്കുന്നില്ല. ഇതത്രേ മണ്ണിന്റെ ഭാഗ്യവും ,നിർഭാഗ്യവും. കർമ്മംകൊണ്ടുള്ള വേദനയെക്കുറിച്ച് ആദ്യമേ പരാമർശിച്ചുവല്ലോ. ആ വേദനയാൽ വിശിഷ്ടനാവുക എന്ന മഹാഭാഗ്യത്തെക്കുറിച്ച് പറയുന്ന കവി തിന്മയെപ്പോലും ഭാഗ്യമായിക്കരുതുന്ന മാനസികാവസ്ഥയിലെത്തിയിരിക്കുന്നു. ഇത് തന്റെ നിഴൽനോട്ടത്തിന്റെ ഫലമായിട്ടാണ്.

3. എത്രകണ്ടാലുമനുക്ഷണം പുത്തനായ്
വർത്തിപ്പതാണു സൌന്ദര്യമെങ്കില്
സുന്ദരം സുന്ദരമിപ്രപഞ്ചത്തിലേ-
തൊന്നു,മിശ്ശൂന്യമാം പാഴ്നിഴലും

ചിന്ത ദ്രവ്യമാകയാൽ പരിമേയമാണ്. ചിന്ത കാലമാണ്. മനശ്ശാസ്ത്രപരമായി നോക്കിയാല് അതിന് നാളെ എന്നൊന്നില്ല. ഇന്നലെ എന്നൊന്നുമില്ല. ചിന്തയുടെ ചലനമെന്നാൽ ബോധത്തിന്റെ ചലനമാണ്. ഒരു ഇന്നലെയുടെ (ഭൂതകാലത്തിന്റെ)മരണത്തിൽനിന്ന് പുതിയ ഒരു നാളെയുടെ സൃഷ്ടി നടക്കുന്നു. അന്തവും ആദിയുമില്ലാത്ത .ദിനരാത്രങ്ങളുടെ ഊർജ്ജച്ചങ്ങലയെ നോക്കി നിൽക്കുന്നവര് അതിനെ ഇന്നലെ,ഇന്ന്,നാളെ എന്നു വിഭജിക്കുന്നു. ഈ വിഭജനം ആപേക്ഷികമാണ്. ഓരോ പുലരിയിലും ഉദിച്ചുയരുന്ന സൂര്യനെ-ഒരു പുതുപ്രഭാതത്തെ-കാണാനിടയാക്കിയതാണ് വരപ്രസാദമെന്നു കരുതുന്ന കവി, ഗായത്രികൊണ്ട് സ്വന്തം ധീയെ പ്രചോദിപ്പിക്കുന്ന ഋഷിപരമ്പരയുടെ കണ്ണിയാണ്.

നിത്യനൂതനമായ ഒരു പുലരിയുടെ ശോഭ..ആനന്ദം..അവിടെ നമ്മുടെ ഇഷ്ടാനിഷ്ടങ്ങളുടെയോ ശബ്ദങ്ങൾക്ക് സ്ഥാനമൊന്നുമില്ല. അവിടെ പുസ്തകങ്ങൾ തരുന്ന ജ്ഞാനത്തിന്നോ മറ്റൊരാളുടെ വാക്കുകള്ക്കോ ഇടമില്ല. ഘനീഭൂതമായ മൌനത്തിൽനിന്ന് ശ്രുവിക്കുന്ന ശാന്തഗംഭീരമായ മന്ദ്രധ്വനി. ഏകാന്തതയില് സ്വയം അറിയുന്ന മനസ്സിന്റെ  നിശ്ചലാവസ്ഥയിലെ പ്രശാന്തത. സൃഷ്ടിയുടെ ആ നിശ്ചലാവസ്ഥ അകർമ്മണ്യതയല്ല. അഗാധമായ ഏകാന്തതയോടു സംവദിച്ച് കവിഹൃദയവും സൃഷ്ടിയിൽ വ്യാപൃതമാകുന്ന മഹത്തായ മുഹൂർത്തമാണ്. അപരിമേയമായ സമ്പത്താണ്. ചിന്തക്കും വികാരത്തിനും അതീതമായ സൌന്ദര്യഭൂമികയാണ്. അഗാധതകളുടെ അവർണ്ണനീയമായ സൌന്ദര്യലഹരിയിലേക്ക് ,ത്രികാലങ്ങളെ വിസ്മരിച്ച് ഒരാൾ പ്രവേശിക്കുന്ന അനുഭൂതിയാണ് .നിഴൽനോക്കിനിൽക്കുന്ന നിശ്ചലാവസ്ഥയിൽനിന്ന് സൃഷ്ടിയുടെ ആദ്യത്തെ കിരണം ഏറ്റുവാങ്ങിയ കവിഹൃദയം നടത്തുന്ന പ്രഖ്യാപനമാണ് .എത്രകണ്ടാലും മതിവരാതെ, നിത്യനൂതനമായിരിക്കലാണ് സൌന്ദര്യലക്ഷണമെങ്കിൽ ,പ്രപഞ്ചത്തിൽ ഏതൊരു വസ്തുവും സുന്ദരമാണ്. ഇവിടെ ഏതൊരു വസ്തുവുണ്ട് മനുഷ്യന് അനുഭവിച്ച് കൊതിതീർന്നതായിട്ട്. ശുദ്ധശൂന്യമായി തോന്നുന്ന ഈ പാഴ്നിഴൽപോലും സുന്ദരമാണ്. അതിനെപ്പോലും അനുക്ഷണം പുത്തനായിട്ടാണല്ലോ വിധാതാവ് വിരചിച്ചിരിക്കുന്നത്. നിഴലിന്റെ വലിപ്പവും ദിശയും അനുക്ഷണം മാറിവരുന്നുണ്ട്. പൂർവ്വാർദ്ധംകൊണ്ട് മാഘത്തിലെ,

ക്ഷണേക്ഷണേയന്നവതാമുപൈതി

തദേവ രൂപം രമണീയതായാ

എന്ന ആശയത്തെ സൂചിപ്പിച്ചിരിക്കുന്നു. നിഴൽ സുന്ദരമാണെന്നതിന് തെളിവുക ൾ നിരത്തുകയാണ് ഇനി കവി ചെയ്യുന്നത്.

4. അല്ലെങ്കിൽശാശ്വതദിവ്യദൃക്കോരോന്നും
   നല്ലൊളിപ്പട്ടുനിവർത്തിനീളേ
   സ്ഥാവരജംഗമോത്സൃഷ്ടനിഴലിനെ-
   യാവുന്ന വണ്ണമെടുത്തുകെട്ടി
   അന്ധകാരത്തിലേയ്ക്കപ്പപ്പോൾ കൊണ്ടുപോ-
   യെന്തിനു സൂക്ഷിച്ചുവെച്ചിടുന്നു
   എന്നുതുടങ്ങിയ കൌതുകമാണിതി-
   നിന്നുമില്ലല്ലോ ഇടിച്ചിലേതും
   അണ്ടർപുരത്തിലെക്കാമ്യപദാർത്ഥങ്ങ-
   ളുണ്ടാവതെല്ലാമിളയിലത്രേ

ചലവും അചലവുമായ സർവ്വവസ്തുക്കളും (ഗ്രഹങ്ങളടക്കം)താന്താങ്ങളുടെ നിഴ ലോടൊപ്പമാണ് നിൽക്കുന്നതും നടക്കുന്നതും. ശാശ്വതദിവ്യദൃക്കുകളായി ,ദിക്പാ ലന്മാരായി,വർത്തിക്കുന്ന ജ്യോതിർഗ്ഗോളങ്ങൾപോലും തിളങ്ങുന്ന പട്ടുവിരിച്ച് ഈ നിഴലുകളെ അതിൽ ഭാണ്ഡം കെട്ടി ഇരുട്ടിലൊളിപ്പിച്ചു സൂക്ഷിക്കുന്നു. സാധാരണ യായി അമൂല്യമായ വസ്തുക്കളെയാണ് ആരും കാണാതെ ഒളിപ്പിച്ചുപൂട്ടിവെക്കുക. ഈ സ്വഭാവം മനുഷ്യർക്കും പ്രകൃതിക്കും അനാദികാലം മുതലേ ഉണ്ട്എന്ന് സൂചി പ്പിക്കുന്നു. ഗ്രഹാദികളുടെ നിഴലിനെ രാത്രിയുടെ ഇരുട്ടിൽ ജ്യോതിർഗ്ഗോളങ്ങള് ശേഖരിച്ചുവെക്കുന്നത് , ആ നിഴൽ അഭികാമ്യമാകയാലാണ്.വിണ്ണിലെ അഭികാ മ്യവസ്തുക്കളെല്ലാം ഭൂമിയിലാണുണ്ടായത്. മേഘങ്ങൾ ഭൂമിയിൽനിന്ന് നീരാവിയാ യുയർന്ന ജലമാണ്. സമുദ്ത്തിൽനിന്നാമ് കൽപവൃക്ഷവും അപ്സരസ്സുകളും ഉച്ചൈ ശ്രുവസ്സുമുണ്ടായത്. ഓരോ ദാർശനികനും ഓരോ നക്ഷത്രമാണ്. ചിന്തകൻ തന്റെ ചിന്തകളെ പട്ടുതുണിയിലാലേഖനം ചെയ്ത് ഭൂതകാലത്തിന്റെ ഇരുളില്

സൂക്ഷിച്ചുവെച്ചത് അവ അമൂല്യമാണെന്ന് അറിയുന്നതുകൊണ്ടാണ്. ദർശനങ്ങ ളുരുത്തിരിയുന്നത് ഭൂമിയിലെ മനുഷ്യന്റെ ബോധതലത്തിലാണ്. ഇരുട്ടിൽനിന്നാണ് ചൈതന്യം ഉണ്ടായത്.

ഇരുൾക്കരിക്കട്ടകള് കൂട്ടിയിട്ട-

തിടിച്ചുവൈരപ്പൊടി ചിന്നിടും നീ

മഹത്വമേ,മൃത്യുവിൽനിന്നെനിക്കെ-

ന്നനശ്വരത്വത്തെയെടുത്തുകാട്ടും (കണ്ണുനീർത്തുള്ളി)

കൂട്ടിമുട്ടും തമസ്സിങ്കൽനിന്നുഡുക്കൂട്ടമുണ്ടാകുമന്തരീക്ഷാന്തരേ (എന്റെ സുഖം)

തമോദ്വാരത്തിൽനിന്നാണ് നക്ഷത്രങ്ങളുടേയും സൌരയൂഥങ്ങളുടേയും സൃഷ്ടി ക്കുവേണ്ട അസംസ്കൃതപദാർത്ഥങ്ങളുണ്ടാവുന്നത്. ഈ ഇരുട്ടിനെ ചികഞ്ഞുനോക്കുന്നതിൽ മതിയാവലില്ല.അതിന് മനുഷ്യനുതോന്നുന്ന കൌതുകത്തിൽ അനാദി കാലംമുതലേ ഇടിച്ചിലില്ല. പൂർവ്വികരുടെ ബോധത്തെ (ചിന്തയെ) ചികഞ്ഞു നോക്കി , അവരുടെ ആശയങ്ങളെ അപഗ്രഥിക്കാനുള്ള ജിജ്ഞാസക്കും ആസ്വദിക്കാനുള്ള ആശക്കും ഇന്നുവരെ അറുതി വന്നിട്ടില്ല. സ്വർഗ്ഗം ഭൂമിയിലും സുഖം ദുഃഖത്തിലും സൃഷ്ടിക്കപ്പെട്ടതുപോലെ ഭാവി ഭൂതകാലത്തിലും നാളത്തെ ചിന്ത ഇന്നലത്തെ ചിന്തയിലും കരുപ്പിടിക്കപ്പെട്ടിരിക്കുന്നു.ഇതിന്റെ നിത്യനൂതനത്വത്തിലുള്ള സൌന്ദര്യം കവി ആവോളം ആസ്വദിക്കുന്നു. വീണ്ടും സോക്രട്ടീസിനെപ്പോലെ ആത്മാന്വേഷണതൽപ്പരനായ കവി, നിഴലിനെ അപഗ്രഥിക്കാനാരംഭിക്കുന്നു.

5. എന്താവാമീനിഴ,ലന്ധകാരാന്തരേ
   ഹന്ത,ഞാനീ ദൃശനായിരുന്നോ
   തൈജസഭാഷയിൽ സംക്രമിക്കുമ്പൊഴു-
   മീദൃശൻതന്നെയാമീ ഞാനെന്നോ

താൻ നോക്കിനിൽക്കുന്ന നിഴല് വാസ്തവത്തില് എന്താണ്. ഇരുട്ടിൽ അവ്യ ക്താവസ്ഥയിൽ കഴിഞ്ഞിരുന്ന കാലത്ത്-ജനനത്തിനുമുമ്പ്- ഞാനിതുപോലെ യായിരുന്നുവോ. ചൈതന്യരൂപമായ ആത്മാവായി ലോകാന്തരങ്ങളിലേക്ക്

സംക്രമിക്കുന്ന കാലത്തെ സ്വപ്നാവസ്ഥയിലും ഞാൻ വീണ്ടും ഒരു നിഴലായി ത്തീരുമോ.ജനനത്തിനുമുമ്പും മരണത്തിനുശേഷവുമുള്ള അവ്യക്തതയെ – ഇരുട്ടിനെ-യാണ് ഇവിടെ നിഴലായി പറയുന്നത്. കേരളത്തിൽ ഒരാള് മരിച്ചാല് പരേതാത്മാവിന്റെ നിഴലുമെഴുകുക എന്ന സമ്പ്രദായമുണ്ട്. ശരീരികൾ വ്യക്തമായ ശരീരം ഉപേക്ഷിച്ച് അവ്യക്തമായ ആത്മരൂപം കൈക്കൊള്ളുമ്പോൾ, നിഴലിനെപ്പോലെ നിത്യനൂതനമായ മനോഹരരൂപമാർജ്ജിച്ച് അനന്തതയില് വിലയിക്കുന്നു. പ്രാണനും പ്രാണനെന്ന കവിതയിൽ ഭൂമിയിലെ സർവ്വപദാർത്ഥങ്ങളേയും അപാരതയുടെ നിഴലായിട്ടാണ് നാലപ്പാട്ട് വിവക്ഷിച്ചിരിക്കുന്നത്.

പുൽകളെപ്പുൽകിനിന്നൂഴി നഭസ്സണി-

ക്കൽകളിൽചേർക്കുന്ന ദീർഘനോട്ടം

വെൺതലപ്പാവൊത്ത കുന്നിനെപ്പാർത്താഴി

തൻതിരക്കോലുന്ന മന്ദഹാസം

ദിങ്മുഖത്തിങ്കലെ മൂടൽ കണ്ടാർദ്രമാം

അംബുജംതേടും വിവർണ്ണഭാവം

വാനിൽപറന്നിന്ദ്രനീലപ്പൊടികളെ

വാരിക്കൂട്ടുന്ന വൻനിശ്വാസം താന്

മുക്കിലെ മുൾച്ചെടിതൻമുടിയെങ്ങാനും

ചിക്കുമ്പോൾ കൈക്കൊള്ളും നമ്രദുത്വം

മൂടും കരിമ്പടം നീങ്ങിത്തെളിഞ്ഞുചാ-

ഞ്ചാട്ടമിളംപൂവിൻ പൊൻകുമ്പിളില്

ഓമൽത്തേൻതുളുകന്നൊരുല്ലാസലക്ഷ്മിതന്

കോമളഗന്ധത്തുടുപ്പുവർണ്ണം

നിഷ്ഠുരവെയിലിനു നേരിട്ടുകാണിക്കും

നിമ്നഗാനെഞ്ചിന്റെ നിശ്ചലത്വം

ഈ വകസർവ്വമനോജ്ഞപദാർത്ഥവും

താവകരൂപത്തിൻ ഛനിഴൽപോൽ.

പൂഴിത്തരിയെച്ചവിട്ടുമ്പോള്പ്പോലുമാ-

പ്പൂർണ്ണസൌഭാഗ്യത്തെ പൂണ്മനോ ഞാൻ.(പ്രാണനും പ്രാണൻ)

സർവ്വചരാചരങ്ങളിലും പ്രതിബിംബിക്കുന്ന ഈശ്വരത്വത്തിന്റെ ഛനിഴൽ,പൂർണ്ണ ജ്യോതിസ്സിനെ ഭയന്ന മനുഷ്യൻ തന്നിലേക്കടുപ്പിച്ചുപിടിച്ച പ്രാപഞ്ചികത്വത്തിന്റെ നിഴലിൽനിന്ന് തികച്ചും വിഭിന്നമാണ്.

ഞാനീദൃശനായിരുന്നോ എന്ന ചോദ്യത്തിലെ ഞാനെന്നത് കേവലം ഒരു വ്യക്തി മാത്രമല്ല, മാനുഷസത്തതന്നെയാണ്.അവ്യാകൃതം എന്ന അവസ്ഥയിൽ വർത്തിച്ചിരുന്ന പ്രപഞ്ചസത്തയുടെ ആ അവസ്ഥ തന്നെയാണ് ഇവിടെ അന്ധകാരമായി കൽപ്പിക്കപ്പെട്ടതെന്നും വ്യാഖ്യാനിക്കേണ്ടതുണ്ട്. നിഴലിനെക്കുറിച്ച ചിന്ത നീളുന്നു.

6. ഭൌതികത്വത്തിൽപതിഞ്ഞുകിടക്കുമെന്
   ചേതനാശ്ലേഷമോ കാണ്മൂ മുന്നിൽ
   എന്നെവിട്ടോടുവാൻ വയ്യെനിക്കെന്നമ്മ
   മന്നെനിക്കേകിയ സൂചനയോ
   എൻകാലനങ്ങാ ചിരന്തനമാം തമ-
   സ്സിങ്കല്നിന്നെന്നു ഞാനിട്ട തീർപ്പോ
   എന്നിലുള്ളെന്നെപ്പുറത്തെക്കെടുത്തൊലി
   ചിന്നിവിളങ്ങുന്ന കർമ്മസാക്ഷി
   എന്നെന്നുമെന്തോ പരീക്ഷണം ചെയ്യുപോ-

രുന്നുണ്ടതാമോ നിഴലിതെന്നാൽ
എന്നുടെയിശ്ശങ്ക മർമ്മത്തുകൊണ്ടിതോ ,
മന്നെൻ നിഴലിനെയുൾവലിച്ചൂ
അല്ലെങ്കിലുച്ചക്കതിരവൻ കാണുമാ-
റില്ലയല്ലോ നിഴലേതിടത്തും

എന്നെ വിട്ടോട്ടുവാൻ എനിക്കു വയ്യ എന്ന പരാമർശം നോക്കുക. ഭൌതികതയും ചൈതന്യവും തമ്മിലുള്ള ആശ്ലേഷമാണല്ലോ തുടക്കത്തിൽ. അതിനാൽ പഞ്ചേന്ദ്രിയാനുഭൂതികളിലൂടെ പ്രപഞ്ചത്തെ ആശ്ലേഷിക്കുന്ന ഞാനെന്ന സത്തയും ഐന്ദ്രിയാനുഭൂതിബദ്ധമല്ലാത്ത പരമസത്തയുമാണ് രണ്ടു ഞാനുകൾ. രണ്ടാമത്തേതിന് ആദ്യത്തേതിനെവിട്ട് ഓടാൻ കഴിയുകയില്ലെന്ന് മന്ന് സൂചന കൊടുക്കുന്നു. ഭൌതികാസ്തിത്വത്തെ തീരെ ഉപേക്ഷിക്കാൻ കഴിയുന്ന ഒരു ആത്മീയാസ്തിത്വമില്ല എന്നർത്ഥം. അങ്ങനെ ഭൌതികതയുടെ ചിരന്തനതമസ്സിൽ എന്റെ കാല് ഒട്ടിയിരിക്കുന്നു എന്ന് ഞാൻ കൈക്കൊണ്ട തീർപ്പ് തന്നെയാണോ ഇക്കാണുന്ന നിഴൽ. വ്യക്തിയും നിഴലും കാൽക്കലാണല്ലോ ഒന്നിക്കുന്നത്.അമ്മയായ ഭൂമിയുടെ സൂചനയും മകനായ എന്റെ തീർപ്പും ഇപ്രകാരം ഒരേ ദിശയിലായി. അച്ഛനായ കർമ്മസാക്ഷിയാകട്ടെ. എന്റെ ഉള്ളിലുള്ള എന്നെ പുറത്തേക്കു കൊണ്ടുവരുന്നു. (ശരീരത്തിനുള്ളിലുള്ള ജീവാത്മാവിനെ. കാലാത്മാവായ സൂര്യൻ പ്രചോദിപ്പിച്ച് ഉണർത്തുന്നു) അതായിരിക്കുമോ ഈ നിഴൽ. അന്തര്യാമിയായ സത്തയെ തിരിച്ചറിയാൻ ഉതകുന്ന പ്രകാശം തരുന്ന സൂര്യൻ,ആ തിരിച്ചറിവുണ്ടാക്കുന്നതിനായി ഉള്ളിലുള്ള എന്നെ പുറത്തെടുത്തിട്ടതാണോ നിഴൽ. ഈ സത്യം മർമ്മത്തുകൊണ്ടതു കൊണ്ട്, തന്റെ മകന് ഭൌതികതയെ വിടാനാവില്ല എന്നറിഞ്ഞ ഭൂമി നിവലിനെ ഉൾവലിച്ചുവോ. അച്ഛൻ ജ്ഞാനം,സൂര്യൻ.അമ്മ ഐന്ദ്രിയാനുഭൂതി, ഭൂമി. ജ്ഞാനവും ഐന്ദ്രിയാനുഭൂതികളും തമ്മിലുള്ള വടംവലി. അച്ഛനും അമ്മയും മകനെ ആരുടെ ആകർഷണവലയത്തില് നിർത്തണമെന്ന മത്സരത്തിലാണ്.

ആത്മാന്വേഷിയായ കവി തന്റെ നിഴല് ഭൌതികത്വത്തെ ആശ്ലേഷിച്ചുകൊണ്ട് അതിൽ പതിഞ്ഞുകിടക്കുന്ന തന്റെ ചേതനതന്നെയോ എന്നു ശങ്കിക്കുന്നു. കവിയെ ഭൂമിയോടു ബന്ധിച്ച ജീവിതാസ്വാദനതൃഷ്ണയാണോ നിഴൽ. എന്നെവിട്ട് എവി

ടേക്കും ഓടിപ്പോകാൻ നിനക്കാവില്ല എന്ന് ഭൂമിമാതാവ് മകനുനൽകുന്ന സൂചന യാവാനും ന്യായമുണ്ട്. ഒരുപക്ഷേ ചിരന്തനമായ ശീലങ്ങളുടെ തമസ്സിൽനിന്ന് ഞാൻ കാലനക്കുകയില്ലെന്ന മനുഷ്യന്റെ കടുംപിടുത്തം തന്നെയാവാം അത്. ശീലങ്ങളുടെ ബന്ധനത്തിൽ കുടുങ്ങിയ കാല് അതിൽനിന്നു പിൻവലിക്കാന് ഇഷ്ടമില്ലായ്മ ഒരടിമത്തമാണ്. എന്നാലും ആ ബന്ധനത്തെ മനുഷ്യന് ഇഷ്ടപ്പെ ടുന്നു. അപാരതയെ രാശിചക്രത്തിന്റെ നാലതിരിലും കൃഷിസ്ഥലങ്ങളെ വേലിവര മ്പുകളിലും വളഞ്ഞുവെക്കുന്ന മനുഷ്യന് ഒരു രാഷ്ട്രത്തിന്റെ പൌരനെന്ന നിലക്ക ല്ലാതെ സ്വാതന്ത്ര്യത്തെക്കുറിച്ച് ഓർക്കാനും സാദ്ധ്യമല്ല. ഒരു ഭൂമിയുടെ പുത്രനാ യല്ലാതെ മനുഷ്യന് സ്വർഗ്ഗം ചമക്കാന് സാദ്ധ്യമല്ല. എന്റെ എന്ന മുദ്ര പതിക്കാ തെ യാതൊന്നും ആസ്വദിക്കാൻ അവന്ന് ആവുന്നില്ല.

എന്റെയാണീശ്വരന് അദ്ധ്യാത്മികാഗമ-

മെന്നുമിപ്പൊൻചെപ്പിലിട്ടു പൂട്ടി

കാവലായ് നിൽക്കുന്ന മാനുഷബുദ്ധിയെ

കേവലത്വത്തിനും തൊട്ടുകൂടാ (ഓണക്കാഴ്ച)

എന്ന് നാലപ്പാട്ടിനെക്കൊണ്ട് പറയിക്കുന്നതും മനുഷ്യന്റെ ഈ സ്വഭാവമത്രെ. എങ്കിലും ,ഈ സ്വാർത്ഥപരമായ അടിമത്തത്തിൽപോലും കവി ഒരു ആവശ്യകത കണ്ടെത്തുന്നു.

അല്ലെങ്കിലന്ധതാമിസ്രത്തെയാദിത്യ-

നാക്കിയ ചക്രത്തിരിച്ചിലിന്റെ

ഒറ്റമണൽത്തരിയാലെയീ ബ്രഹ്മാണ്ഡ-

മൊട്ടുക്കിളക്കീടും വൻ ചേർപ്പിന്റെ

മറ്റൊരു രൂപം താൻ സ്വാർത്ഥമാം സ്വർഗ്ഗത്തില്

മർത്ത്യരെയെത്തിച്ച കാൽത്തളപ്പം (ഓണക്കാഴ്ച)

ഈ കാൽത്തളപ്പ് പൊട്ടിച്ചെറിയാൻ വയ്യെന്ന തീർപ്പാവാം മനുഷ്യന്റെ നിഴൽ. കർമ്മസാക്ഷിയായ സൂര്യന് തന്റെ ഉള്ളിന്നുള്ളിലെ തന്നെ പുറത്തെടുത്ത് നിരീക്ഷണം ചെയ്യാൻ കിടത്തിയതാവാം നിഴൽ. ശരീരാന്തർഗ്ഗതമായ ആത്മാവിനെ പ്രപഞ്ചാന്തർഗ്ഗതമായ ശക്തി സൂക്ഷ്മനിരീക്ഷണം ചെയ്യുന്നു.ഇത് ഒരുതരം ആത്മനിരീക്ഷണം തന്നെ. (പരമാത്മാവിന്റെ ആത്മനിരീക്ഷണമെന്നും സൂര്യൻ നിഴലുണ്ടാക്കുന്ന പ്രക്രിയയെന്നും രണ്ടർത്ഥം.)ഈ ശങ്ക കവിയുടെ മനസ്സിലുദിച്ചതും അത് മർമ്മത്തുകൊണ്ടാലെന്നപോലെ ഭൂമി നിഴലിനെ ഉൾവലിച്ചു. ശങ്ക മർമ്മത്താണ് കൊണ്ടത്. അതിനാൽ ശങ്ക (ഊഹം)ശരിയാണെന്നു വരുന്നു. കവിയുടെ ചിന്ത പരമോച്ചാവസ്ഥയിലെത്തി എന്നു സാരം. ഉച്ചയായാൽ നിഴലുണ്ടാവുകയില്ലല്ലോ. അ ജ്ഞാനം ശമിച്ച്,വിട്ടുപിരിയാനാവാത്ത ഭൌതികത്വത്തിൽനിന്ന് ഒട്ടിട മുക്തിനേടിയ ചിന്ത ജ്ഞാനത്തിന്റെ കൊടുമുടിയിലേറിനിന്ന് ചുറ്റും നോക്കുമ്പോൾ തന്നിൽനിന്നു വിഭിന്നമായി യാതൊന്നും കാണുന്നില്ല. ബന്ധനമുണ്ട് എന്ന അറിവാണ് മോചനത്തിനു ഹേതുവായി വർത്തിച്ചത്. രണ്ടില്ല,ഒന്നേയുള്ളു, എന്ന അറിവിൽ ബന്ധനം പൂർണ്ണമായി അഴിയുന്നു.കവിയുടെ അദ്വൈതചിന്ത മർമ്മത്തുകൊണ്ടു പ്രപഞ്ചം അതിന്റെ കൊട്ട് സ്വയം അഴിച്ചുകൊടുത്ത് കവിയെ മുക്തനാക്കുകയാണ് ഇവിടെ.

ത്രൈലോക്യചൈതന്യമയി,ത്രിശക്തേ

ശ്രീവിശ്വമാത,ർഭവദാജ്ഞയൈവ

പ്രാതഃസമുത്ഥായ തവപ്രിയാർത്ഥം

സംസാരയാത്രാമനുവർത്തയാമി

എന്നപേക്ഷിച്ചവന് മോചനം ലഭിക്കാതെ തരമില്ല. പ്രാപഞ്ചികത്വത്തിൽനിന്ന് മുക്തികിട്ടിയ ആത്മാവ് ഉച്ചക്കതിരോനെപ്പോലെ പ്രകാശവാനായിക്കഴിഞ്ഞു. ചിദ്രൂപനായ ആത്മാവിന് നിഴൽ (ശരീരങ്ങൾ തമ്മിലുള്ള വ്യത്യാസം)ഇല്ലാതായി.

7. തുവെളിച്ചത്തിന്റെ മുമ്പിൽച്ചരാചര-
   മേവമൊരേ കറുപ്പെന്ന തത്വം
   ഭൂവിലലദ്ധ്യായമെന്യേ കുറിച്ചിടും

പാവനനൈർമ്മല്യം തന്നിൽപ്പോലും
അന്ധകാരത്തിൻനുറുങ്ങുകളങ്ങിങ്ങു
ചിന്തിയിട്ടില്ലയെന്നാരറിഞ്ഞു
അങ്ങനെയാണെങ്കി,ലീക്കീഴുലകിട-
ത്തെങ്ങെങ്ങുമാരാഞ്ഞു നോക്കമർക്കന്
തന്നുള്ളിലില്ലാത്തമസ്സുകാണായ്കയാ-
ലന്യത്ര കൺനടത്താതെയായോ

പ്രകാശിക്കുന്ന സൂര്യൻ ഗുരുവാണ്.ആ പരമഗുരുവിന്റെ മുമ്പിൽ തന്റെ പ്രകാശത്താൽ തിളങ്ങുന്ന ചരാചരങ്ങളെല്ലാം ഒരുപോലെയാണ്. ജ്ഞാനത്തിന്റെ കണ്ണിൽ അജ്ഞാനത്തിന്റെ നിറം കറുപ്പാണ്.ഈ തത്വമാണ് ഒരൊറ്റ അനദ്ധ്യായദിവസംപോലും കൂടാതെ എന്നും സൂര്യൻ നമ്മെ പഠിപ്പിക്കുന്നത്. ഇപ്രകാരം പഠിപ്പിക്കുന്ന കാലാത്മാവായ സൂര്യനിൽപോലും അന്ധകാരത്തിന്റെ നുറുങ്ങുകളായ കറുത്തപുള്ളികളുണ്ട്(സൺസ്പോട്ട്സ്).കീഴുലകിൽ എവിടെയെങ്കിലും തമസ്സുണ്ടോ എന്നന്വേഷിച്ച സൂര്യന് തന്നിലുള്ള തമസ്സു മാത്രമേ മറ്റുള്ളവരിലും ഉള്ളൂ എന്ന അറിവാണ് അന്വേഷണത്തിൽനിന്നു ലഭിച്ചത്.തന്നിലില്ലാത്ത തമസ്സൊന്നും അന്യരിലും കാണില്ലെന്നറിഞ്ഞ സൂര്യൻ തന്റെ നിരീക്ഷണം (മറ്റുള്ളവരിലെ കറുപ്പുതിരയുന്ന ജോലി) നിർത്തിവെച്ചതായി പറയുന്നു.

സ്വന്തം കുറ്റം കാണാത്തവന് മറ്റുള്ളവരുടെ കുറ്റം പറയാനും അർഹതയില്ല. തന്നിൽ തമസ്സുണ്ടെന്ന് ദർശിക്കാത്തവന് താന് മാത്രം നിർമ്മലന് ,മറ്റുള്ളവരെല്ലാം കളങ്കിതരെന്ന തെറ്റായ ബോധത്തോടെ പ്രവർത്തിക്കുന്നു.മറ്റുള്ളവരിൽ ദോഷം മാത്രം കാണുന്ന ആളുടെ ഉള്ളില് ദോഷമില്ലാതെ വയ്യ. അതേസമയം , എല്ലാവരും നിർമ്മലാത്മാക്കളാണെന്നും ആർക്കും സഹായമാവശ്യമില്ലെന്നും തെറ്റിദ്ധരിച്ച് സഹജീവികളിൽ കൺനടത്താനാവാതെ ദന്തഗോപുരത്തിലിരിക്കുന്നതും കറുത്ത പുള്ളിതന്നെ.

തന്റെ ഉള്ളിൽ ഇല്ലാത്ത തമസ്സ് പുറമേ ഉണ്ടോ എന്ന് ആരാഞ്ഞുനോക്കിയിട്ട് കണ്ടെത്തായ്കയാൽ സൂര്യന് അന്വേഷണം നിർത്തിവെച്ചു. നട്ടുച്ചക്ക് നിഴലില്ലാതാവുക എന്ന പ്രതിഭാസമാണ് വർണ്ണ്യം. നിഴലില്ലാതാവൽ അഥവാ ഇരുട്ടിന്റെ

കണങ്ങൾ പ്രത്യക്ഷീഭവിക്കല് നിലച്ചു. നോട്ടം ഉൾവലിക്കലാണ് സൂര്യന്റെ അന്തർമുഖത്വം. ഈ ഉൾവലിക്കലിനു കാരണം തന്നിലില്ലാത്ത ഒരു വക തമസ്സും പുറമേയും കാണാത്തതിനാലാണെന്ന് ഉൽപ്രേക്ഷിച്ചിരിക്കുന്നു.തന്നിലുളളതിൽനിന്നു വ്യത്യസ്തമായ തമസ്സ് –തന്നുള്ളിലില്ലാത്തമസ്സ്- എന്നാണ് പദപ്രയോഗം. അതിനാൽ സൂര്യന് തന്റെ ഉള്ളിലുളള തമസ്സ് കണ്ടിട്ടില്ല എന്ന് വ്യാഖ്യാനിക്കാന് സാദ്ധ്യമല്ല. സ്വന്തം കുറ്റം കണ്ടശേഷം തന്നെയാണ് ആ പരമഗുരു ,മറ്റുളളവരിൽ ദോഷങ്ങളുണ്ടോ എന്ന അന്വേഷണത്തിനിറങ്ങിയിരിക്കുന്നത്. അതേ ദോഷംമാത്രമേ മറ്റുളളവരിലുമുളളൂ എന്ന അറിവോടെ ,താൻ മറ്റുളളവരിൽനിന്ന് വ്യത്യസ്തനാണെന്ന അഭിമാനമോ അഹന്തയോ കൂടാതെ ,ഉന്നതങ്ങളിൽ വർത്തിക്കാന് സൂര്യനു കഴിയുന്നു.

8. നട്ടുച്ച തന്റെയീയന്തർമുഖത്വവും
   തട്ടിമറിച്ചു ക്ഷണേന കാലം
   പൃഥിയെപ്പാതിരാനിശ്ചേഷ്ടതയിൽനി-
   ന്നുദ്ധരിക്കുന്നതു പോലെത്തന്നെ
   പിന്നെയും പറ്റിപ്പിടിച്ചു താൻ നിൽക്കയാ-
   യെന്നുടെ പാഴ്നിഴൽ പിൻകാലിന്മേല്

നട്ടുച്ചയുടെ അന്തർമുഖത്വം ക്ഷണികമാണ്.നിഴലിനെ ഉൾവലിച്ച അന്തർമുഖത്വത്തെ ക്ഷണനേരംകൊണ്ട് കാലം തട്ടിമറിക്കുന്നു. പാതിരാവിന്റെ നിശ്ചേഷ്ടതയിൽനിന്ന് (അകർമ്മണ്യതയിൽനിന്ന്) ഭൂമിയെ ഉദ്ധരിച്ച് ഉണർത്തിയതുപോലെ, നട്ടുച്ചയുടെ ആത്മാരാമമായ അന്തർമുഖത്വത്തെയും കാലം നൊടിയിടയില് മാറ്റുന്നു. ബോധം ഉണർന്ന് ഉദാത്തമായ ഒരു മുഹൂർത്തത്തില് അദ്വൈതാനുഭവമുണ്ടായ ഗുരുവിന് ഒരു കടമയുണ്ട്. ഏതൊരന്തർമുഖനായ ജ്ഞാനിയും തന്നിലെ പ്രാപഞ്ചികതയെ അറിഞ്ഞ് അതിന്റെ ബന്ധനമുക്തിക്കുളള ഉപായത്തെ വരുംതലമുറക്ക് പറഞ്ഞുകൊടുക്കാൻ ബാദ്ധ്യസ്ഥനാണ്.മായ എന്നോ നിഴലെന്നോ ബോദ്ധ്യപ്പെട്ട ഈ പ്രപഞ്ചത്തില് ,മനുഷ്യശരീരത്തിൽത്തന്നെ ഇരുന്നു വേണം അതുനിർവ്വഹിക്കാൻ.ജ്ഞാനത്തിന്റെ ഉന്നതശൃംഗത്തിലേറിയിട്ടും അതിൽനിന്നു താഴെയിറങ്ങിവരാന് നിർമ്മലാത്മാക്കള് നിർബന്ധിതരാവുന്നു.

തന്റെ പിൻകാലില് മോചനത്തിനും രക്ഷക്കുമായി കേഴുന്ന നിരവധി നിഴലുകള് തൂങ്ങിപ്പിടിച്ചിരിക്കുന്നതുതന്നെ കാരണം. പ്രപഞ്ചവും താനും ഒന്നെന്ന് സാക്ഷാത്കരിച്ചവന് സർവ്വചരാചരങ്ങളുടെ നിഴലും തന്റെ നിഴല് തന്നെയാണല്ലോ. ഉച്ചകഴിഞ്ഞ് വെയിൽ പടിഞ്ഞാട്ടു ചാഞ്ഞു. കവിയുടെ നിഴലും വീണ്ടും പ്രത്യക്ഷപ്പെട്ടു.

എന്നുള്ളിലുള്ള എന്നെ എന്ന സങ്കൽപ്പത്തോടുചേർത്തുവേണം നിഴല് പിന്നോട്ടു നീങ്ങുന്നതിനെ വ്യാഖ്യാനിക്കാൻ.നട്ടുച്ചയെ ജ്ഞാനോദയമുഹൂർത്തമായി കൽപ്പിച്ചിരിക്കുന്നു.ജ്ഞാനോദയമുഹൂർത്തത്തില് ഞാനും അന്തര്യാമിയായ പരമസത്തയും ഒന്നായിത്തീരുന്നു.രണ്ടില്ലാത്തഅവസ്ഥ(അദ്വൈതാനുഭൂതിയുടെ മുഹൂർത്തം) മായുമ്പോൾ വീണ്ടും ഞാനും നിഴലും രണ്ടായി കാണപ്പെടുന്നു. പ്രാപഞ്ചികത മുന്നിലോ പിന്നിലോ ആയി മനുഷ്യനെ പിന്തുടരുന്നു.ഭൌതികതയെ എന്നേക്കുമായി ജയിക്കാനാവില്ല.അതിന്റെ പ്രാധാന്യത്തെ മുന്നിൽനിന്ന് പിന്നിലേക്ക് മാറ്റി പ്രതിഷ്ഠിക്കാൻ ജ്ഞാനികൾക്കു സാധിക്കുന്നു.

6

1. നോക്കുക,നോക്കുകോരോന്നുമെന്നേതൊരു
   ചേർക്കുണ്ടും ചെമ്മേ തുറന്നുകാട്ടി
   സൂക്ഷ്മാണുജാലം കരത്തിലെടുത്തിതാ,
   സൂര്യൻ തുടങ്ങി തന്നദ്ധ്യാപനം

ജീവിതമദ്ധ്യാഹ്നം വരെ അദ്ധ്യയനമായിരുന്നു. താൻ പഠിപ്പിച്ചതെല്ലാം വരുംതലമുറക്കു പഠിപ്പിക്കേണ്ടതിന്റെ ആവശ്യകത മനസ്സിലാക്കിയ കവിയുടെ ആത്മസൂര്യൻ തന്റെ പ്രാപഞ്ചികത്വത്തിന്റെ കറുത്ത പുള്ളികള് ഓരോന്നും തേടിപ്പിടിച്ച് വിശകലനം ചെയ്തു.മനസ്സിലെ നിഗൂഢഗുഹകളെയെല്ലാം തുറന്ന് അവയിലെ ഇരുട്ടിനെ നീക്കി പ്രകാശം നിറക്കുന്ന പ്രക്രിയ ചിത്തശുദ്ധിക്ക് അത്യന്താപേക്ഷിതമാണ്. ചേർക്കുണ്ടുകളിലേക്ക് പ്രകാശം വാരിവിതറി, നോക്കു,ഇതാ ഒരു ചളിക്കുണ്ട് എന്നു സൂര്യൻ ചൂണ്ടിക്കാട്ടുന്നത് ആ ചേർക്കുണ്ടുകളെ നശിപ്പിക്കാന് ആഹ്വാനം ചെയ്യലും കൂടിയാണ്. ജീവിതമദ്ധ്യാഹ്നത്തിനുശേഷം ഈ അദ്ധ്യാപനം ആരംഭിച്ചു.

മാനവഹൃദയത്തിലെ തിന്മകളെ പ്രകാസിപ്പിക്കുന്ന ചിന്തകനും ഈ ഉദ്ദേശമാണു ള്ളത്. ഓരോ സൂക്ഷ്മാണുവിനേയും കയ്യിലെടുത്ത് നോക്കുക എന്ന് ശിഷ്യർക്ക് കാണിച്ചുകൊടുക്കുന്ന സൂര്യൻ പരമഗുരുവായ ചിന്തകനാണ്. സൂര്യരശ്മി എന്നും കൈ എന്നും രണ്ടർത്ഥത്തിലുപയോഗിക്കാവുന്ന പദമാണ് കരം. ഓരോ സൂര്യര ശ്മിയിലും എത്രയോ പരമാണുക്കൾ അടങ്ങിയിരിക്കുന്നു. പഴുതുകളിലൂടെ വരുന്ന സൂര്യകിരണങ്ങളിൽ ചിലപരമാണുക്കള് പാറുന്നതു കാണാമല്ലോ എന്നുമാത്രം മാരാർ ഈ വരികളെ വിശദീകരിക്കുന്നു.

പൌരസ്ത്യദീപത്തിൽ സിദ്ധാർത്ഥനെ വിശ്വാമിത്രമുനി വിദ്യയഭ്യസിപ്പിക്കുന്ന രംഗ് ഓർമ്മയിലുള്ളവർക്ക് കുറെക്കൂടി വിപുലമായ ഒരർത്ഥം ഈ വരികളിൽക്കാണാം. ഗണിതശാസ്ത്രം പഠിക്കുമ്പോൾ ഒന്നും പത്തും നൂറും ആയിരവും ലക്ഷവും കഴിഞ്ഞ് കോടി,നഹുതം,ഖംബം,വിഷ്ഖംബം,അവവാട്ടതം,കുമുദം,പുണ്ഡരീകം,പത്മം എന്നി ങ്ങനെ എണ്ണിയെണ്ണിപ്പോകുന്ന സിദ്ധാർത്ഥകുമാരന് ഗുരുവിനോടു പറഞ്ഞു. പത്മസംഖ്യകൊണ്ട് പൊടിച്ച ഹസ്തഗിരിയുടെ അണു കണക്കാക്കാം. കാഠം രാത്രി യിലെ നക്ഷത്രങ്ങളുടെ സംഖ്യയാണ്. ഇങ്ഗം കാലചക്രക്കണക്കാണ്. കോടി കാഠമാണ് സമുദ്രജലത്തുള്ളികളുടെ സംഖ്യ. സർവ്വനിക്ഷേപസംഖ്യകൊണ്ട് ഗംഗാതീരത്തെ പൂഴിമണൽ കണക്കാക്കാം. പത്തുകോടി ഗംഗയുടെ മണല് അന്തഃ കൽപ്പമെന്ന സംഖ്യയാണ്.ഇതിനുമപ്പുറത്തുള്ള മഹാകൽപ്പം മുതലായ സംഖ്യകള് കൊണ്ട് ബുദ്ധിമാന്മാർ ഭൂതവും ഭാവിയും കണക്കാക്കുന്നു. ഗണിതശാസ്ത്രത്തി ൽനിന്നു ജ്യോതിശ്ശാസ്ത്രത്തിലേക്കും മറിച്ചുമുള്ള ചിന്താപ്രയാണത്തില് കുമാരന് വീണ്ടും താഴ്മ പൂണ്ടു പറയുന്നുഃ-

...........കേട്ടാലും ,സദയം ഗുരോ,

പരമാണുക്കൾ പത്തെണ്ണം

കൂടിയാൽ പരസൂക്ഷ്മമായ്

അതുപത്തെണ്ണമൊന്നിച്ചു

ചേർന്നാകില് ത്രസരേണുവായ്

ത്രസരേണുക്കളേഴൊത്തു

കൂടിയാൽ സൂര്യരശ്മിയില്

നീന്തി്കളിച്ചീടുന്നൊറ്റ-

പ്പൊടിതന്നുടെ നീളമാം

ഇത്തരം സൂക്ഷ്മാണുജാലം കയ്യിലെടുത്ത് പരമഗുരുവായ സൂര്യന് നടത്തുന്ന അദ്ധ്യാപനമാണ് നാലപ്പാട്ട് ഉത്തരാർദ്ധമാകുന്ന സൂത്രവാക്യംകൊണ്ട് വിവക്ഷിക്കുന്നത്.സൂര്യരശ്മിയിൽ പറന്നുനടക്കുന്ന പൊടികളുടെ സംഘാതം ലിഖ്യവും യൂകവും യവധാന്യവും ചാണും മുഴവും വാരയും കുന്തക്കോലും വീർപ്പും ഗൌവും യോജനയുമാകുന്നു. ഒരു യോജനയിൽ എത്ര വെയിൽനാളപ്പൊടിയുണ്ടെന്ന് കൃത്യമായി പറഞ്ഞ ശിഷ്യന്റെ കാലിൽവീണ് വിശ്വാമിത്രന് പറകയാണ്:-ഗുരുനീ, ഗുരുക്കൾക്ക്, നീതാൻ,ഞാനല്ല ദേശികൻ.

ഗുരുവിനും ഗുരുവായ ബുദ്ധൻ ചെയ്തതുപോലുള്ള അദ്ധ്യാപനമാണ് സൂര്യന്റേത്. ബുദ്ധനും സൂര്യവംശജനാണല്ലോ. അജ്ഞാനതിമിരാന്ധസ്യ ജ്ഞാനാഞ്ജനശലാകയാ ചക്ഷുരുന്മീലിതം ചെയ്യുന്ന മഹാഗുരുവാണ് ഓരോ ചേർക്കുണ്ടും തുറന്നു കാട്ടി , പ്രകാശം വാരിവിതറുന്ന,ഓരോ കരത്തിലുമുള്ള അസംഖ്യം സൂക്ഷ്മാണുജാലങ്ങളിലൂടെ ജ്ഞാനമാർഗ്ഗം ഉപദേശിക്കുന്ന സൂര്യൻ.സൂര്യന്റെ അദ്ധ്യാപനം കൊണ്ട് ഉണ്ടാവുന്ന സ്വാഭാവികമായ പ്രകൃതിപ്രതികരണങ്ങളില് ചിലത് അടുത്തവരികളിൽ കാണുന്നു.

2. അങ്കുരിപ്പാനും തുടങ്ങി ധരിത്രിത-
   ന്നന്തഃകരണത്തിലുള്ളതെല്ലാം
   വേർതിരിച്ചുള്ളറിവാലൊരു പുഞ്ചിരി
   ജാതമായ് പൂഴിത്തരിക്കുപോലും

ഗുരുവിന്റെ അദ്ധ്യാപനം അദ്ധ്യേതാവിന്റെ മനോവൃത്തികളെ ഉണർത്തി ബോധം അങ്കുരിപ്പിക്കുന്നു. അതുപോലെ സൂര്യൻ അദ്ധ്യാപനമാരംഭിച്ചപ്പോള് ഭൂമിയുടെ അന്തഃകരണത്തിൽ ഒളിഞ്ഞിരിക്കുന്നവയെല്ലാം പ്രചോദിതമായി ഉണരുന്നു.

ബീജങ്ങൾ ഋതുചക്രപ്രവർത്തനസൂത്രധാരനായ സൂര്യന്റെ പ്രചോദനത്താല് മുള ച്ചുപൊന്തുന്നു. ബീജങ്ങളെ ധരിച്ച ധരിത്രിയിൽനിന്ന് പൃഥുമഹാരാജാവ് സർവ്വ ഐശ്വര്യങ്ങളും അങ്ങനെയാണ് കറന്നെടുത്തത്. സൂര്യവംശകുലഗുരുവായ വസിഷ്ഠനെ ,തന്നിൽനിന്ന് ഇഷ്ടമുള്ളതെന്തും കറന്നെടുക്കാന് ,അഭീഷ്ടദായിനി യായ ഈ കാമധേനു അനുവദിക്കുന്നു.

പ്രകാശത്തിന്റെ പ്രചോദനത്താല് ബോധം ഉദിച്ചതോടെ നിസ്സാരത്തില് നിസ്സാ രമായ പൂഴിത്തരിയിൽപോലും വേര്തിരിച്ചറിവ്-വിവേകം- ഉണർന്നു. നന്മതിന്മക ളെ വേർതിരിച്ചറിയാനുള്ള വിവേകമെന്നും ഞാനെന്നബോധമെന്നും അർത്ഥമെടു ക്കാം. അഹംബോധമുണർന്ന് അഹംബ്രഹ്മാസ്മി എന്ന് പാരമ്യത്തിലെത്തി ,ഓ രോ അഹവും ബ്രഹ്മമാണെന്ന വേർതിരിച്ചരിവില് ,ഏകത്വത്തിലേക്കുള്ള യാത്ര യുടെ തുടക്കമാണിത്. വൈരുദ്ധ്യാത്മകത്വവും അനേകത്വവും തരണംചെയ്തിട്ടുവേ ണം പരമമായ ഈ സ്വാതന്ത്ര്യസ്വർഗ്ഗത്തിലെത്താൻ. വ്യഷ്ടിയിലൂടെവേണം സമ ഷ്ടിയിലെത്താൻ. വൈരുദ്ധ്യങ്ങളുടെ തിരിച്ചറിവിൽ മൺതരിയുടെ പുഞ്ചിരി-ഞാ നറിഞ്ഞു എന്നഭാവം-ഗുരുവിന്റെ പ്രകാശത്തിന്റെ പ്രതിബിംബമാണ്. സ്വന്തം പ്രകാശമല്ല. എങ്കിലും അവനവന്റെ ചൈതന്യം പ്രകടമാക്കാൻ ,തന്റെ ഉള്ളിലെ പ്രകാശത്തേയും പുറത്തേക്ക് പ്രസരിപ്പിക്കാൻ ,ഓരോ നിസ്സാരനായ വ്യക്തിക്കും അത് സഹായകമായിത്തീരുന്നു.

3. എത്രതാപത്തേയുമേൽക്കുവാനുള്ളുണര്-
   വ്വെത്തിത്തുടിച്ച ജഗത്തശേഷം
   ആത്മധർമ്മങ്ങളെപ്പേർത്തനുഷ്ഠിപ്പതി-
   ലാമഗ്നമായും സമുച്ഛ്വസിച്ചും
   അന്ധകാരത്തിലേക്കാഴ്ന്നേണ്ടതെന്തൊക്കെ-
   യെന്തൊക്കെയുണ്ടെന്നു തേറുകയായ്

എത്ര വലിയ സൂര്യാതപത്തെയും താങ്ങാൻ ശക്തിയുണ്ടെന്ന് തെളിയിച്ച ശേഷ മാണ് ഭൂമിയിൽ ജീവന്റെ സ്പന്ദനം ആദ്യമായി ഉണ്ടായത്. ചലനശീലമായ ഭൂമി, സൂര്യനെ ചുറ്റിക്കറങ്ങുക എന്ന തന്റെ ആത്മധർമ്മത്തില് നിരന്തരമായി മുഴുകി യും, സസ്യമൃഗാദികളിൽനിന്ന് പുറത്തുവരികയും ഉൾവലിയുകയും ചെയ്യുന്ന വായു

വാൽ ശ്വാസോച്ഛ്വാസം ചെയ്തും കഴിയവെ, അന്ധകാരത്തില് താഴ്ത്തിയിടേണ്ടവ എവിടെയുണ്ട് എന്തൊക്കെയുണ്ട് എന്ന് ഗാഢമായി ചിന്തിക്കുന്നു, അന്വേഷിക്കുന്നു.മക്കൾക്ക് ഏതെല്ലാം അറിവ് തിന്മയുണ്ടാക്കും ഏതൊക്കെ നന്മയേകും ഏതെല്ലാം അവരിൽനിന്ന് മറച്ചുപിടിക്കണം ,ഏതെല്ലാം അവരുടെ സുശോഭനമായ ഭാവിക്കായി കരുതിവെക്കണം എന്ന അന്വേഷണത്തിലാണ് അമ്മയായ ഭൂമി. ഈ അന്വേഷണമാണ് തത്വശാസ്ത്രങ്ങളുടേയും ധർമ്മസംഹിതകളുടേയും ദർശനങ്ങളുടേയും ചരിത്രം.

വ്യക്തിയെക്കുറിച്ചുപറഞ്ഞാൽ ,ഏതുദുഃഖം സഹിക്കാനും അതിജീവിക്കാനുമുള്ള ഉള്ളുണര്വ്വാർജ്ജിച്ച് സ്വധർമ്മാനുഷ്ഠാനത്തില് മുഴുകി ജീവിക്കുന്നതിനിടയില് താൻ എന്തെല്ലാം മനോവൃത്തികളെ ത്യജിക്കണം ,എന്തിനെ സ്വീകരിക്കണം, ഏതെല്ലാം അനുഭവങ്ങളെ മക്കൾക്കുവേണ്ടി-അടുത്ത തലമുറക്കുവേണ്ടി- രേഖപ്പെടുത്തണം എന്ന ചിന്തയാണത്.  കുടിപ്പകകൾ രേഖപ്പെടുത്തി മക്കള് തമ്മില് പ്രതികാരവാഞ്ഛ വളർത്തണോ സ്നേഹമസൃണമായ ചിന്തകള് രേഖപ്പെടുത്തി അടുത്ത തലമുറക്കും സ്നേഹസാന്ദ്രമായ ഒരു ജീവിതം നൽകണോ എന്ന് തിരിച്ചറിയലിലാണ് ,യുദ്ധമില്ലാത്ത് ലോകത്തിന്റെ ഭാവി സ്ഥിതിചെയ്യുന്നത്.

4. ഇദ്ദീപ്തിവായ്പ്പിലുമോരോന്നിനുമട്ട-
   ത്തെത്തിയിതും കാട്ടിനിന്നു നിഴൽ
   ഏതുഷസ്സിങ്കലുമുണ്ടന്തി, വിസ്മരി-
   ക്കേണ്ടവയുണ്ടാം പഠിപ്പേതിലും

അറിവിന്റെ പ്രകാശധോരണിയിലുംകൂടി ഓരോ വസ്തുവിന്റെ സമീപത്തും നിഴലുണ്ട്. സൂര്യപ്രകാശത്തിൽ വസ്തുക്കള് നിഴല് വീഴ്ത്തുമല്ലോ. അറിവുവർദ്ധിക്കുമ്പോള് ഓരോ മനസ്സിലും വന്നുനിൽക്കുന്ന നിഴല് പഠിപ്പിക്കുന്ന പാഠം ഇതാണ്. ഏതുഷസ്സിലുമുണ്ട് സന്ധ്യ,ഏതു പഠിപ്പിലുമുണ്ട് വിസ്മരിച്ചുകളയേണ്ട ചിലത്. ദൈനംദിനജീവിതത്തിലെ കർമ്മാനുഷ്ഠാനത്തിന് അതാതിനാവശ്യമായ വിജ്ഞാനവും അതിനെക്കുറിച്ചുള്ള ഓർമ്മയും ഉണ്ടായേ തീരൂ. ശാസ്ത്രജ്ഞാനവും ഭൂതകാലചരിത്രവും ഇതിനാവശ്യമാണ്. എന്നാൽ നമുക്കു ലഭിച്ച ദണ്ഡങ്ങൾ,അന്യായങ്ങള് ,മറ്റുള്ളവരേൽപ്പിച്ച വേദനകൾ,ദുഃഖങ്ങൾ എന്നിവയുടെ ഓർമ്മയും ഭൂതകാലചരിത്രത്തിലുണ്ട്.

ഇത്തരം കാര്യങ്ങൾ നമുക്ക വിസ്മരിക്കാനാവത്ത കാലത്തോളം സംഘർഷങ്ങളും പ്രതികാരങ്ങളും ഉണ്ടാവും. ഒരു കാറ് ഡ്രൈവ് ചെയ്യാൻ, ഒരു പാലംപണിയാൻ, ഒരു രോഗനിർണ്ണയം ചെയ്യാന് മുമ്പ്പഠിച്ച കാര്യങ്ങള് ഓർമ്മവേണം. എന്നാൽ ഒരിക്കൽ നമ്മെ ആക്ഷേപിച്ച വ്യക്തിയെ സ്നേഹിക്കാന് ചില കാര്യങ്ങള് വിസ്മരിക്കാതെ വയ്യ. നിരീക്ഷണം മൂലം പുതിയ അറിവുണ്ടാവുന്നു. പുതിയ അറിവ് വീണ്ടും നിരീക്ഷണത്തെ പ്രോത്സാഹിപ്പിക്കുന്നു.ഇന്നലെയുടെ ആശ്രയം കൂടാതെ ഈ പ്രക്രിയ സാദ്ധ്യമല്ല..ഇന്നലെകളെ മുഴുവനായി മറക്കലാണ് സ്വാതന്ത്ര്യത്തിന്റെ സത്ത എന്ന് ജിദ്ദു കൃഷ്ണമൂർത്തി പറയുമ്പോള് ,ഇന്നലെയുടെ വിജ്ഞാനസമ്പത്തിനേയോ താർക്കികയുക്തിചിന്തയേയോ അല്ല, പക,വിദ്വേഷം,പ്രതികാരവാഞ്ഛ എന്നിവ ജനിപ്പിക്കുന്ന അനുഭവങ്ങളെയാണ് തിരസ്കരിക്കേണ്ടതെന്ന് നാലപ്പാട്ട് പറയുന്നു.ഭൂതകാലം വർത്തമാനത്തിൽ ലയിച്ച് അവ ഒന്നായിത്തീരുമ്പോൾ, ഭൂതകാലത്തിന്റെ അഹം വർത്തമാനകാലത്തിന്റെ അഹത്തിന്റെ പ്രവർത്തനത്തെ പ്രചോദിപ്പിക്കയും സർവ്വതന്ത്രസ്വതന്ത്രമായ നിരീക്ഷണത്തിനും ജ്ഞാനസമ്പാദനത്തിനും പ്രേരിപ്പിക്കയും ചെയ്യുന്നു. ഈ അഹത്തെ നിരസിക്കേണ്ടതില്ല. എന്നാൽ, എല്ലാവിധ അധികാരശക്തികളിൽനിന്നും –മനുഷ്യന്റെ ചിന്താശക്തിയെ ചങ്ങലക്കിടുന്ന അഹങ്ങൾ,സംഘടനകൾ,മതങ്ങൾ,എന്നുവേണ്ട മനുഷ്യനെ പരിമിതനാക്കുന്നതും അവന്റെ വളർച്ചക്കു തടസ്സം നിൽക്കുന്നതുമായ സകല പ്രതിഭാസങ്ങളിൽനിന്നും –മുക്തനാവേണ്ടതുണ്ട്. അങ്ങനെ ഭൂതകാലത്തിന്റെ അധികാരങ്ങൾക്ക് മൃതനായിത്തീർന്നാലേ ശീലങ്ങളുടെ കെട്ടുപൊട്ടിച്ച മനസ്സ് നിത്യനൂതനവും നിത്യനിഷ്കളവുമാവൂ.നിത്യചൈതന്യവും നിത്യയൌവനവുമാർജ്ജിക്കൂ.

ഇഛയില്ലാതെ ജനിക്കുന്ന ഒരു കർമ്മമാണല്ലോ കവി ചെയ്തുകൊണ്ടിരിക്കുന്നത്. ഇഛകൊണ്ട് ക്രമീകരിക്കപ്പെട്ട ലോകത്തിന്റെ അവസ്ഥയെ സൂക്ഷ്മമായി നിരീക്ഷിച്ചുകൊണ്ടിരിക്കെ,സ്വമേധയാ ഉദിക്കുന്ന ഒരു ദർശനമാണ് ഇഛയില്ലാതെ ജനിക്കുന്ന കർമ്മം. ഈ ദർശനമുദിച്ച ശേഷം ഒരാളുടെ കർമ്മം അതുവരെ ചെയ്ത കർമ്മത്തിൽനിന്ന് തികച്ചും വിഭിന്നമായിത്തീരും. കാലം ജനിപ്പിക്കുന്ന വൈരുദ്ധ്യങ്ങൾ അയാളുടെ ദർശനത്തിലില്ലാതാവും. ത്രികാലജ്ഞാനം ഉദിക്കുമ്പോൾ കാലരാഹിത്യമാണ് ഫലം. ഇതുതന്നെയാണ് ശുദ്ധബോധം.

7

1. മറ്റൊരു ഭിത്തിമേൽമുട്ടിയെന്ന് പാഴ്മുറ്റി
   പറ്റെക്കമിഴ്ന്ന കിടന്നേനന്ന് വീണ്ടും
   പിന്നെയും തെണ്ടിനടക്കൽ നിലച്ചുഞാ-
   നെന്നമ്മ തന്മടിത്തട്ടണഞ്ഞേൻ

സത്യാന്വേഷകനായ കവി ചിന്തയുടെ അത്യുന്നതതലങ്ങളിലെത്തി നിൽക്കുന്നു. കാലരഹിതമായ ബോധം അദ്ദേഹത്തെ പുണരുന്നു. എങ്കിലും വീണ്ടും ഒരു ദുഃഖാനുഭവം അദ്ദേഹത്തെ ഭൂമിയിലേക്കു തിരിച്ചുവിളിക്കുന്നു.കവിഹൃദയം ദുഃഖത്തിൽനിന്ന് ഒളിച്ചോടാൻ യത്നിക്കുന്നില്ല.തനിക്കു ദുഃഖം തന്ന വ്യക്തിയെക്കുറിച്ച ദുശ്ചിന്ത ഉപേക്ഷിക്കാമെന്നല്ലാതെ, ദുഃഖാനുഭവങ്ങളെ തടയാൻ വ്യക്തികൾക്ക് സാദ്ധ്യവുമല്ല. ഒളിച്ചോടാൻ ശ്രമിക്കാത്ത മനസ്സിനുമാത്രമേ സ്വന്തം വികാരങ്ങളെ നിരീക്ഷിക്കാനാവൂ. നിരീക്ഷകനായ മനസ്സ് സൂക്ഷ്മനിരീക്ഷണം നടത്തുന്നത് തന്നെത്തന്നെയാകയാൽ  നിരീക്ഷകനും നിരീക്ഷണവിധേയമായ വസ്തുവും ഒന്നാണ്. കഠിനമായ ദുഃഖം ഏൽപ്പിച്ച വേദന ജീവകാരുണ്യമായി മാറുന്നത് ഈ പ്രക്രിയ കൊണ്ടാണ്. സ്വയം നിരീക്ഷിച്ച് ,ദുഃഖത്തെ അതിൽത്തന്നെ ജീവിച്ചുകൊണ്ട് മനസ്സിലാക്കുന്ന ഒരാളുടെ മനസ്സ് അചഞ്ചലമസ്ഫടികംപോലെ ശുദ്ധവും മൂർച്ചയുള്ളതുമായിത്തീരുന്നു. അളവറ്റ ദുഃഖമാണ് ജീവകാരുണ്യം. അളവറ്റ ദുഃഖം സഹിച്ചാലേ ഒരിക്കലും മുറിവുപറ്റാത്ത മനസ്സിന്റെ ഉടമസ്ഥനാവൂ. അതിനാൽ ,കവി മറ്റൊരു ദുഃഖാനുഭവത്തിൽചെന്നു മുട്ടിയതില് ദുഃഖിക്കുന്നില്ല.

ജീവിതപരീക്ഷണങ്ങളോടേറ്റുമുട്ടി പരിക്ഷീണനായ കവി ഭൂമിയിൽ കമിഴ്ന്നുകിടക്കുന്നു. (പ്രിയപത്നിയുടെ മരണം,അനപത്യത,ദാരിദ്ര്യം മുതലായ പരീക്ഷണഘട്ടങ്ങള് അദ്ദേഹം തരണം ചെയ്തിട്ടുണ്ട്)കാലാതീതമായ ബോധത്തിന്റെ ഉന്നതഭൂമികകളിൽനിന്ന് ഈ മണ്ണിന്റെ വേദനയിലേക്ക് തിരിച്ചുവരുന്നു. സ്വർഗ്ഗസഞ്ചാരം നിർത്തി ഭൂമിയെ കെട്ടിപ്പിടിക്കുന്നു. ഏതുവിണ്ണിൽ ചിന്ത ചെന്നുതൊട്ടാലും മനുഷ്യന് ഭൂമിയിൽ കാലുറപ്പിക്കാതെ വയ്യല്ലോ. ഏതന്വേഷകനും പ്രാപഞ്ചികത്വത്തിലേക്ക് മടങ്ങിവരാതെ വയ്യ.സ്നേഹസ്വരൂപിണിയായ പ്രപഞ്ചമാതാവാകട്ടെ, തെണ്ടിനടക്കൽ നിർത്തി തിരിച്ചെത്തിയ പുത്രനെ ഓമനിക്കുന്നു.

പരമതത്വമന്വേഷിച്ച് വിദേശീയദർശനങ്ങളില് ആകൃഷ്ടനായി ഒടുവില് ആർഷ സംസ്കാരത്തിലേക്കും വീടുവിട്ട് ഓടിപ്പോയി ഏറെനാൽ സന്യാസിയായി അല ഞ്ഞു തിരിഞ്ഞ് ഒടുവിൽ തറവാട്ടിലേക്കും തിരിച്ചെത്തിയ ഒരു വ്യക്തിയുടെ ചിത്ര വും ഇവിടെയുണ്ട്.

2. മാർത്തടം പുൽകൾക്കു വീതിച്ച വാത്സല്യ-
   മൂർത്തിയൊന്നെന്നേയുമോമനിച്ചു

അമ്മയുടെ മാറത്ത് പുല്ലുകൾക്കും സ്വർഗ്ഗംവരെ ചിന്തകളെ പായിച്ച ദാർശനിക നായ കവിക്കും ഒരേ സ്ഥാനമാണുള്ളത് എന്ന വസ്തുത ശ്രദ്ധേയം. ഇരുകൂട്ടർക്കും തുല്യമായ വാത്സല്യം നൽകുന്ന ആ മാതാവ് കവി എന്ന വ്യക്തിയുടെ മാതാവല്ല, സ്നേഹസ്വരൂപിണിയായ പ്രപഞ്ചമാതാവാണ്,ആർഷസംസ്കൃതിയാണ്.

3. ജ്യോതിർഗ്ഗണങ്ങൾതന് സഞ്ചാരവീഥിയെ
   നാദബ്രഹ്മാന്തകൈവല്യകത്തെ
   ചേതനാലോകനൌത്സുക്യപ്പരപ്പിനെ-
   ബ്ഭൂതലാസ്വാസ്ഥ്യവിദൂരതയെ
   പിന്നെയും പിന്നെയും നോക്കിയങ്ങെത്തുവാ-
   നന്നും മരങ്ങളും വള്ളികളും
   പ്രാണഞരമ്പത്ര കെട്ടിപ്പിടിക്കുക-
   യാണടിമണ്ണിനെത്താനെങ്കിലും
   എന്നെവിട്ടൊട്ടൊട്ടു പൊങ്ങുന്നു,തങ്ങൾതന്
   യത്നക്കുറിമാനം ചിന്നിച്ചിന്നി
   (എൻനെടുവീർപ്പുകള് തജ്ജീവിതപ്പോക്കി-
   ന്നൂന്നുവടികളാവുന്നതുണ്ടാം)

ഈശ്വരനില്ലെന്നു പറയുന്നവർ അങ്ങോട്ടു നോക്കട്ടെ എന്ന് ആകാശത്തിലെ നക്ഷത്രങ്ങളെ ചൂണ്ടി നാലപ്പാട്ട് പറയാറുണ്ടെന്ന് കെ.കെ.രാജാ രേഖപ്പെടുത്തി യിട്ടുണ്ട്. ജ്യോതിർഗ്ഗണങ്ങളുടെ സഞ്ചാരവീഥിയെ അദ്ദേഹം വിശേഷിപ്പിക്കുന്ന ഈ വരികൾ കവിയുടെ വ്യക്തിത്വത്തിലേക്കും വിരൽച്ചൂണ്ടുന്നവയാണ്.

നാദബ്രഹ്മാന്തകൈവല്യമായും മനുഷ്യചേതനക്ക് ആലോകനം ചെയ്യാൻ ഔത്സു ക്യമേറുന്ന വിശാലതയായും ഭൂതലത്തിന് അസ്വാസ്ഥ്യജനകമായ വിദൂരതയാ യും അതിനെ കവി കാണുന്നു. ഈ പരമോന്നതിയെ നോക്കിനിന്ന് അതിനെ കയ്യെത്തിപ്പിടിക്കാൻ യത്നിക്കുന്ന മഹാവൃക്ഷമാണ് നാലപ്പാട്ടിന്റെ ആത്മാവ്. അരവിന്ദമഹർഷിയുടെ കവിതയിലെന്നപോലെ ഇവിടേയും അതിന്റെ പ്രാണഞ്ച രമ്പ് അടിമണ്ണിനെ കൊട്ടിപ്പിടിക്കുന്നു. എങ്കിലും ,തങ്ങളുടെ ഉയർച്ചയുടെ ചരിത്രം രേഖപ്പെടുത്തിയ പത്രങ്ങൾ(ഇലകൾ) ഋതുതോറും പ്രാപഞ്ചികത്വത്തിന്റെ മണ്ണിൽ കമിഴ്ന്നുകിടക്കുന്നവർക്കായി കൊഴിച്ചുകൊടുക്കാന് വൃക്ഷം മടി കാണിക്കാറില്ല. (ഭൂ ർജ്ജപത്രങ്ങളിലാണ് മുൻകാലത്ത് ഋഷിമാര് തങ്ങളുടെ ചിന്തകളെ കുറിച്ചുവെ ച്ചിരുന്നത്. )ഒരുപക്ഷേ, പൂർവ്വികരുടെ ചരിത്രം ,പിന്നാലെ വരുന്നവർക്കും മുകളി ലേക്ക് നോക്കാനുള്ള പ്രചോദനമരുളിയേക്കാം എന്ന ദീർഘവീക്ഷണമാണ് ഇതി ന്നുപിന്നിൽ. പ്രാപഞ്ചികതയുടെ ദുഃഖങ്ങൾ,-കവിയുടെ നെടുവീർപ്പുകൾ-ആത്മീയ തയിലേക്ക് ഉയർന്നുനിന്ന മഹാത്മാക്കളുടെ സഞ്ചാരത്തിന് ഊന്നുവടികളായി ട്ടുണ്ടാവാം.സംസാരദുഃഖമാണ് ആത്മീയതയുടെ ഊന്നുകോല്. കവിയുടെ നെടു വീർപ്പിലെ അംഗാരം (കാർബൺ) സൂര്യപ്രകാശത്തിന്റെ സഹായത്താൽ ഇംഗാല സാത്മീകരണം വഴി സസ്യങ്ങളുടെ വളർച്ചക്ക് കാരണമായിട്ടുണ്ട് എന്ന് മറ്റൊ രു അർത്ഥവുമെടുക്കാം.

എൻപ്രാണനിശ്വാസമെടുത്തുവേണം

പാഴ്പ്പൽക്കളിൽക്കൊച്ചുഞരമ്പുതീർക്കാന്

എന്ന് കണ്ണുനീർത്തുള്ളിയിലും ഈ കവി പാടിയിട്ടുണ്ട്. ആകാശത്തെക്കുറിച്ച് നാലപ്പാട്ട് നാദബ്രഹ്മാന്തകൈവല്യകമെന്നു പാടുമ്പോൾ ,വള്ളത്തോളിന്റെ സുപ്രസിദ്ധമായ വരികൾ സ്മൃതിപഥത്തിലെത്തുന്നു.

വാനമേ ,ഗഗനമേ, വ്യോമമേ ,സുരസ്സിദ്ധ-

സ്ഥാനമേ,വിഹായസ്സേ ,നഭസ്സേ ,നമസ്കാരം

ചന്ദ്രാർക്കരാകും വെൺചെന്താമരപ്പൂവുകളും

സുന്ദരതാരങ്ങളാം നൈതലാമ്പലുകളും

വിരിഞ്ഞുപൊങ്ങും മഹാവിസ്തീർണ്ണതടാകം നീ

ഗരുഡത്തങ്കക്കപ്പൽ ചരിക്കും സമുദ്രം നീ

ആകാശത്തിന്റെ പരപ്പും അതിലെ സഞ്ചാരികളായ ചന്ദ്രാർക്കതാരങ്ങളുടേയും ഗരുഡന്റേയും വിവരണം കൊണ്ടു തൃപ്തനായ വള്ളത്തോള് ഇങ്ങുതാഴെ ഭൂമിയിൽനിന്നുകൊണ്ടുതന്നെ അതിന് നമോവാകം പറയുന്നു.അതിന്റെ ആഴങ്ങളിലെ കൈവല്യങ്ങളിലേക്ക് തന്റെ ചേതനയെ ഔത്സുക്യപൂർവ്വം പ്രയാണം ചെയ്യിക്കാനും ,അസ്വാസ്ഥ്യജനകമായ ആ വിദൂരതയെ അനുഭവിച്ചറിയാനും ആണ് നാലപ്പാട്ട് ജ്യോതിർഗ്ഗണങ്ങൾതന് സഞ്ചാരവീഥിയിലേതക്ക് തന്റെ നോട്ടം പായിക്കുന്നത്. ഈ രണ്ടു സുഹൃത്തുക്കളുടെ വ്യക്തിത്വം ഈ വരികളിലൂടെ വായിക്കാമെന്നു തോന്നുന്നു.

4. മാറകന്നീടിലുമാവതും ഗാഢമായ്
   പാരിനെ പുൽകുന്ന നാൽക്കാലികള്
   മുറ്റും മുരളുന്നു തൽപ്രാപ്യസ്ഥാനത്തു
   പറ്റിയേ നിൽക്കു എന്നെന്നെ നോക്കി
   (എൻകഴല് വെപ്പുകളാവാമവറ്റിന്റെ-
   യംഘ്രികൾക്കുക്കു വളർപ്പതെല്ലാം)
   ഈ വരികൾക്ക് മാരാരുടെ ഭാഷ്യം നോക്കുക.
5. അന്തരീക്ഷത്തിനായ്ക്കൊണ്ടുകമർപ്പിച്ച-
   തെന്തും മരിച്ചതായ്ക്കാണുകിലും
   പൊന്തിപ്പറക്കുന്ന പക്ഷിച്ചിറകൊക്കെ
   മന്ത്രിപ്പിതെന്നോടായ് സ്വാഹ്ലാദത്തെ
   (എന്നുള്ളിൽനിന്നു കൊഴിഞ്ഞ ദൃഢാശകള്
   തന്നെയാവാമതിൻ തൂവലുകൾ)
   അന്തരീക്ഷത്തിലേക്ക് ഭൂമി സമർപ്പിച്ച സർവ്വവസ്തുക്കളും സര്വ്വവിചാരങ്ങളും നശ്വരമായിരിക്കാം. എങ്കിലെന്ത്. ഉയർന്നുപറക്കുന്നഓരോ പക്ഷിച്ചിറ

കം ,ആത്മീയതയെ സ്പർശിക്കുന്ന ഓരോ വിചാരധാരയും ,അതിന്ന് അനു ഭവിക്കാൻ കഴിഞ്ഞ ആഹ്ലാദത്തെക്കുറിച്ചാണ് കവിയോട്ടു മന്ത്രിക്കുന്നത്. ആ ആഹ്ലാദത്തിന്റെ ശാശ്വതത്വം കവി മനസ്സിലാക്കുന്നു. ഒരുപക്ഷേ,തന്റെ ഉള്ളിൽനിന്നു കൊഴിഞ്ഞ ,-ഉന്നതങ്ങളെ സ്പർശിച്ചേ അടങ്ങൂ എന്ന ഇഛ യുടെ തൂവലുകളാവാം ഈ പക്ഷിത്തൂവലുകളെന്നു കവി കരുതുമ്പോൾ ,സ്വാ നുഭവങ്ങളേയും തനിക്കുമുമ്പോ പോയ ദാർശനികരുടെ പരാനുഭവങ്ങളേ യും തുലനം ചെയ്ത് അവതമ്മിൽ അഭേദം കണ്ടെത്തുകകൂടിയാണ് അദ്ദേഹം.

6. എങ്കിലുമൊട്ടു മുതിർന്നനാൾതൊട്ടമ-
ന്നിങ്കൽനിന്നത്ര നിവർന്ന മർത്യന്
പേർത്തും നിലംപൊത്തി നിർവൃതിക്കൊള്ളുന്നു
മാത്രകൾമാറുന്ന മാറ്റത്താലേ

കമിഴ്ന്നുനീന്തിയും മുട്ടിലിഴഞ്ഞും മണ്ണിൽ വളർന്ന മനുഷ്യന് മുതിരുമ്പോള് നിവർന്നു നിൽക്കുന്നു. അവന്റെ ശിരസ്സ് മണ്ണിനെ വിട്ട് വാനിലേക്ക് പൊന്തുന്നു. എങ്കിലും മാത്രകൾ മാറി പകൽരാത്രിക്ക് വഴിമാറിക്കൊടുക്കുമ്പോള് വീണ്ടും ആ ശിരസ്സ് മണ്ണിലേക്ക് ചായ്ച്ചുവേണം അവന് ഗാഢനിദ്രയുടെ സുഖം അനുഭവിച്ച് നിർവൃതി ക്കൊള്ളാൻ. മസ്തിഷ്കപ്രവർത്തനത്താല് ചിന്തകൾക്കു ചൂടേറുമ്പോള് വിശ്രമവും കുളിരുമേകുന്ന സുഖനിദ്രകൊണ്ട് അതിനെ തണുപ്പിച്ചേ മതിയാവൂ. നിദ്രയുടെ അസുലഭയാമങ്ങളിൽ മസ്തിഷ്കം ശുഭ്രവും ശാന്തവും ആയിരിക്കുമ്പോളാണ് ദർശ നങ്ങളുരുത്തിരിയാറുള്ളതെന്ന് ശാസ്ത്രജ്ഞന്മാരും ദാർശനികന്മാരും സമ്മതിച്ചി ട്ടുണ്ട്.

7. ഇന്നിലയ്ക്കുള്ളം കലങ്ങിമറിഞ്ഞതിൻ
വെൺനുരവേർപ്പൊടെന് വക്ത്രം ചിരാല്
പൊന്തിയതാകട്ടെ വാനിന്റെ വൻപത്മ-
ബന്ധക്കുറിപ്പിനെ നോക്കാൻമാത്രം

പരിണാമപ്രക്രിയയിൽ ,നാലുകാലിൽ നടക്കുന്ന ജീവികള് -ചതുഷ്പാത്തുകൾ- കീഴെയുള്ള ലോകം മാത്രം കാണുന്നു. രണ്ടുകാലിൽ എഴുന്നേറ്റുനിൽക്കുന്ന

മനുഷ്യൻ മുതലായ ജീവികൾക്കുമാത്രമേ ഊർദ്ധ്വലോകത്തിലേക്ക് കണ്ണു പായിക്കാൻ സാധിക്കുന്നുള്ളു.

ദുഃഖങ്ങളോടും അന്വേഷണമാർഗ്ഗത്തിലെ തടസ്സങ്ങളോടും ഏറ്റുമുട്ടി ,അമ്മയുടെ മടിയിലെ വാത്സല്യവായ്പ്പില് ഒരിത്തിരി തലചായ്ച്ച കവിയുടെ മനസ്സ് ഇപ്പോൾ ഒരു പ്രക്ഷുബ്ധസാഗരമാണ്. ശാന്തമായ ആത്മീയതലത്തിൽനിന്ന് പ്രാപഞ്ചികതയെ സ്പർശിക്കാന് താഴേക്കിറങ്ങുകയാല് വീണ്ടും കലങ്ങിമറിഞ്ഞ് ു വേർപ്പണിഞ്ഞ  മുഖം.മുകളിലേക്കു കയറിപ്പോകുന്ന മേഘങ്ങൾ പർവ്വതഭിത്തിയില് തട്ടി മഴത്തുള്ളികളായി ഭൂമിയിൽത്തന്നെ വീഴുമ്പോള് ,ഇളകിമറിഞ്ഞ്,വെളുത്ത നുരയും പതയുമാകുന്ന വിയർപ്പണിഞ്ഞ് ആകാശത്തേക്ക്  നോക്കിക്കിടക്കുന്ന പ്രക്ഷുബ്ധ സാഗരത്തിന്റെ മുഖം.ഈ മുഖം മുകളിലേക്ക് ഉയരുന്നത് ഒരേ ഒരാവശ്യത്തിനാണ്. വാനിന്റെ വൻപത്മബന്ധക്കുറിപ്പിനെ നോക്കാന് മാത്രം.

ആകാശത്തിന്റെ പത്മബന്ധക്കുറിപ്പിന്റെ രഹസ്യം ഗ്രഹിക്കാൻ വേണ്ടി മാത്രം അന്തർമ്മുഖമായി ദൃഷ്ടിപായിക്കുന്ന ചിന്തകന്റെ ചിത്രമാണിത്. നക്ഷത്രാക്ഷരങ്ങളെക്കൊണ്ട് രചിക്കപ്പെട്ടത് എന്നു മാത്രമാണ് പത്മബന്ധക്കുറിപ്പിന് മാരാര് നൽകിയിട്ടുള്ള വ്യാഖ്യാനം. എന്താണ് നാലപ്പാട്ടിന്റെ പത്മബന്ധക്കുറിപ്പ്. ആർഷജ്ഞാനത്തിൽ ബ്രഹ്മാണ്ഡം എന്ന ആദ്യാദ്ധ്യായത്തിലെ ആദ്യത്തെ രണ്ടു ഖണ്ഡികകൾ നോക്കുക:- മദ്ധ്യത്തില് ജാജ്ജ്വല്യമാനമായ ഒരു മഹാസൂര്യഗോളവും ആ കേന്ദ്രഗോളത്തെ  പല കക്ഷ്യകളിലായി പ്രദക്ഷിണം വെക്കുന്ന സ്ഥൂലങ്ങളും സൂക്ഷ്മങ്ങളുമായ മറ്റനേകം തേജോഗോളങ്ങളും അവയില് ഓരോന്നിനുമുള്ള പല പല ഉപഗോളങ്ങളുമടങ്ങിയ ഒരു സൌരവ്യൂഹമാണ് ബ്രഹ്മാണ്ഡമെന്നു പറയുന്നത്. അതിനെ സമഗ്രമായി നോക്കിക്കാണുന്ന യോഗീശ്വരന്മാരുടെ ജ്ഞാനദൃഷ്ടിയിൽ അതിന്ന് ഒരു പെരുന്താമരപ്പൂവിന്റെ ആകൃതിയുണ്ടത്രെ.ഈ മഹത്തായ ബ്രഹ്മാണ്ഡത്തിലെ ഓരോ പരമാണുവും അണ്ഡാകൃതിയിലാണ്. മഹത്ത്, അഹങ്കാരം,മനസ്സ്,ദശേന്ദ്രിയം,പഞ്ചതന്മാത്ര എന്നിങ്ങനെ അതിലെ ഓരോ തത്വവും ഓരോ ഗ്രഹവും ഓരോ ഉപഗ്രഹവും നക്ഷത്രവും മാത്രമല്ല, ഓരോ ജീവിക്കുടിയും ഓരോ ലഘുബ്രഹ്മാണ്ഡമാണ് എന്ന് നിർവ്വാണതന്ത്രം പഠിപ്പിക്കുന്നു.

മണ്തരിയിലേയും ജ്യോതിർഗ്ഗോളത്തിലേയും ലഘുബ്രഹ്മാണ്ഡത്തെ നോക്കിക്കാണുന്ന കവിയുടെ പത്മബന്ധക്കുറിപ്പ് യോഗിയുടെ ജ്ഞാനദൃഷ്ടിയിലെ പെരുന്താമരപ്പൂവാണ്. എ.ആർ.രാജരാജവർമ്മയുടെ ഭാഷാഭൂഷണം അലങ്കാരപ്രകരണത്തിൽ,

ലിപിവിന്യാസഭേദത്താൽ

പത്മാദ്യാകൃതി വന്നിടും

മാതിരിക്കു രചിക്കുന്ന

പദ്യം ചിത്രാഖ്യമായത്

എന്നു കാണാം. പത്മാദിപദാർത്ഥങ്ങളുടെ ഛായ വരത്തക്കവിദം അക്ഷരങ്ങളെ ചേർത്തുചമക്കുന്ന പദ്യമാണ് ചിത്രമെന്നു പറയുന്നത്. ഇത് ഇത്രവിധത്തിലെന്നു പരിച്ഛേദിക്കാന് സാദ്ധ്യമല്ല. കവികൾക്കു മനോധർമ്മമനുസരിച്ച് എത്രയും നിർമ്മിക്കാം. ബന്ധവിന്യാസത്തിനായി ഒരേ അക്ഷരം ശ്ലോകത്തിൽ പലയിടത്തും ഉപയോഗിക്കാം. അനുലോമമായും പ്രതിലോമമായും വായിച്ചാൽ ഒരുപോലിരിക്കും. ചിലപ്പോൾ ശ്ലോകത്തിനു പുറത്തായി ഉദ്ധാരങ്ങള് കാണും . ഉദ്ധാരം എന്നാൽ മുദ്രാലങ്കാരം പോലെ പുതിയ സംഗതികളെ ശ്ലോകത്തിൽ കൽപ്പിക്കുന്നതാണ്. പത്മബന്ധം ,നാഗബന്ധം,ചക്രബന്ധം,രഥബന്ധം,ഗൂഢചതുർത്ഥപാദം ,സർവ്വതോഭദ്രം, അനുലോമപ്രതിലോമസമം എന്നിങ്ങനെ പലവിധം ചിത്രങ്ങളുണ്ട്. (ഭാഷാഭൂഷണം എൻ.ബി.എസ് പതിപ്പ് പേജ് 100-106 വരെ നോക്കുക)

വ്യാകരണ ,ജ്യോതിഷസംബന്ധിയായ ഈ പത്മബന്ധക്കുറിപ്പിലേക്കാണ് കവിയുടെ മുഖം ഉയർന്നിരിക്കുന്നത്. നാദബ്രഹ്മകൈവല്യകമെന്ന് ആകാശത്തെ വിളിച്ച കവി, ഇപ്പോൾ അവിടേക്ക് ഉറ്റുനോക്കി ,ശബ്ദത്തിന്റേയും വ്യാകരണത്തിന്റേയും ഉത്പത്തികേന്ദ്രമായ ആ പരമവ്യോമത്തിന്റെ അക്ഷരപ്പൂട്ടായ പത്മബന്ധക്കുറിപ്പ് അഴിക്കാൻ നോക്കുകയാണ്. പത്മവ്യൂഹം ഭേദിക്കാനൊരുങ്ങി നിൽക്കുന്ന അഭിമന്യുവാണിവിടെ കവി. ഉള്ളിൽ പ്രവേശിച്ചശേഷം പുറത്തേക്ക്(പ്രാപഞ്ചികതയിലേക്ക്)തിരിച്ചുവരാനുള്ള തന്ത്രം കൂടി അറിയുന്നതുകൊണ്ട്, അർജ്ജുനനെന്നു പറയുന്നതാവും കൂടുതല് ശരി. അഭിമന്യുവിന് ഈ തിരിച്ചുവരൽ അറിഞ്ഞിരുന്നില്ലല്ലോ.

സന്യാസത്തിന്റെ മേഖലയിൽ വിഹരിച്ചുകൊണ്ട് പ്രപഞ്ചത്തില് ജീവിക്കാന് കഴിയുന്ന ഒരു മനസ്സ്- വെള്ളത്തില് കിടന്നിട്ടും നനയാത്ത ഒരു താമരയില. അതിന്റെ നോഡിൽനിന്ന് ഒരു മണിപത്മം ഇതള് നീർത്താതിരിക്കയില്ല എന്നത് സ്വാഭാവികം മാത്രം.

കവി ആകാശത്തിന്റെ പത്മബന്ധക്കുറിപ്പ് വായിക്കാൻ ശ്രമിക്കുന്നു. അവയാകട്ടെ, കവിയെക്കൊണ്ട് തങ്ങളെ വായിപ്പിക്കാൻ ഉത്സുകരുമാണ്.

8. ഇക്കീഴുലകിനെയെന്തോ ,ധരിപ്പിക്കാ-
   നുൽക്കണ്ഠ പൂണ്ടപോലാ ലിപികള്
   നോക്കുക,നോക്കുകെന്നിങ്ങോട്ടിറങ്ങിനി-
   ന്നാവോളമുണ്ട തെളിഞ്ഞിടുന്നു

കീഴിലുള്ള ലോകത്തോട് എന്തോ ധരിപ്പിക്കാൻ ഉത്ക്കണ്ഠ പൂണ്ടിട്ടെന്നപോലെയാണ് നക്ഷത്രങ്ങള് തിളങ്ങുന്നത്. സൃഷ്ടി സ്വയംപൂർണ്ണമായ ആത്മാവിന്റെ സ്വാഭാവികക്രിയയാണ് എന്ന് ഭാരതീയദർശനത്തില് കാണാം. ആത്മാവ് ചിദ്രൂപമാണ്,ചൈതന്യരൂപമാണ്. ചൈതന്യസ്വരൂപമുള്ള വാനിലെ ലിപികൾ സ്വയംപൂർണ്ണമായ ഒന്നിന്റെ സ്മരണമാണ്. അവയാകട്ട്,നോക്കുക ,നിങ്ങളുടെ ചൈതന്യസ്വരൂപത്തെ മനസ്സിലാക്കുക എന്ന് നമ്മോടാവശ്യപ്പെടുകയാണ് . ഈശ്വരനില്ല,ആത്മാവില്ല എന്നു പറയുന്നവരോട് ഇങ്ങോട്ടുനോക്കു എന്ന് പറയുകയാണ്. സർഗ്ഗക്രമത്തെ തൊട്ടറിയുന്ന ബോധമാണ് നിർവ്വാണാവസ്ഥ അഥവാ ധ്യാനം എന്ന് ജിദ്ദു കൃഷ്ണമൂർത്തി പറയുന്നുണ്ട്. നിർവ്വാണതന്ത്രത്തിലെ ബ്രഹ്മാണ്ഡതത്വം മനസ്സിലാക്കി ,പത്മബന്ധക്കുറിപ്പിന്റെ തത്വം ദർശിച്ച നാലപ്പാട്ട് സർഗ്ഗക്രമത്തെ തൊട്ടറിയുന്ന അവബോധാവസ്ഥയിലെത്തിയിരുന്നു എന്നതിന് ഈ കാവ്യം സാക്ഷ്യം വഹിക്കുന്നു.

9. എത്രയോ ജീവിതമീറഅറുനോവേൽക്കുന്നി-
   തദ്ദിവ്യപദ്യത്തിൻ സത്തറിവാൻ,
   ജാതനാം ജാതനാം ജീവനുമോരോരോ
   രീതിയിൽ കാട്ടുന്നു തദ്രൂപത്തെ

ഓരോ വികാരവും തല്ലിപിവൃന്ദത്തെ
നേരേ സ്വരപ്പെടുത്തുന്നിതെങ്ങും

പത്മബന്ധലിപിയിൽ രഹസ്യമായി വിന്യസിച്ച ദിവ്യപദ്യത്തിന്റെ സത്ത അറിയാനുള്ള അന്വേഷണത്തിന്റെ ഈറ്റുനോവ് (സൃഷ്ടിക്കുമുമ്പുള്ള തീവ്രവേദന) എത്രയെത്ര ശാസ്ത്രജ്ഞന്മാരും കവികളും ദാർശനികരും അറിഞ്ഞുകഴിഞ്ഞു. അവനവനെ അറിയാനുള്ള വ്യഗ്രതയിൽ എത്രയെത്ര ജീവിതങ്ങള് ഈ മണ്ണുനൽകുന്ന വേദനകൾ സഹിക്കുന്നു. ജനിക്കുന്ന ഓരോരോ ശരീരിയും ഓരോരോ രൂപത്തിൽ, ഓരോരോ രീതിയിൽ ,പരമസത്തയുടെ ചൈതന്യസ്വരൂപത്തെത്തന്നെയല്ലേ എടുത്തുകാട്ടുന്നത്. അദ്വൈതദർശനത്തിന്റെ ഈ പരമകാഷ്ഠയില് ഓരോ വിചാരവും വികാരവും ആകാശജന്യമായ ലിപികളെ സ്വരപ്പെടുത്തി ആലപിക്കുന്ന സംഗീതമായി അനുഭവപ്പെടുന്നു. നാദബ്രഹ്മത്തിന്റെ മൂർത്തിമദ്രൂപമായ ഓങ്കാരവും സ്വസ്തികചിഹ്നവും ,സപ്തസ്വരവും (സംഗീതവും) പദനിബദ്ധമായ വാക്യവും പദ്യവും (സാഹിത്യവും) ആയിത്തീരുന്നു. പ്രപഞ്ചത്തിലെ സർവ്വസ്വരൂപവും സർവ്വശബ്ദവും സർവ്വജീവിതവും സർവ്വവികാരവും ഒറ്റ സത്തയുടെ വിവിധഭാവങ്ങള് മാത്രം.

കെപ്ലറും ന്യൂട്ടണും മറ്റു ശാസ്ത്രജ്ഞന്മാരും വാനിന്റെ പത്മബന്ധക്കുറിപ്പിന്റെ രഹസ്യം പഠിക്കാനായി ഈറ്റുനോവ് അനുഭവിച്ചവരാണ്. ആ ചരിത്രം ഐൻസ്റ്റൈന്റെ വാക്കുകളിലൂടെ ശ്രവിക്കുക. Cosmic religious feeling is the strongest and noblest motive for scientific research. Only those who realize the immense efforts and above all, the devotion without which pioneer work in the theoretical science cannot be achieved are able to grasp the strength of emotion out of which alone such work, remote as it is from the immeadiate realities of life ,can issue. What a deep conviction of rationality of the universe and what a yearning to understand ,were it but a feeble reflection of the mind revealed in this world., Kepler and Newton must have had to enable them to spend years of solitary labour in disentangling the principles of celestial mechanics….Only one who has devoted his life to similar ends can have a vivid realization of what has inspired these men and given them the strength to remain true to their purpose in spite

of countless failures. It is cosmic religious feeling that gives a man such strength (page 39-40 Ideas and opinions of Albert Einstein)

10. എങ്കിലുമക്കലാകൌതുകം താൻതന്നെ-
യെന്തുഫലമിതിലെന്നു നണ്ണി
വെൺതുടപ്പുതുണികൈക്കൊണ്ടു ,ലോകവും
ഹന്ത,നെടിയൊരു വീർപ്പു വിട്ടു
ആയക്ഷരങ്ങളോ, മന്നിനെച്ചുംബിക്ക-
ലാണു തജ്ജീവിതമെന്ന മട്ടിൽ
നശ്വരത്വം തന്നെഴുത്തുകോൽത്തുമ്പുകൾ-
ക്കുജ്ജ്വലഭംഗി ചേർത്തിങ്ങുകാണായ്

ഓരോ രാത്രിയുടെ അവസാനത്തിലും കലാകൌതുകമാർന്ന പത്മബന്ധക്കുറിപ്പ് , ഇതുകൊണ്ടെന്തു പ്രയോജനമെന്നു കരുതിയിട്ടോ, (ആരും)തന്റെ രഹസ്യം ഗ്രഹിക്കായ്കയാലോ, അതിനു താൽപ്പര്യം കാട്ടായ്കയാലോ, എന്നപോലെ വെളുത്ത തുടപ്പുതുണിയാകുന്ന പ്രഭാതാകാശത്താൽ തന്നെത്തന്നെ മായ്ച്ചുകളയുന്നു. ലോകം ഒരു നെടുവീർപ്പിട്ട് വീണ്ടും ചലനാത്മകമായിത്തീരുന്നു.നിശ്ചലതയിൽ വീർപ്പടക്കിനിന്ന് നിശ്ചലതയെത്തന്നെ നോക്കുന്ന പ്രപഞ്ചത്തിന്റെ ആശ്വാസം , പഴയപടി ലൌകികകാര്യങ്ങളിലേക്ക് പ്രവേശിക്കുമ്പോഴാണ്. എങ്കിലും അൽപ്പം ചില ഉദാത്തനിമിഷങ്ങൾ കൊണ്ടുതന്നെ , വാനിലെ പത്മബന്ധക്കുറിപ്പുകൾ ,ഭൂമിയെ ചുംബിക്കലാണ് തങ്ങളുടെ ജീവിതധർമ്മമെന്ന മട്ടിൽ, നശ്വരരായ കവികളുടേയും ചിന്തകന്മാരുടേയും ശാസ്ത്രജ്ഞരുടേയും തൂലികത്തുമ്പുകളിലൂടെ ഉജ്ജ്വലഭംഗിയാർന്ന് ഭൂമിയില് പ്രത്യക്ഷപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ഈ സ്വധർമ്മം പാലിച്ച ശേഷമാണ് അവ തങ്ങളെ മായ്ക്കാനായി തുടപ്പുതുണിയെടുത്തത്. പിറ്റേന്നു രാത്രിയിലും ഈ ലിപികൾ വാനില് പ്രത്യക്ഷപ്പെടും. അതുപോലെ ഉണ്മയത്രേ, പിന്നത്തെ തലമുറ കവികളുടേയും ദാർശനികരുടേയും തൂലികത്തുമ്പിൽനിന്ന് ഊർന്നുവീണ മനോഹാരിത നുകരുമെന്നതും.

11. അല്ലെങ്കിലുണ്ണി കമിഴ്ന്നുതുടങ്ങിയെ-
ന്നുല്ലസിപ്പോരല്ലോ മാതാക്കന്മാർ

ഇമ്മഹാവാത്സല്യം പ്രാപഞ്ചികാവസ്ഥാ-
നിർമ്മജ്ജനോത്ഥമാമാർദ്രതയോ
സ്വൈരം മലരാം കമിഴ്ന്നിടാം, മർത്ത്യനേ
പോത്രു,ദേവത്വത്തിനെന്നതിനാൽ
അംബരം പൂകിടും ഭൂതലം പുൽകിടു-
മെന്മകനെന്ന കൃതാർത്ഥതയോ

മണ്ണിനെ ചുംബിക്കാനായി കുനിഞ്ഞുനിൽക്കുന്ന പരാശക്തിയുടെ വാത്സല്യത്തിന്റെ മുദ്രയാണ് വാനിലെ പത്മബന്ധക്കുറിപ്പ്.നാം ഓരോരുത്തരും ആ വത്സല മാതാവിന്റെ മക്കളാണ്. നമ്മിൽഒരു ചെറിയ കഴിവ് അങ്കുരിച്ചുകാണുമ്പോഴേക്കും അമ്മ ആനന്ദിക്കുന്നു,ഉല്ലസിക്കുന്നു. നോക്കൂ,എന്റെ ഉണ്ണി കമിഴാൻ തുടങ്ങി എന്ന് മറ്റുള്ളവരോടു പറയുന്നു. നമ്മെ പ്രചോദിപ്പിക്കുന്നു. എഴുത്തുകോൽത്തുമ്പില് ഉജ്ജ്വലഭംഗിയായി പ്രവഹിച്ച അമ്മയുടെ പ്രചോദനത്തെ ഇത്തരം സർവ്വസാധാരണമായ സ്വാഭാവികപ്രക്രിയയായി ,ഏറ്റവും ലളിതമായ ഒരുദാഹരണം എടുത്തുകാട്ടി കവി വർണ്ണിക്കുന്നു. ആദ്യമായിട്ട് കൊച്ചുമകന് കമിഴുന്നതിലുള്ള ആനന്ദം, അവന്റെ ആദ്യകവിതാരചന കാണുമ്പോഴും അവന് ശാസ്ത്രജ്ഞനാവുമ്പോഴും അമ്മ അനുഭവിക്കുന്നുണ്ട്.

മാതൃവാത്സല്യം പ്രാപഞ്ചികതയിൽ മുക്കിയെടുത്ത ആർദ്രഭാവമാണ്. ഇത് അമ്മയായ ഭൂമിക്കുള്ളതാണ്. അചരനായ സൂര്യനിലില്ലാത്തതും. മനുഷ്യനുമാത്രമേ കർമ്മം കൊണ്ട് ദേവത്വത്തിലെത്താനാവൂ എന്നതുകൊണ്ട് ,അവന് മലർന്നുകിടന്ന് ആകാശത്തിന്റെ പത്മബന്ധക്കുറിപ്പില് കണ്ണോടിക്കാനും,കമിഴ്ന്നുകിടന്ന് ഭൂമിയെ പുൽകാനും ഒരുപോലെ കഴിയും. ഈ കഴിവുകളുള്ള തന്റെ മകൻ പ്രാപഞ്ചികജീവിതത്തെ പുൽകിനിന്നാലും ആത്മീയമായ ഉന്നതി നേടിക്കൊള്ളും എന്ന ശുഭാപ്തിവിശ്വാസവും കൃതാർത്ഥതയുമാണ് അമ്മയുടെ വാത്സല്യാര്ദ്രമായ ഹർഷപുളകത്തിന് ഹേതു.

8

1. മറ്റൊരു ജോലിയും കണ്ടതില്ലന്നുഞാൻ
   മുറ്റത്തെപ്പുൽ പറിക്കാനിരുന്നു
   ഇക്കൈവിരൽകൊണ്ടു ഹിംസാക്ഷരം കുറി-
   പ്പിക്കുവാനുളളതിത്തുവലാവാം

വീണ്ടും അതിസാധാരണമായ ഒരു ജീവിതസന്ദർഭം.മറ്റൊന്നും ചെയ്യാനില്ലാത്ത തുകൊണ്ട് മുറ്റത്തെ പുല്ല് പറിച്ചേക്കാം എന്നു വിചാരിക്കുന്ന ഒരു ഗൃഹനാഥൻ. ഒന്നും ചെയ്യാനില്ലാതെയാവുമ്പോൾ മനസ്സ് ഹിംസയിലേക്ക് തിരിയുന്നു എന്ന ഒരു സൂചനയും ഇതിലുണ്ട്.(An empty mind is Devil's workshop) ഒരു ജീവനെ നശിപ്പിക്കുക എന്ന അർത്ഥത്തില് നോക്കുമ്പോള് പുല്ല് പറിക്കലും ഹിംസയാണ്. തന്റെ കൈവിരലിനെക്കൊണ്ട് ഹിംസാക്ഷരം കുറിപ്പിക്കുന്ന പ്രാപഞ്ചികതയുടെ തുവലിനെ കവി പുല്ലുപറിയിൽ കാണുന്നു. എന്തൊരു വാശിയോടെയാണ് പുല്ലു പറി.

2. മർത്ത്യന്റെ കാൽപ്പെരുമാറ്റമുള്ളേടമ-
   ല്ലിത്തരം പാഴ്പ്പുളക്കുള്ള സ്ഥാനം
   പൊട്ടിമുളച്ചോട്ടെ വല്ല പറമ്പിലും
   കിട്ടില്ലിതിന്നെന്റെ വീട്ടുമുറ്റം
   ആയിരാമത്തെത്തവണയായ് പിന്നേയു-
   മീയുറപ്പെൻ വിരൽത്തുമ്പിനേൽപ്പു.
   എങ്കിലുമിന്നെന്നതിനുള ചൂടിടാ-
   തെത്തുമാറില്ലദങ്കണത്തിൽ
   നട്ടുവളർത്തുന്ന പൂച്ചെടി വാടിടാം
   തട്ടിത്തഴക്കുന്നു പാഴ്പ്പുല്ലുകൾ
   ആരോ ദിശിദിശി കോരിപ്പരത്തുന്നു
   കുരിരുൾച്ചാണകം കൂടെക്കൂടെ
   എൻകണ്ണിനാവശ്യമില്ലാത്തതാം ചില
   വൻകൃഷി ചെയ്യുവാനുണ്ടിങ്ങാരോ

നമുക്ക് ആവശ്യമില്ലാത്ത പലതും ഈ പ്രപഞ്ചത്തിൽ ആരോ കൃഷി ചെയ്തുണ്ടാക്കുന്നുണ്ട്. ദിശകളിൽ കൂരിരുളാകുന്ന ചാണകംകൊണ്ട് വളമിട്ട് ആ ശക്തി പുല്ലുകളെ വളർത്തുന്നു. മനുഷ്യൻ നട്ടുവളർത്തുന്ന സദ്വാസനകളാകുന്ന പൂച്ചെടികള് ഒറ്റദിവസം ശ്രദ്ധ വെക്കാതിരുന്നാൽ വാടിപ്പോകുന്നു. പറിച്ചുകളയണമെന്നു വിചാരിക്കുന്ന ദുർവ്വാസനകളാകട്ടെ, അനുദിനം വളരുകയും ചെയ്യുന്നു.

മനുഷ്യസഞ്ചാരമില്ലാത്ത ഏതെങ്കിലും പ്രദേശത്ത് വളരേണ് കളകൾക്ക് എന്റെ മുറ്റം കിട്ടില്ല,എന്ന വാശിയോടെ കവി പലതവണ പറിച്ചുനീക്കിയിട്ടും വീട്ടുമുറ്റത്ത് ആയിരാമത്തെ തവണയും അവ മുളച്ചുപൊന്തുന്നു. ഇതിനെ ദുർവ്വാസനകളോട് തുലനം ചെയ്യുന്നു. സംസ്കാരസമ്പന്നരായ മനുഷ്യർ മനസ്സിൽനിന്ന് തിന്മയെ വീണ്ടും  വീണ്ടും നിഷ്കാസനം ചെയ്യാനാണ് ശ്രമിക്കുന്നത്. ധാർമ്മികചിന്തകളെ നട്ടുവളർത്താനും. ഒരുനാൾ കണ്ണുതെറ്റിയാല് മതി, നന്മ നഷ്ടപ്പെടാൻ . പലവട്ടം പറിച്ചുനീക്കിയാലും തിന്മ വീണ്ടും തലപൊക്കുന്നു. ഇങ്ങനെ തിന്മയെ വളർത്താനുള്ള വളം ഏതോ ഒരദൃശ്യശക്തി വാരിത്തൂകുന്നുണ്ട്. തന്റെ പ്രാപഞ്ചികജീവിതം തന്നെയാണോ ഇതിനു കാരണം. കൂരിരുളാകുന്ന ചാണകമാണ് ,തന്റെ കണ്ണിനുപിടിക്കാത്ത തിന്മകളാകുന്ന കളകളെ വളർത്താന് ആ ശക്തി വാരിത്തൂകുന്നതെന്ന് ശ്രദ്ധിക്കുക. ഇരുട്ടത്ത് (രാത്രി)ആസുരീഗുണങ്ങളുള്ള രാക്ഷസന്മാർക്കു ശക്തികൂടുമെന്നാണല്ലോ സങ്കൽപ്പം.

3. അല്ലെങ്കി,ലെൻപ്രാണനിശ്വാസമാണിതി-

   നെല്ലാം വളർച്ചക്കു പിന്നിലെന്നോ

   പിന്നെയുമന്തരാത്മാവിന്റെ ചോദ്യങ്ങൾ

   മന്നിന്റെ മൌനത്തിലാണ്ടുപോയി

കവിയുടെ അന്തരാത്മാവിൽനിന്ന് ഉയരുന്ന ചോദ്യങ്ങള് പ്രപഞ്ചത്തിന്റെ അഗാധമൌനത്തിൽ ആണ്ടുപോകുന്ന സന്ദർഭങ്ങള് അദ്ദേഹത്തിന്റെ ജീവിതത്തിലുണ്ടായിട്ടുണ്ട്. കണ്ണുനീർത്തുള്ളി രചിക്കാനിടയായ സന്ദർഭം അത്തരമൊന്നായിരുന്നു.മറുപടി കിട്ടാത്ത ചോദ്യങ്ങൾ പ്രപഞ്ചത്തിന്റെ മഹാമൌനത്തിലേക്ക്, അടുത്ത തലമുറയുടെ ചിന്തയിലേക്ക് പ്രവേശിക്കാനുള്ള അമൂല്യരത്നങ്ങളായി ഈ

കവിയും എറിഞ്ഞുകൊടുക്കുകയുണ്ടായിട്ടുണ്ട്.മൌനംപോലെ വാചാലമാകാൻ ചിലപ്പോൾ വാചാലതക്കുപോലും കഴിഞ്ഞെന്നു വരില്ല.അത്തരം മഹാമൌനത്താൽ പ്രപഞ്ചം നൽകുന്ന മറുപടി കവിഹൃദയം ഏറ്റുവാങ്ങിയിട്ടുമുണ്ടാവണം. അതുകൊണ്ടാവണം ''ഏതുദുഃഖത്തിലും ആരിൽനിന്നും യാതൊരു സഹതാപപ്രകടനവും ആവശ്യപ്പെടാത്ത ഈ കവി''(കണ്ണുനീർത്തുള്ളിയുടെ അവതാരികയിൽ കുട്ടികൃഷ്ണമാരാർ)മറ്റെല്ലാ കവികളിൽനിന്നും ''ഒറ്റതിരിഞ്ഞു'' നിൽക്കുന്നത് .(ചക്രവാളത്തിന്റെ അവതാരികയിൽ വി.എം.നായർ)

മൌനം പൂർണ്ണതയാണ്. ''അല്ലിന്നെഴും മൌനശീലമേ പൂർണ്ണത തന് ഗുണം'' എന്ന് ''എന്റെ സുഖം'' എന്ന കവിതയില് നാലപ്പാട്ട് പറയുന്നു. ജെ.കൃഷ്ണമൂർത്തിക്ക് ഏകാന്തതയില് ശ്രവിക്കാവുന്ന അഗാധമൌനത്തിന്റെ ശാന്തിയെക്കുറിച്ച് നമ്മോട് ഏറെ പറയാനുണ്ടായിരുന്നു.സ്വയം അറിയുന്ന മനസ്സിന്റെ നിശ്ചലാവസ്ഥയിലെ ആ പ്രശാന്തതയിൽ മാത്രമേ സത്യം ഉദിക്കൂ എന്നും ആ നിശ്ചലത അകർമ്മണ്യതയല്ല, സൃഷ്ടിയാണെന്നും അദ്ദേഹം കരുതി.ഒരു പ്രത്യേകസൃഷ്ടികർമ്മമല്ല, സൃഷ്ടിയുടെ അഗാധമായ അറിവാണത്. ഏകാന്തതയെ നോക്കേണ്ട വിധത്തിൽ നോക്കിക്കാണാത്തവരാണ് അതിനെ ഭയപ്പെടുന്നത്.അതിനോടു സംവദിച്ചവൻ അതിനെ ഭയപ്പെടുന്നില്ല. അവനവനിൽത്തന്നെയുള്ള വിസ്മയകരവും അപ്രതീക്ഷിതവുമായ ഒന്നിനെ ദിശാരഹിതവും ലക്ഷ്യരഹിതവുമായി കണ്ടെത്തലാണ് ധ്യാനം.മനസ്സ് അതിന്റെ ഏറ്റവും ഉത്കൃഷ്ടാവസ്ഥയിലെത്തുന്ന ധ്യാനാവസ്ഥയാണ് ഒരാൾക്ക് അനുഭവിക്കാവുന്ന ഏറ്റവും അസാധാരണവും ഉദാത്തവുമായ പ്രതിഭാസം.അത് ഒരേ സമയത്ത് സൃഷ്ട്യുന്മുഖമായ കണ്ടെത്തലും മുക്തിമാർഗ്ഗവുമാണ്. മൌനത്തിന്റെ ശാന്തതയിൽ ശാശ്വതത്വത്തിന്റെ പ്രകാസവും പ്രേമവും കണ്ടെത്താം. പ്രേമം എപ്പോഴും കവിഞ്ഞൊഴുകുന്ന പൂർണ്ണമായ ഒരു ജലാശയംപോലെയാണ്.ജീവിതത്തിലെ ഏറ്റവും വലിയ കലയാണ് ധ്യാനം. ഇത് മര്റാരിൽനിന്നും പഠിക്കാനാവില്ല എന്നതാണ് അതിന്റെ സൌന്ദര്യം. നിങ്ങള്നിങ്ങളെത്തന്നെ നോക്കിക്കാണുകയും അറിയുകയും ചെയ്യുന്നത് ധ്യാനത്തിലൂടെയാണ്. നിങ്ങളുടെ മനസ്സിലെ ഓരോ മൂലയും നിങ്ങളാഗ്രഹിച്ചാലും ഇല്ലെങ്കിലും നിങ്ങളുടെ കണ്മുന്നിൽ അനാവരണം ചെയ്യപ്പെടുന്നു. ബസ്സി

ലോ ട്രെയിനിലോ യാത്ര ചെയ്യുമ്പോഴും ദൈനന്ദിനകൃത്യങ്ങള് നിർവ്വഹിക്കുമ്പോഴും വേണോ വേണ്ടയോ എന്ന് നാം തീരുമാനിക്കുന്നതിനനുസരിച്ചല്ലാതെ, സ്വമേധയാ സംഭവിക്കുന്ന ഒന്നാണ് ധ്യാനം. മൺതരി കാണുമ്പോഴും പുല്ലുപറിക്കുമ്പോഴും നാലപ്പാട്ട് ധ്യാനത്തിന്റെ ഈ അഗാധമൌനത്തിലേക്ക് പ്രവേശിക്കുന്നു. അതിൽ തന്റെ അന്തരാത്മാവിന്റെ ചോദ്യങ്ങളെ നിക്ഷേപിക്കുന്നു.

എൻപ്രാണനിശ്വാസമെടുത്തുവേണം

പാഴ്പുൽക്കളിൽക്കൊച്ചുഞരമ്പു തീർക്കാന്

ആവട്ടെ,യെന്തിന്നു തളിർത്തുനിൽക്കു-

മവറ്റയെച്ചുട്ടു കരിച്ചിടുന്നു

എന്ന് കണ്ണുനീർത്തുള്ളിയില് ചോദിച്ച കവി,

അല്ലെങ്കി,ലെൻ പ്രാണനിശ്വാസമാണിതി-

നെല്ലാം വളർച്ചക്കു പിന്നിലെന്നോ

എന്ന് ചക്രവാളത്തിലും ചോദിക്കുന്നു.

4. ആദിത്യമണ്ഡലമുള്വലിയും പുറ-
   ത്തായിടും രാപ്പകലോരോന്നിലും
   ജീവിതനിർമ്മിതിച്ചുറ്റിക താണിടു-
   മാവിധം പൊന്തിടും വീണ്ടും വീണ്ടും
   ആവുമോ,ഞാൻവരച്ചിട്ടിടും പാഴ്വര-
   യ്ക്കൈശ്വരമിപ്പണി മാറ്റി നിർത്താന്.
   അല്ലെങ്കി,ലിങ്ങിന്ന,തങ്ങു മറ്റേന്നുമെ-
   ന്നെല്ലാടവും ഉണ്ടുഉണ്ടമാക്കി
   മാനം വളച്ചിട്ടിരിപ്പതു കൂടിയും
   ഞാനടുക്കുമ്പോളൊഴികയല്ലീ
   വേർതിരിവറ്റിടാക്കണ്ണിങ്ങു തീണ്ടലിന്

യാതനാഭേദം സഹിക്കതന്നെ.

വിമർശം,പ്രസരണം എന്നിങ്ങനെ രണ്ടു വിധത്തില് പ്രവർത്തിക്കുന്ന സൌരമണ്ഡലവ്യവസ്ഥിതിയെ രാപ്പകലുകൾ പ്രതിനിധാനം ചെയ്യുന്നു. പ്രകാശവിമർശരൂപിണിയും അഗ്നിവലയത്തിൽ സഞ്ചരിക്കുന്നവളും സസർപ്പിണിയുമായ പ്രപഞ്ചരാജ്ഞിയുടെ ഓരോ സ്പന്ദനത്തിലും അനുക്ഷണം വിശ്വശിൽപ്പിയുടെ ചുറ്റിക പൊങ്ങുകയും താഴുകയും ചെയ്യുന്നതും ജീവിതങ്ങള്സൃഷ്ടിക്കപ്പെടുന്നതും കവി കാണുന്നു.ഓരോ ക്ഷണത്തിലും അനേകായിരം ജീവികൾ ജനിക്കുന്നു. ഒരു കുഞ്ഞ് ജനിക്കുമ്പോൾ ആ മുഹൂർത്തത്തിലെ ഗ്രഹനില നാം രാശിചക്രരൂപത്തിൽ വരച്ചുവെക്കുന്നു. രാശിചക്രത്തിന്റെ വരകൾക്കുള്ളില് സർവ്വൈശ്വര്യസ്വരൂപവും ഈശ്വരകൽപ്പിതവുമായ മഹത്തായ സൃഷ്ടികർമ്മത്തെ അൽപ്പനേരത്തേക്കെങ്കിലും തടുത്തുനിർത്താന് സാധിക്കുമോ. ഈ മുഹൂർത്തം നാം വരച്ചിട്ട നിരായനരൂപമായ അചഞ്ചലത്വമല്ല,സായനമായ ചലനാത്മകത്വത്തിലെ ഒരു കണമാണെന്ന് നമുക്കറിയാം. ഒരു ഡൈനാമിക്ക് സിസ്റ്റത്തെ കടലാസിൽ വരച്ചുവെക്കാൻ ശ്രമിക്കുന്ന ഏതൊരാൾക്കും ഈ പരിമിതി അറിയാതിരിക്കുകയില്ല. തന്റെ ചുറ്റുപാടിലേക്ക് പൊയ്ക്കാലുകൾ നീട്ടുന്ന അമീബയെ റെക്കോഡുപുസ്തകത്തിൽ വരക്കുന്ന വിദ്യാർത്ഥിക്കും ബയോളജി പഠിപ്പിക്കുന്ന അദ്ധ്യാപകനും എങ്കിലും ,മനുഷ്യബുദ്ധിക്ക് ഈ പ്രക്രിയ കൂടാതെ അദ്ധ്യാപനമോ അദ്ധ്യയനമോ സാദ്ധ്യമല്ല. ദൃശ്യമാദ്ധ്യമത്തിലൂടെയുള്ള അദ്ധ്യാപനത്തിന്റെ പഴയൊരു മോഡലാണ് രാശിചക്രം. സൌരമണ്ഡലത്തെ തുണ്ടുതുണ്ടാക്കി രാശി,ഹോര,നവാംശം, ദ്വാദശാംശം എന്നും മറ്റും വിഭജിച്ച് ,ഇന്നഭാഗത്ത് ഇന്ന ജ്യോതിർഗ്ഗോളത്തിന്റെ സ്ഥാനമെന്നും ക്ഷേത്രമെന്നും നിശ്ചയിച്ച് വളച്ചിട്ടു കൊടുക്കുന്നു. ഈ പരിധികളെല്ലാം നാം അവയോടടുക്കുന്തോറും ,അകന്നകന്നുപോകുന്നവയാണ്.പരിധി നിർണ്ണയിക്കാൻതന്നെ സാദ്ധ്യമല്ലാത്തവയാണ് ജ്യോതിർഗ്ഗോളങ്ങളുടെ സഞ്ചാരപഥങ്ങളും കാന്തികമണഅഡലങ്ങളും. പരിധിയുടെ പരിധി എപ്പോഴും പൂജ്യമായിരിക്കും എന്ന ഗണിതശാസ്ത്രനിയമം അറിയാത്ത ഒരാൾക്ക് നല്ല ജ്യോതിശ്ശാസ്ത്രജ്ഞനാവാൻ സാദ്ധ്യമല്ല. Boundary of a boundary is zero.

പൂജ്യത്തിന്റെ ഈ നിർവ്വചനം കണ്ടെത്തിയവര് തന്നെയാണ് ഗണിതശാസ്ത്രത്തിലെ പൂജ്യം എന്ന ചിഹ്നം അനന്തതയുടെ സിംബലായി ഉപയോഗിക്കാനാരംഭിച്ചത്.തന്നത്താൻ വാലുവിഴുങ്ങുന്ന സർപ്പരാജ്ഞിയുടെ പ്രതീകമാണത്. ഭേദഭാവനകൾ അവസാനിക്കാത്ത കണ്ണിന് (സമൂഹത്തിന്) തീണ്ടൽ,തൊട്ടുകൂടായ്മ, മുതലായവ സമ്മാനിക്കുന്ന യാതനകൾ അനുഭവിക്കയേ തരമുള്ളൂ. അനന്തതയെ പരിധിവളച്ചിട്ട് പഠനവിധേയമാക്കുന്നവർ എപ്രകാരം പരിധിയില്ലാത്ത ബ്രഹ്മത്തെ അറിഞ്ഞിരിക്കണമോ ,അപ്രകാരംതന്നെ പ്രധാനമാണ് ശരീരത്താൽ പരിമിതമാക്കപ്പെട്ട ഓരോരോ ആത്മാവും അപരിമിതമായ ഒന്നാണ് താനെന്നറിയേണ്ടത്. ഇതറിഞ്ഞുകഴിഞ്ഞ ഒരാള്ക്ക് ഭേദഭാവനകളില്ല. തീണ്ടൽ,തൊടീൽ മുതലായ അനാചാരങ്ങലുമില്ല. എന്നാൽ ഭേദഭാവനകള് വിട്ടുപോകാത്ത തന്റെ സഹജീവികൾ ഇത്തരം അനാചാരങ്ങൾക്കടിമകളാകുന്നതുകണ്ട് ആ വിശിഷ്ടാത്മാവ് യാതനയനുഭവിക്കുന്നുണ്ട്.വിവേകാനന്ദനും ശ്രീനാരായണഗുരുവും ഭഗവാൻ ബുദ്ധനും ഇങ്ങനെ യാതനയനുഭവിച്ചവരാണ്. കേരളം ഭ്രാന്താലയമെന്ന് വിവേകാനനന്ദനെക്കൊണ്ട് പറയിച്ചത് ആ അനുഭവമാണ്. സ്വാതന്ത്ര്യം കിട്ടിയിട്ട് 43 വർഷങ്ങൾക്കുശേഷവും ഇന്ത്യക്കാരനെന്ന ദേശീയതക്കു മുകളില് ഹിന്ദു-നായർ, എന്നും ഹിന്ദു-ഈഴവൻ എന്നും ,മുസ്ലിം,സിക്ക്, ക്രിസ്ത്യനെന്നും എഴുതേണ്ടിവരുന്നതിൽ ചുരുക്കം ചിലരെങ്കിലും അനുഭവിക്കുന്ന മനോവേദനയാണത്.

അനാചാരങ്ങളും ഭേദഭാവനകളും പൂർണ്ണമായി ശമിക്കണമെങ്കില്,സർവ്വത്ര സമദർശികളായ അദ്വൈതികളാല് പ്രപഞ്ചം നിറയണം. പ്രാപഞ്ചികതയുടെ ഫലമായ കർമ്മങ്ങളാലുണ്ടാവുന്ന ഇത്തരം ഹൃദയഭേദകമായ നോവുകൾക്ക് എന്നാണ് ഒരവസാനം. എന്റേത്,നിന്റേത് എന്നു വളച്ചിടാത്ത ഒരു ലോകം ഉണ്ടാവുമോ. ജ്യോതിഷി വരച്ചിട്ട രാശിചക്രത്തിന്റെ അതിർവരമ്പുകള് പ്രപഞ്ചചക്രപ്രവർത്തനത്തിന്റെ ഒഴുക്കിനെ തടഞ്ഞുനിർത്തുന്നില്ല. എന്നാൽ, എന്റെ മതം,എന്റെ ജാതി,എന്റെ ഭാഷ,എന്റെ രാഷ്ട്രീയക്കക്ഷി മുതലായഅതിർവരമ്പുകള്സമൂഹജീവിതത്തിന്റെ വികാസപരിണാമപ്രക്രിയയെ തടഞ്ഞുനിർത്തുന്നുണ്ട്.

5. സസ്യപ്രകൃതിതന് കോൾമയിർകൊളളലാ-

മച്ചെറുപുൽപ്പരപ്പിങ്കലൂടെ
തത്ത മൃഗങ്ങൾതന് മെയ്യണിഞ്ഞൊപ്പിയും
പത്രിച്ചിറകിന്റെ തുവൽച്ചാർത്തും
മാനുഷഹൃത്തിൻ പരുപരുപ്പം നോക്കി
ഞാനൊരു കാൽക്ഷണമങ്ങിരുന്നു

ഔഷധികൾ ഭൂമീദേവിയുടെ രോമങ്ങളാണെന്ന് പ്രാചീനഋഷിസങ്കൽപ്പം. കവി പുൽപ്പരപ്പിനെ പ്രകൃതിയുടെ രോമാഞ്ചമായി കാണുന്നു. ഈ ഭൂമിയിൽ കാണുന്ന തെല്ലാം മനോമോഹനങ്ങളാണ്. പുൽപ്പരപ്പ് ,മൃഗങ്ങൾ മെയ്യിലണിഞ്ഞ രോമ ത്തൊപ്പി, പക്ഷിച്ചിറകിലെ തുവൽച്ചാർത്ത് . സർവ്വത്ര സുന്ദരം,മൃദുലം. ഈ മൃദു ലതയുടെ വിപരീതഗുണമായിട്ട് ഒന്നേയുള്ളു. മാനവഹൃദയത്തിലെ പരുപരുപ്പ്. സഹോദരന്മാരിൽ ഭേദം കൽപ്പിക്കുന്ന സ്വഭാവം. ഈ വിരുദ്ധഗുണങ്ങളെ സശ്രദ്ധം വീക്ഷിച്ചുകൊണ്ടിരിക്കയാണ് കവി. പുല്ലിനെ ഹിംസിക്കാനൊരുങ്ങിയ തന്നിലും ആ ഭേദഭാവനയുടെ കണം ഉണ്ടെന്നദ്ദേഹം കണ്ടെത്തുകയാണ്. താൻ മഹാനും ലോകത്തിനു ഹിതകാരിയും പുല്ല് നിസ്സരനും ലോകത്തിന് ആവശ്യമി ല്ലാത്തവനും എന്ന വിചാരം കൊണ്ടാണല്ലോ എന്റെ കണ്ണിനാവശ്യമില്ലാത്ത ആ വലിയ കൃഷിയെ കവി നശിപ്പിക്കാനൊരുങ്ങിയത്. തന്റെ ഉള്ളിലെ ഭേദഭാവന യെ കുറിച്ച് അവബോധം ഉണ്ടാവുമ്പോള് അദ്ദേഹം മോഹിച്ചുപോകുന്നു:-

6. അപ്പൊഴെൻമുമ്പിലെപ്പുൽപ്പറിക്കുണ്ടുക-
   ളത്രയും തുർക്കുവാനാകുമെങ്കില്
   വാനിലെത്തൈജസപ്പുറ്റുകളൊക്കെ ഞാൻ
   വാരുകയില്ലയെന്നാർക്കറിയാം

ഇത്രനേരവും താൻ ചെയ്തുകൊണ്ടിരുന്ന സംഹാരപ്രക്രിയയുടെ തെളിവുകളായ പുൽപ്പറിത്തുണ്ടുകളെ തുർക്കാന് സാധിച്ചിരുന്നുവെങ്കില് ആകാശത്തിലെ തൈജ സപ്പുറ്റുകളെ വാരാനും തനിക്കു സാധിച്ചേനേ. മനുഷ്യരാശിയുടെ ക്രൂരവും നിഷ്ഠുരവും ബുദ്ധിശൂന്യവുമായ എല്ലാ പ്രവൃത്തികളും അന്ധവിശ്വാസങ്ങളും അനാചാരങ്ങളും ഇല്ലായ്മ ചെയ്യാൻതനിക്കു സാധിച്ചിരുന്നുവെങ്കിൽ....

ഇത് ഒരു ഉട്ടോപ്പിയൻസ്വപ്നമാണെന്ന് വേണമെങ്കില് വ്യാഖ്യാനിക്കാം. നക്ഷത്രപ്പറ്റുകളെ വാരാൻ ആർക്കു കഴിയും . ഭൂമിയിലെ അനാചാരങ്ങളെ മുഴുവനും ഇല്ലാതാക്കാൻ ആർക്കു കഴിയും.

എന്നാൽ പ്രയാസമായ കാര്യങ്ങള്ചെയ്യുന്നത് അസാദ്ധ്യമായിക്കൊള്ളണമെന്നില്ല. ഋഷഭനും വിശ്വാമിത്രനും ബുദ്ധനും ആദിശങ്കരനും മനസ്സിൽ കൊണ്ടു നടക്കുകയും പ്രയോഗത്തില് വരുത്തുകയും ചെയ്ത സ്വപ്നമാണിത്. ഹിംസാത്മകമായ ബലിപൂജ,ഭ്രഷ്ട് മുതലായ അനാചാരങ്ങള്ഇല്ലായ്മ ചെയ്യാൻ അശ്രാന്തപരിശ്രമം ചെയ്ത അഹിംസാവാദികളായ അദ്വൈതികളുടെ സ്വപ്നം സാധിക്കാതെ വരില്ലെന്ന സൂചന നാലപ്പാട്ട് തന്റെ വരികളിലൂടെ തരുന്നു. കാരണം, പുല്ലുപറിച്ച സ്ഥലത്തെ കുണ്ടുകളെ മണ്ണിട്ടുമൂടി ഉൾക്കാനും അവിടെ മറ്റൊന്നു നട്ടുപിടിപ്പിക്കാനും കഴിയുക എന്നത് അസാദ്ധ്യമായ കർമ്മമല്ല.അതുചെയ്യാൻ തനിക്കു കഴിയുമെങ്കിൽ അസാദ്ധ്യമായ മറ്റൊന്ന്- വാനിലെ തൈജസപ്പറ്റുകളെ വാരുക എന്നത്- ചെയ്യാനും തനിക്ക് സാമർത്ഥ്യമുണ്ടാവാം എന്ന ആത്മവിശ്വാസമാണത്. കർമ്മകൌശലവും ജ്ഞാനയോഗവും ഒരാൾക്ക് ഒരുമിച്ച് കൈവരുന്നത് ഇവിടെ ചൂണ്ടിക്കാട്ടുന്നു.

9

1. ജീവിതചോദനം തച്ചുപായിക്കുമെൻ
   കാൽവെപ്പുകള് തമ്മിലൊന്നടുക്കേ
   തള്ളിയലക്കും തിരച്ചാർത്തടങ്ങളയെ-
   ന്നുളളമൊട്ടാഴമിയന്നതാകെ
   അമ്പിളിയമ്മാമനെന്നമ്മ നോക്കിച്ചൊ-
   രംബരത്തിങ്കൽ ഞാന് കണ് നടത്തി
   വാനാകുമപ്പുറത്തേക്കെത്ര വട്ടംഞാൻ
   ദീനനോട്ടത്തെയയച്ചിരിപ്പൂ
   പിന്നെയുമാവർത്തനോത്സുകം കാലമെന്
   പിന്നിൽനിന്നേവം ചരടിളക്കി
   നിത്യത തന്റെ വെൺതാമരപ്പൂവെതിര്

വക്ത്രത്തെ വീണ്ടും നുകർന്നേന് കണ്ണാല്

ജീവിതചോദനകളാൽ മുന്നോട്ടു തള്ളപ്പെടുന്ന മനുഷ്യന് അവകളിലുള്ള താൽപ്പര്യം ശമിക്കുമ്പോൾ അങ്ങുമിങ്ങുമുള്ള ഓട്ടം നിർത്തി , അയാളുടെ കാൽവെപ്പുകള് അടുത്തടുത്തായി,പ്രയാണം മന്ദഗതിയിലായി.

നിൽക്കലായ് കാൽകള്ക്കിഷ്ടം, ജീവിതസുഖങ്ങളെ

സൽക്കരിക്കില്ലെന്നില്ല, വന്നുകേറുകിലെന്നായ് (വാർദ്ധക്യം)

എന്ന അവസ്ഥ വന്നു.ഹൃദയം ഇപ്പോൾ പ്രക്ഷുബ്ധസാഗരമല്ല, തിരകളടങ്ങി ശാന്തവും അഗാധവുമായ ആഴക്കടലാണ്. അതിൽ തത്വചിന്തയുടെ മുത്തുകള് വിളയുന്നു. ശാന്തനായ മനുഷ്യൻ പ്രശാന്തമായ ആകാശത്തിലേക്ക് രണ്ടാമതൊരിക്കല് കണ്ണയക്കുന്നു. സംസാരദുഃഖത്തിൽ മുങ്ങിക്കിടക്കുന്നവന് ഒരിക്കലും സമയം കിട്ടാത്തത് ആകാശത്തിലേക്കൊന്ന് കണ്ണുനടത്താനാണ്. കുഞ്ഞായിരിക്കുമ്പോൾ ഇതേ ആകാശത്തിലെ അമ്പിളിയമ്മാമനെ ചൂണ്ടിക്കാട്ടി അമ്മ കളിപ്പിച്ചിട്ടുണ്ടെന്ന് കവി അപ്പോഴോർക്കുന്നു. അന്ന് താൻ അത്ഭുതാഹ്ലാദങ്ങള് കുറുന്ന മിഴികളോടെ നോക്കിനിന്നതും സ്മൃതിപഥത്തിലെത്തുന്നു. മുതിർന്ന് സംസാരജീവിതത്തിലെ പ്രശ്നങ്ങളോട് ഏറ്റുമുട്ടിയപ്പോൾ ബാല്യത്തിന്റെ കൌതുകവും ആഹ്ലാദവും നഷ്ടപ്പെട്ടു. ഓരോ ദുഃഖാനുഭവം വരുമ്പോഴും മുതിർന്ന മനുഷ്യന് ഈശ്വരനിത്രക്രൂരനോ എന്ന് പ്രതിഷേധിക്കുന്ന മനസ്സോടെ ആകാശത്തിന്റെ നേർക്ക് ഒരു ദീനനോട്ടം അയക്കുന്നു. എന്നാൽ കാലം തന്റെ തോൽപ്പാവക്കുത്തിലെ കഥാപാത്രത്തെയെന്നപോലെ മനുഷ്യനെ വീണ്ടും ചരടിട്ടുകളിപ്പിച്ച് ഈ ദൈന്യതയേയും നിഷേധാത്മകമനസ്ഥിതിയേയും മാറ്റിയെടുക്കുന്നു. ജീവിതമദ്ധ്യാഹ്നത്തിൽ എത്തിയപ്പോഴേക്കും ആകാശത്തിന്റെ പത്മബന്ധക്കുറിപ്പ് വായിക്കാനുള്ള ഭാഗ്യവും , നിത്യതയുടെ വെൺതാമരപ്പൂവുപോലുള്ള മുഖത്തെക്കണ്ട് ആസ്വദിക്കാനുള്ള ശേഷിയും കാലം കവിക്കു നൽകുന്നു.

എങ്കിലും എന്ന കവിതയിൽ കവി പാടുകയാണ്:-

അമ്മ മടിയിൽവെച്ചൊന്നുചിരിക്കുകെ-

ന്നമ്മവെച്ചെത്രയും കൊഞ്ചിക്കൊഞ്ചി

പിഞ്ചുകരങ്ങളാൽതപ്പകൊട്ടിച്ചതു-

ണ്ടെൻചരിത്രത്തിലൊരദ്ധ്യായത്തില്

ഇന്നുഞാൻ കാണുന്നതേതും കരിമുഖം

ഒന്നുമില്ലെന്നെയാശ്വസ്തനാക്കാൻ

എന്തോ വെറുംമൂടലാമമ്മുകള്ഭാഗ-

മെന്റെ നേർക്കൊട്ടൊട്ടിളിച്ചു കാട്ടും

പിൽക്കാലത്ത് ശോകമാകുന്ന വളംകിട്ടി വളർച്ച നേടുന്ന ഈ ലോകത്തില് താന് ചവിട്ടുന്ന കല്ലിൻമുനകള് തന്നെയാണ് ആകാശത്തിന്റെ നവരത്നരോചിസ്സുകളെന്ന് കണ്ടെത്തിയ വേളയിൽ അദ്ദേഹം പറഞ്ഞു:

എങ്കിലുമിങ്ങൊരു പൂഴിത്തരിയുമി-

ല്ലെൻകരളൊട്ടിപ്പിടിച്ചിടാതെ

പേമുറയിട്ടും ഞാന് കെട്ടിപ്പുണരാതി-

ല്ലീമന്നിലിന്നു നിഴൽപ്പാടൊന്നും

ഈ അവസ്ഥയിൽ തന്റെ രക്തം ഇറ്റിറ്റുവീണ സഞ്ചാരമാർഗ്ഗത്തിലേക്ക് കണ്ണോടിച്ച കവി, ഓരോ കരിങ്കൽനുറുങ്ങും മഹേശ്വരലിംഗമായും ഓരോ പുൽക്കൊടിയും കല്യാണകൃഷ്ണന്റെ മെയ്യടിവായും കണ്ടു. അങ്ങനെ,

ദുഃഖമേ നീയെങ്ങു തൃക്കഴല് ചേർപ്പത-

ങ്ങൊക്കെയും ശ്രീകോവിൽ തന്നെയല്ലോ

നിൻമുന്നിലെത്തിയ നെഞ്ചിൽപ്പതിയുന്നു

നിർവ്വാണത്താമരമൊട്ടു താനേ

എന്ന് പ്രാപഞ്ചികദുഃഖങ്ങളോട് പോലും നന്ദി പറയുമ്പോൾ കവിയില് പ്രപഞ്ചത്തിന്റെ പ്രേമവികാസം നിറയുന്നു. തന്റെ കണ്ണുനീർത്തുള്ളിപോലും അണിവൈരക്കല്ലാക്കി മാറ്റിയശേഷം മാത്രമാണ് ഉഷസ്സിന്റെ സൌഭഗം ശരിക്കു നുകരാൻ കവി പ്രാപ്തനാകുന്നത്.നിത്യതയുടെ വെൺതാമരപ്പൂവ് ഒരു അമ്പിളിയമ്മാമനായിത്തീർന്നു എന്ന് മാരാര് എഴുതി.എന്നാൽ, നാലപ്പാട്ടിന്റെ ഡയറിയിൽ ഉദിച്ചുയരുന്ന സൂര്യനെ നോക്കി ജപിക്കേണ്ട ഒരു മന്ത്രം എഴുതിക്കാണുന്നുണ്ട്. (നിശ്ശബ്ദമായി ജപിക്കണം)

ഓം ദിശാമേകപുണ്ഡരീകമസി

അഹം മനുഷ്യാണാമേകപുണ്ഡരീകം ഭൂയാസമിതി

ദിശകളിലെ കൂരിരുട്ട് അകറ്റിക്കൊണ്ട് ഉദിച്ചുയരുന്ന ശ്വേതപുണ്ഡരീകമായ സൂര്യനെപ്പോലെ ഞാനും മനുഷ്യമനസ്സുകളിലെ അന്ധകാരം അകറ്റുന്ന ഒരു വെള്ളത്താമരയായിത്തീരട്ടെ എന്നാണ് ഇതിന് അർത്ഥം. പുണ്ഡരീകാക്ഷനാണ് വിഷ്ണു.  സൂര്യനാകുന്ന ശ്വേതപുണ്ഡരീകം അക്ഷമായിരിക്കുന്ന(axis- കണ്ണ് രണ്ട് അർത്ഥം) കാലചക്രം ധരിച്ച് ധർമ്മചക്രപ്രവർത്തനസൂത്രധാരത്വമാർജ്ജിച്ച വിശ്വരൂപമാണ്- യോഗിയുടെ മനസ്സിലെ പെരുന്താമരപ്പൂവെന്ന് ആർഷജ്ഞാനത്തില് വർണ്ണിച്ച ബ്രഹ്മാണ്ഡമാണ്-നാലപ്പാട്ട് വിവക്ഷിക്കുന്ന നിത്യതയുടെ വെള്ളത്താമരപ്പൂസദശമായ മുഖം.

2. കുററികളപ്പപ്പോൾ മാറ്റിയങ്ങെന്നെ-
   ക്കെട്ടുമദൃശ്യമാം പാശച്ചാർത്താല്
   ഇബ്ഭൂവിൽ മണ്ഡലം വീശപ്പെടുന്നതിന്
   നൽപ്പകർപ്പാകുമിച്ചക്രവാളം
   എന്നെപ്പുണരുവാന് നേരവും കാത്തുകൊ-
   ണ്ടനന്യനശ്രദ്ധമൊതുങ്ങിനിൽപ്പൂ.

മനുഷ്യനെ ഭൂമിയോട്ടു ബന്ധിക്കുന്ന നിരവധി അദൃശ്യപാശങ്ങളുണ്ട്. പലകാലങ്ങളിൽ പല കുറ്റികളോട്ടു ചേർത്താണ് ബന്ധനം. ''ബാലസ്താവൽ ക്രീഡാസക്ത'' എന്ന് ശങ്കരാചാര്യര് പറഞ്ഞതുപോലെ , ബാല്യത്തിൽ കളിപ്പാട്ടങ്ങളോട്ടും

മാതാപിതാക്കളോടും, യൌവനത്തിൽ പ്രേമഭാജനത്തോടും ബന്ധുപുത്രാദികളോടും, സ്വത്തിനോടും അധികാരശക്തിയോടുമെല്ലാം മനുഷ്യജീവി ബന്ധിക്കപ്പെട്ടിരിക്കുന്നു. ഇത്തരം ബന്ധനമണ്ഡലങ്ങളുടെ കേന്ദ്രബിന്ദുവായിട്ടാണ് മനുഷ്യന് ഞാനെന്ന പ്രതിബാസത്തെ കാണുന്നതുതന്നെ. എന്റെ കുടുംബം, എന്റെ പ്രവർത്തനമമ്ഡലംഎന്റെ നാട് ഇങ്ങനെ ഓരോന്നിലേക്ക് മനുഷ്യര് ഒതുങ്ങിക്കൂടുന്നു. പ്രവർത്തനമണ്ഡലവും കാഴ്ച്ചപ്പാടും വികസിച്ചുവരുന്നതോടെ പാശങ്ങരോന്നായി അഴിഞ്ഞുവീവുന്നു. ഇതേ രീതിയാമ് സൂര്യന്റെ പ്രവർത്തനമണ്ഡലമായ ചക്രവാളത്തിനും കവി കൽപ്പിക്കുന്നത്. സൂര്യൻ മണ്ഡലകാലങ്ങളില് ഓരോരോ രാശികളിൽ കുറ്റിയടിക്കപ്പെട്ട് മാറിമാറി സഞ്ചരിക്കുന്നു. അദൃശ്യമായ രാശികളാകുന്ന കുറ്റികളിൽ അദൃശ്യങ്ങളായ പാശങ്ങളാല് കെട്ടപ്പെട്ട് സൂര്യന് അവസാനമില്ലാത്ത തന്റെ പ്രയാണം തുടരുന്നു. ഓരോ ദിനവും ചക്രവാളം കാലാത്മാവായ സൂര്യനെ പുൽകാന് (ജീവാത്മാവായ കവിയെ)ശ്രദ്ധാപൂർവ്വം കാത്തുനിൽക്കുന്നു .സൂര്യഗായത്രികൊണ്ട് പ്രഭാതത്തെ സ്തുതിച്ച് ആത്മസൂര്യനെ സാക്ഷാത്ക്കരിച്ചവന് ചക്രവാളം തന്നെ പുണരാൻ കാത്തുനിൽക്കുകയാണ്. ജീവാത്മാവിന് പരമാത്മാവിൽ വിലയം പ്രാപിക്കാനുള്ള അഭിനിവേശത്തിന്റെ ഫലമാണത്. പരമാത്മാവ് ജീവാത്മാവിനേയും ജീവാത്മാവ് പരമാത്മാവിനേയും മാറോടണച്ചു പുൽകാന് കാത്തുനിൽക്കുന്ന അസുലഭമുഹൂർത്തം. പരസ്പരമുള്ള ഈ കാത്തുനിൽപ്പിന് ആദിയും അന്തവുമില്ല.

3. കാലത്തെയൊട്ടുക്കളന്നുകഴിഞ്ഞതി-
   നാലേ കമിഴ്ത്തിയിരിപ്പതായി
   നാനാവിധാത്മാക്കളിട്ടു തട്ടുന്നതാം
   നാഴികവട്ടയിതപ്രമേയം
   ഉൽക്കണ്ഠ കൂടുന്നു,ശാശ്വതത്വത്തെളി-
   നീർക്കണമോലുന്നൊരുൾവശത്താല്
   എങ്ങോ മുകൾത്തട്ടിലുള്ളൊരു ലോകത്തി-
   നിങ്ങുളളവറ്റിലൊരിഛ വായ്ക്കേ,
   ഇപ്പാരിൻഛായയെടുക്കുവാനായ്ച്ചുണ്ടി
   വെച്ചതാമീയത്രവട്ടച്ചില്ലിൽ,

ഭംഗ്യാ നിഴലിച്ചു കാണായ് കുറച്ചൊക്കെ
ജംഗമാജംഗമമോരോന്നും മേ

കവി ചക്രവാളത്തെ കമിഴ്ത്തിയിട്ടനാഴികവട്ടയോട് ഉപമിക്കുന്നു. നാഴികവട്ട സമയത്തെ അളക്കുന്നു. ചക്രവാളം കാലത്തേയും. കൌലാചാരികളുടേയും സമയാചാരികളുടേയും മൂലാധാരസംസ്ഥിതയായ മഹാഭൈരവിയും സമയയും വാസ്തവത്തിൽ ഒന്നുതന്നെയാണ്. മഹാസാധകർക്കുമാത്രമാണ് പുറംരൂപങ്ങള് കൂടാതെയുള്ള സാധന (ആരാധന)സാദ്ധ്യമാകുന്നത്. മറ്റുള്ളവർക്ക് ഭൂർജ്ജപ ത്രത്തിലോ പട്ടിലോ ചെമ്പുതകിടിലോ വരച്ചുവേണം ദേവിയെ ആരാധിക്കാൻ. ആ ചക്രം വെറുമൊരു ഡിസൈൻ അല്ലെന്നും ശിവശക്തിരൂപമായ ബ്രഹ്മാണ്ഡ മാണെന്നും അവർക്കറിയാം. ഇത്തരം മിശ്രാചാരം സാധാരണക്കാർക്കിടയില് കണ്ടുവരുന്നു. യോഗികളും ജ്ഞാനികളും ബാഹ്യചിഹ്നത്തിന്റെ സഹായം കൂടാ തെ ചിദാകാശത്തിന്റെ ഉന്നതതലത്തിലെത്തി ചക്രസംസ്ഥിതയായ ദേവിയോട് സംയോജിക്കുന്നു.സഹസ്രാരപത്മമദ്ധ്യത്തിൽ സ്വയം ശിവശക്തിയായി മാറുന്ന ഈ ഗുപ്തരഹസ്യത്തിന് സുധാവിദ്യ എന്നും മധുവിദ്യ എന്നും പേരുണ്ട്. നിത്യതയു ടെ വെൺതാമരപ്പൂവാകുന്ന സഹസ്രാരപത്മത്തെ ആനന്ദതുന്ദിലനായി വീക്ഷിച്ച കവി , ഇപ്പോൾ തന്റെ ചക്രവാളത്തെ- കാലത്തെ അളന്നുകഴിഞ്ഞ ആ കൊച്ചു നാഴികവട്ടയെ- വർണ്ണിക്കയാണ്.

അളക്കാനാവാത്ത കാലത്തെ അളന്നുകഴിഞ്ഞു എന്ന് ധരിച്ച്- പ്രയോജനം കഴിഞ്ഞു എന്നു കരുതി- കമിഴ്ത്തിയിട്ട നാഴികവട്ടയായിട്ടാണ് ചക്രവാളത്തെ കരുതുന്നത്. പ്രയോജനരഹിതമെന്നു കരുതി ചില ആളുകൾ അതിനെ ശ്രദ്ധിക്കാതെ ഇട്ടു തട്ടുന്നു. മറ്റു ചിലർ അതിന്റെ ഉള്ളിലെ ശാശ്വതത്വമാകുന്ന തെളിനീർ കണ്ടെത്തുകയാല് ജിജ്ഞാസാപൂർവ്വം അതിനെ പഠിക്കാന് ശ്രമി ക്കുന്നു. വിജ്ഞാനസമ്പാദനത്തിനുള്ള തൃഷ്ണ വർദ്ധിപ്പിക്കുന്ന ,കാലാചാരസംബ ന്ധിയായ ഈ അളവുപാത്രം നിഷ്പ്രയോജനവസ്തുവല്ല. അപ്രമേയമാണ്. മുക ൾലോകങ്ങളില് വസിക്കുന്ന മഹത്തുക്കള് വിജ്ഞാനതൃഷ്ണയും കീഴ്ലോകങ്ങളിലെ വസ്തുക്കളിൽ ആശയും ജനിക്കുകയാല് പ്രപഞ്ചത്തിന്റെ പ്രതിബിംബം ലഭിക്കാന് (ഇവിയെ എന്തൊക്കെയുണ്ടെന്നു കാണാൻ) കീഴ്പ്പോട്ടു തിരിച്ചുപിടിച്ച ഒരു

യന്ത്രവട്ടച്ചില്ലാണ് ചക്രവാളം. തിരിച്ചുപിടിച്ചതും കമഴ്ത്തിയിട്ടതും മുകളിലുള്ളവരാണ്. എങ്കിലും താഴെയുള്ളവർക്കും ജംഗമാജംഗമരൂപമായ ജഗത്തിന്റെ പ്രതിബിംബം അതിൽ നിഴലിക്കുന്നത് കാണാം.

വിശ്വം ദർപ്പണദൃശ്യമാനനഗരീതുല്യം നിജാന്തർഗ്ഗതം

പശ്യന്നാത്മനി മായയാ ബഹിരിവോൽഭൂതം ..

എന്ന ദക്ഷിണാമൂർത്തിസ്തവത്തിലെ കൽപ്പനപോലെ ആഴവും ഭംഗിയും ഉള്ളതാണ് ഈ കവികൽപ്പന. ആർക്കും മനസ്സിലാകാവുംവിധം ലളിതമായാണ് കവി ഇതു പ്രതിപാദിക്കുന്നത്. മിറർഇമേജ് യൂണിവേഴ്സ് എന്ന ആധുനികശാസ്ത്രനിഗമനത്തോട് തുല്യമായ ശങ്കരന്റെ ബിംബപ്രതിബിംബാത്മകപ്രപഞ്ചത്തെ ഛായയെടുക്കാനായി ചൂണ്ടിവെച്ച യന്ത്രവട്ടച്ചില്ലായ തന്റെ കാവ്യചക്രവാളത്തിലൂടെ നാലപ്പാട്ട് നോക്കിക്കാണുന്നു. ഭൌതികത ആത്മീയതയിലും ആത്മീയത ഭൌതികതയിലും പരസ്പരം പ്രതിബിംബിക്കുന്നു.

4. അല്ലെങ്കിൽ നശ്വരത്വത്തെബ്ഭയപ്പെടാ-
   നില്ലെന്നു നിത്യയാം പ്രേമലക്ഷ്മി
   പേർത്തുമനുഗ്രഹം നൽകുവാന് തൃക്കൈകള്
   ചേർത്തുപിടിച്ചുള്ളതാമിതിങ്കല്
   ഭാവിതൻ ഗർഭസ്ഥമായ ഭൂലോകമ-
   ല്ലീവിധം കാണ്മതെന്നാർക്കറിയാം.

മറ്റൊരു മനോഹരകൽപ്പന. പ്രപഞ്ചം നശ്വരമാണ്. ശരീരം നശ്വരമാണ്. എന്നാൽ നശ്വരത്വത്തെ ഭയപ്പെടേണ്ടതില്ല. നാമെല്ലാം അനശ്വരരാണ് എന്ന് ഉദ്ഘോഷിക്കുന്നതാണ് ഉള്ളിൽ ശാശ്വതത്വത്തെളിനീർക്കണം തുളുമ്പുന്ന ചക്രവാളം. അതിനെ ആശ്വാസം പകരുന്ന പ്രേമലക്ഷ്മിയുടെ വരദായകമായ കൈകള് ചേർത്തുപിടിച്ചുളവായ അർദ്ധവൃത്തമായി സങ്കൽപ്പിക്കുന്നു. ഈ അർദ്ധവൃത്തം ഭാവിയുടെ ഉദരത്തിലിരിക്കുന്ന ശിശുക്കളെ ചുറ്റിയിരിക്കുന്ന പ്രേമദേവതയുടെ കൈകളാണ്. ഭാവിയുടെ ഗർഭത്തില് നാളത്തെ പ്രപഞ്ചവും ഇന്നുള്ളവരുടെ മക്കളും പേരക്കുട്ടികളുമുണ്ട്. അവരെ പ്രേമപൂർവ്വം അടുക്കിപ്പിടി,ച്ച ഇന്നത്തെ അമ്മയുടെ കൈ

കളാണ് ചക്രവാളമെന്ന ഈ അർദ്ധവൃത്തം സൃഷ്ടിച്ചിരിക്കുന്നത്. (നാലപ്പാട്ടിന്റെ ഇന്നത്തെ അമ്മ എന്ന കവിത വായിക്കുക) ഇന്നു ജീവിക്കുന്ന നമ്മളെപ്പോലെ , നമ്മുടെ പൂർവ്വികരെപ്പോലെ, നാളെ വരുന്ന കുഞ്ഞുങ്ങളും ഈ അപ്രമേയമായ നാഴികവട്ടച്ചില്ലിലൂടെ ശാശ്വതത്വത്തെ അളന്നുനോക്കും. ഈ യന്ത്രവട്ടച്ചില്ലിലൂടെ പ്രപഞ്ചത്തെ നോക്കിക്കാണും. ഈ ആശ്വാസമരുളുന്ന പ്രേമലക്ഷ്മി വിഷ്ണുവിന്റെ പ്രേമഭാജനമാണ്. വിഷ്ണു സ്ഥിതിയെ കുറിക്കുന്നു. സ്ഥിതി ശാശ്വതത്വത്തേയും. സ്ഥിതിക്കു കാരണഭൂതനായ വിഷ്ണുവിന്റെ പത്നിയുടെ പ്രേമപൂർവ്വമായ ആലിംഗനം നശ്വരമായ ശരീരത്തിലും പ്രപഞ്ചത്തിലും അനശ്വരതയെ കാണാൻ മനുഷ്യരെ സഹായിക്കുന്നു.

മഹത്വമേ , മൃത്യുവിൽനിന്നെനിക്കെ-

ന്നനശ്വരത്വത്തെയെടുത്തു കാട്ടും

എന്ന ചോദ്യത്തിന് നിത്യയായ പ്രേമലക്ഷ്മി നൽകുന്ന ഉത്തരമാണ് ചക്രവാളത്തിലൂടെ നമുക്ക് കവി തരുന്നത്.

5. പിന്നേയും സൂക്ഷിച്ചു നോക്കുമ്പോളങ്ങത്ര
   പിന്നേയുമോരോന്നുദിച്ചിടുന്നു
   നോക്കുക കാണുമെന്നുൽക്കണ്ഠയെപ്പഠി-
   പ്പിക്കാനോ നിൽക്കുന്നു നിശ്ശൂന്യത്വം

ശൂന്യമായിത്തോന്നുന്ന ചക്രവാളവൃത്തത്തിലേക്കു സൂക്ഷിച്ചുനോക്കുമ്പോള് അതിൽ ഒന്നൊന്നായി, പുതിയ തേജോഗോളങ്ങളും പുതിയ ജീവിതങ്ങളും പുതിയ തലമുറകളും ഉദയം ചെയ്യുന്ന അത്ഭുതം കാണാം. മുട്ടുവിൻ തുറക്കപ്പെടും അന്വേഷിപ്പിന് കണ്ടെത്തും എന്ന ബൈബിൾവചനം പോലെ നോക്കുക, കാണും എന്നു പഠിപ്പിക്കാനാണ് ശൂന്യാകാശം നിൽക്കുന്നത്. അന്വേഷണതൽപ്പരൻ കണ്ടെത്താതിരിക്കയില്ലെന്ന ആശയം പഠിപ്പിക്കുന്ന ശൂന്യാകാശതലത്തെ ശ്രദ്ധിച്ചു നോക്കുകയാണ് കവിയിലെ സത്യാന്വേഷകനായ ദാർശനികൻ.

ശൂന്യം പൂജ്യത്തിന്റെ പര്യായമാണ്. ഭാസ്കരാചാര്യൻ അതിനെ ഖഹരം എന്നു വിളിക്കുന്നു. ഗണിതശാസ്ത്രത്തിൽ ഭാരതീയര് കണ്ടെത്തിയ ഖഹരമാണ് ഇവിട ത്തെ നിശ്ശൂന്യത്വമായ പൂജ്യം. ഈ ഖഹരത്തിലേക്കു ചുഴിഞ്ഞുനോക്കിയാൽ നാം കണ്ടെത്തുന്നവയ്ക്ക് അറ്റമില്ല. ഭാരതത്തിന്റെ ചരിത്രം,ശാസ്ത്രം,ദർശനം, ജീവോ ത്പ്പത്തി എന്നിവയുടെയെല്ലാം ഉത്ഭവം ഈ കൊച്ചുസിംബലിലാണ് അടങ്ങി യിരിക്കുന്നത്. ചൈതന്യപൂർണ്ണമായ ഒരു കാന്തികമണ്ഡലമില്ലാത്ത ശൂന്യാകാ ശത്തെക്കുറിച്ച് സങ്കൽപ്പിക്കാനും കൂടി സാധ്യമല്ല. ആദിശങ്കരന്റെ  അഭിപ്രായ ത്തിൽ ദിക്കോ കാലമോ ദേശമോ ഗതിയോ ഫലമോ ഇല്ലാത്തത്(ശൂന്യമായത്) എന്ന അർത്ഥത്തിലാണ് പൂർണ്ണവും പൂജ്യവും ആയ ബ്രഹ്മദ്രവ്യത്തെ ശൂന്യമെന്നു വിളിക്കുന്നത്. വാസ്തവത്തിൽ അത് ചൈതന്യപൂർണ്ണമാണ്. സത്തയാണ്. അതിനെ മന്ദബുദ്ധികൾ അസത്ത എന്ന് തെറ്റിദ്ധരിക്കുന്നു.ഒരുപക്ഷേ ഏതു പാമരനും മനസ്സിലാവുന്ന വിധത്തിൽ ഏറ്റവും ലളിതമായ ഭാഷയില് സത്തയെ ആവിഷ്കരിക്കുന്ന വിദ്യ നാലപ്പാട്ടിന്ന് സ്വതസിദ്ധമായിരുന്നിരിക്കണം.

6. അർക്കപ്രകാശമുണ്ടെങ്ങാനുമെന്നോതും
   അന്ധതാമിസ്രം ചിലേടങ്ങളിൽ
   പിന്നെച്ചിലേടമോ നിർഭരനീലിമ
   പിന്നിൽനിന്നുന്തുന്ന വെൺപുഞ്ചിരി
   മറ്റുചിലേടമഗാധതാവക്തത്രത്തെ
   മുറ്റും മറയ്ക്കുന്ന നൽത്തുടുപ്പാം

നിശ്ശൂന്യത ശൂന്യമല്ല. എവിടെയോ പ്രകാശമുണ്ടെന്ന് ,സൌരയൂഥങ്ങൾ ഉത്ഭവി ക്കുന്നു എന്ന് വിളിച്ചുപറയുന്ന അന്ധതാമിസ്രമുണ്ട്,തമോദ്വാരങ്ങളുണ്ട് .അത് സൃഷ്ടിയെ സൂചിപ്പിക്കുന്നു. എവിടെയോ സുഖമുണ്ട് എന്നോതുന്ന ദുഃഖമുണ്ട്. സ്വ ർഗ്ഗമുണ്ട് എന്നോതുന്ന നരകവുമുണ്ട്,നന്മയുണ്ടെന്നോതുന്ന തിന്മയുണ്ട്.

മറ്റുചിലസ്ഥലങ്ങളിൽ, അന്തരീക്ഷത്തിന്റെ നീലിമ പിന്നിൽനിന്നുകൊണ്ട്, മുന്നി ലേക്കുന്തുന്ന വെണ്മേഘങ്ങളുടെ പുഞ്ചിരി കാണാം. നീലിമയുടെ പുഞ്ചിരിയിൽ വൈഷ്ണവമായ സംരക്ഷണകൌതുകം അഥവാ സ്ഥിതി കാണാം. മുന്നിലേക്ക് ഉന്തൽ നവവധുവായ ലജ്ജാവതിയെ അനുസ്മരിപ്പിക്കുന്നതിനാല് സ്ത്രൈണമാ

ണ്. നീലിമ ശ്രീകൃഷ്ണന്റെ നിറമാണ്. വിഷ്ണുവിന്റേയും. അത് വായുമണ്ഡലം, ആകാശം,അന്തരീക്ഷം,സമുദ്രം എന്നിവയെയെല്ലാം സൂചിപ്പിക്കുന്നു. ജലം നിറഞ്ഞ മേഘം വിഷ്ണുസ്തോത്രങ്ങൾ പാടുന്ന നാരദനാണ്. ശുദ്ധശുഭ്രവസ്ത്രധാരിയായ ഋഷി. ആ വെൺമേഘം പാടുന്ന ഹരികഥാതരംഗങ്ങൾ കേട്ട് ഭക്തന് ശീഘ്രദർശനം നൽകാനായി വന്നണയുന്ന പ്രിയശ്രവസ്സായ തീർത്ഥപാദനാണ് വിഷ്ണു, നാരദ ഭക്തിസൂത്രത്തിൽ. അന്തരീക്ഷം നാദത്തെ വഹിക്കുന്നു . നാദബ്രഹ്മത്തെ വഹിക്കുന്ന നാരദഹൃദയം വിഷ്ണുവിന്റെ തീർത്ഥപാദസ്പർശത്താല് നാരദവും നീരദവുമാണ്. നാരം എന്ന വാക്കിന് വെള്ളമെന്ന അർത്ഥവുമുണ്ട്.

മറ്റൊരിടത്ത് അഗാധതയെ മറച്ചുപിടിച്ച ചുവപ്പുകാണാം. സന്ധ്യയിൽ വിപ്ലവത്തിന്റെ . ശോണിമയുണ്ട്. സംഹാരത്തിന്റെ നിറമാണ് ചുവപ്പ്. വിപ്ലവവും അതിന്റെ ശോണിമയും അഗാധതയുടെ മുഖത്തെ മറയ്ക്കുന്നു. അവയ്ക്ക് ഇന്നിൽ മാത്രമാണ് ഊന്നൽ. നാളെയിലില്ല. ഇനി വരുന്നവർക്കായി സംസ്കാരങ്ങളെ സംരക്ഷിക്കണമെന്നോ സൂക്ഷിക്കണമെന്നോ ഇല്ല. സംഹരിക്കണമെന്നാണ് അവയുടെ ആശയം. സാധാരണ അർത്ഥത്തിലുള്ള യുദ്ധം മാത്രമല്ല,ചരിത്രലക്ഷ്യങ്ങളേയും പൂർവ്വികരുടെ ദർനങ്ങളേയും സംസ്കാരങ്ങളേയും തവിടുപൊടിയാക്കലും സംഹാരപ്രക്രിയയാണ്. അങ്ങനെ ചെയ്യുന്നവരുടേയും ഉത്തമവിശ്വാസം തങ്ങള് ഇരുട്ടിന്റെ മുഖത്തെയാണ് ഭാവിതലമുറയിൽനിന്ന് മറച്ചുപിടിക്കുന്നതെന്നാണ്. ഭാവിതലമുറക്ക് വെളിച്ചം പകരുകയാണെന്നാണ്. ഋശ്യശൃംഗനിൽനിന്ന് പ്രാപഞ്ചികതയെ മറച്ചുപിടിച്ച വിഭാണ്ഡകനെപ്പോലെ , പഴയ ചരിത്രങ്ങളേയും സംസ്കാരങ്ങളേയും മതങ്ങളേയും വേട്ടയാടിപ്പിടിച്ച് നശിപ്പിച്ച പുരോഹിതരും പ്രവാചകരും സാമ്രാജ്യവാദികളും ഒരുവിധത്തിൽ പറഞ്ഞാൽ, വിപ്ലവത്തിന്റെ (സംഹാരത്തിന്റെ) വക്താക്കൽ തന്നെയാണ്. സൃഷ്ടി സ്ഥിതി സംഹാരങ്ങൾ മൂന്നും ഒന്നിൽത്തന്നെ കവി ദർശിക്കുന്നു.

7. എന്മനോവൃത്തി പകർന്നതോ◌ൌ വാനിട-
   മെന്നുള്ളിലേക്കോടീ,പിൻപെൻനോട്ടം
   പങ്കവും മുൾച്ചെടിക്കൂട്ടവും പാറയും
   പക്ഷിമൃഗാദിയും മാനുഷനും

യാതൊരു കാവ്യത്തിൻ നാനാവിധാക്ഷര-
ദ്യോതിതമായ ദിവ്യോല്ലേഖമോ
ആയതിൻ ഭാഷാന്തരങ്ങള് താന് വാനിലും
തോയദരൂപത്തിൽ കാണ്മതെങ്കില്
ഏതന്തരിന്ദ്രിയത്തിങ്കൽ കുറിച്ചിട്ടി-
ല്ലെല്ലാ മനോധർമ്മഭേദങ്ങളും

രാപ്പകലുകൾതോറും ചക്രവാളത്തില് പടരുന്ന വർണ്ണഭേദങ്ങളും ശോഭകളും-നന്മയും തിന്മയും, ജ്ഞാനവും അജ്ഞാനവും,വെളിച്ചവും ഇരുട്ടും, ശാന്തിയും വിപ്ല വവും,സൃഷ്ടിസ്ഥിതിസംഹാരങ്ങളും-തന്നിലും ഉണ്ടെന്നറിഞ്ഞ കവിയുടെ ചിന്ത ആകാശമാർഗ്ഗത്തിലേക്ക് ഉയരുമ്പോള് ,അതേ മനോവൃത്തി പകർന്നതുകൊ ണ്ടാവാം , ആകാശമാർഗ്ഗങ്ങള് തന്നിലേക്ക് ഇറങ്ങിവരുന്നതും ,അവ തന്നിൽ വിലയം പ്രാപിക്കുന്നതും കവി അറിയുന്നു.ഓരോ ചരാചരവും ഒരേ കാവ്യത്തിന്റെ വിവിധാക്ഷരങ്ങൾ തിളങ്ങുന്ന ദിവ്യലിപിയാണ്. ഈ ലിപിയുടെ ഭാഷാന്തരമത്രെ, ആകാശത്തിലും മേഘമാലകളായി തെളിയുന്നത്. അവതന്നെയാണ് കവിഹൃദയ ത്തിന്റെ മനോവൃത്തികളും. ഈ മനോഹരലിപി വായിച്ച കവിക്കറിയാം തന്റെ മനോവൃത്തിയിലെന്നപോലെ ,സർവ്വചരാടരങ്ങളുടെ അന്തരിന്ദ്രിയങ്ങളിലും എല്ലാ മനോധർമ്മഭേദങ്ങളും കുറിച്ചിട്ടിട്ടുണ്ടാവണമെന്ന്. അഹം ബ്രഹ്മാസ്മിയി ൽനിന്ന് സർവ്വം ഖല്വിദം ബ്രഹ്മത്തിലേക്കുള്ള യാത്രയാണിത്.

8. യാതൊന്നിൽ മേവുമനശ്വരത്വങ്ങളാ-
ണേതുമറിയാത്തതാശ്ലേഷത്തെ,
ആയതിൽപ്പോലുമപ്പപ്പോഴേ വൈഷയി-
കാസക്തിചിത്രം പുലർന്നുകാൺകെ,
എല്ലാ മനസ്സുമെങ്ങെങ്ങുതിരിഞ്ഞാലു-
മെന്മനസ്സിങ്കലുണ്ടെന്നിരിക്കെ,
ആരെ,യോതൊന്നിനെ,യെപ്പൊഴുതെന്നുടെ
മാറിടം പുൽകുവാന് വെമ്പുകില്ല

അനശ്വരത്വം ഏകമാണ്. ഏകമായിരിക്കുന്നതിന് ആശ്ലേഷം സാദ്ധ്യമല്ല. ആശ്ലേഷം എന്തെന്നറിയാത്ത ഏകമായ അനശ്വരത്വത്തിൽപോലും വൈഷയികാസക്തിചിത്രമുണ്ട്. ബ്രഹ്മത്തിൽ പ്രകൃതി കൂടി ഉൾപ്പെടുന്നുണ്ടല്ലോ.ഏതേതു ദിക്കുകളിൽ തിരിഞ്ഞാലും എവിടെ നോക്കിയാലും എല്ലാ മനസ്സുകളേയും തന്റെ മനസ്സിൽത്തന്നെ താന് തൊട്ടറിയുന്ന പ്രതിഭാസം കാണുന്ന കവി ചിന്തിക്കയാണ്. അപ്പോൾപ്പിന്നെ, സർവ്വജീവജാലങ്ങളേയും അചേതനവസ്തുക്കളേയും എപ്പോഴും ആശ്ലേഷിക്കാനായി തന്റെ ഹൃദയം വെമ്പുന്നതില് എന്താണത്ഭുതമെന്ന്. താനും ആ പത്മബന്ധക്കുറിപ്പ് വായിച്ചുവായിച്ച് അതായിത്തീരുകയാണെന്ന് കവി അറിയുന്നു. തന്റെ കൈകളും ഭാവിയുടെ ഗർഭത്തിലെ ശിശുക്കളെ ചേർത്തുപുൽകുന്ന ഒരമ്മയുടെ കൈകളുടെ അർദ്ധവൃത്താകൃതിപൂണ്ട്, സ്നേഹമസൃണങ്ങളാവുന്നു. ഹൃദയം ഒരു വെള്ളത്താമരയായി വിടരുന്നു.

അസ്മൻമനുഷ്യതരുവില് പലനൂറ്റാണ്ടു ചെൽകവേ

ഒരിക്കൽ വിരിയുന്നൊന്നാ,-യാവിധം വിരിയുമ്പൊഴേ,

ജ്ഞാനത്തിൻ ഋമണത്താലും പ്രേമത്തേൻകിനിവാലുമേ

ഉലകാകെ നിറച്ചീടുമൊരു പൂവാണിതെന്നു നീ

ജാതം നിൻ തിരുവേരിന്മേല് നിന്നു ദിവ്യമൊരംബുജം

എന്ന് പൌരസ്ത്യദീപത്തില് പറഞ്ഞതുപോലെ ,ഊർദ്ധ്വമൂലമായ അശ്വത്ഥത്തിന്റെ തിരുവേരിൽ അതാ വീണ്ടുമൊരു ശ്വേതപുണ്ഡരീകത്തിന്റെ ഉദയം.....ഓം മണിപത്മേ ഹും  എന്ന ശാന്തിമന്ത്രത്തിന്റെ ധ്വനി ഉയരുന്നു.

ഇനിയത്തെ വരികളിലേക്കു പ്രവേശിക്കുംമുമ്പ് വിദ്യാഭ്യാസമനശ്ശാസ്ത്രത്തിൽ പ്രൊജക്റ്റീവ് ലിസനിങ്ങ് എന്നു വിളിക്കുന്ന കലാത്മകമായ ശ്രദ്ധ വേണം. ഒരാളുടെ ആശയങ്ങളും വ്യക്തിത്വവും പൂർണ്ണമായി ഗ്രഹിക്കുന്നതിന് അയാളുടെ അനുഭവതലത്തിൽ നിന്നുകൊണ്ട് ശ്രമിക്കുക എന്നതാണത്. ഏത് അദ്ധ്യാത്മികതയുടെ അത്യുന്നതശൃംഗത്തിൽ ചെന്നുതൊട്ടാലും , സ്വഗൃഹത്തിലേക്കു മടങ്ങിവന്ന് , അവിടത്തെ സ്ത്രീകളേയും കുട്ടികളേയും തന്റെ വാത്സല്യത്തിന്റെ സുരക്ഷിത

ഛായയിൽ സൂക്ഷിക്കുന്ന മൃദുപ്രകൃതിയായിരുന്നു നാലപ്പാട്ട്. അദ്ദേഹത്തിന്റെ ചിന്തക്ക് ഒടുവിൽ തന്റെ തറവാട്ടിലെ പൂമുഖത്ത് ചെന്നുകയറാതെ തരമില്ല. ഗാർഹസ്ഥ്യത്തിലിരുന്നുകൊണ്ടാണ് ഈ ഋഷിയുടെ ജ്ഞാനയോഗം. സാള ഗ്രാമം വെച്ചു പൂജിക്കുന്ന അദ്ദേഹത്തിന് തറവാട്ടിലെ സ്ത്രീകളെ അന്ധവിശ്വാസ ത്തിന്റെ പേരിൽ ഭയപ്പെടുത്തുന്ന വെളിച്ചപ്പാടിനെ ധിക്കരിക്കാന് മടിയുണ്ടായിരു ന്നില്ല. പഞ്ചസിദ്ധാന്തികയും ഹോരയും സാരാവലിയും കൃഷ്ണീയവും പ്രപഞ്ചസാ രവും വായിക്കുന്ന അദ്ദേഹം , സ്ത്രീകളെ പേടിപ്പിക്കുന്ന ജ്യോതിഷികളെ ശാസിക്കും. ആകാശത്തിലും ഭൂമിയിലും , അദ്ധ്യാത്മികതയിലും പ്രാപഞ്ചികതയിലും, ഓരോ കാലൂന്നിക്കൊണ്ട് അദ്ദേഹം വാമനനായി വളരും. അതേസമയം മഴയത്ത് വലിയ ഓലക്കുടയും ചൂടി മെതിയടിപ്പുറത്തുകയറി , തോട്ടി ല് വഞ്ചിയിട്ടുകളിക്കാന്, അന്ന് കൊച്ചുകുട്ടിയായിരുന്ന എന്നെ ഒക്കത്തെടുത്ത് നടക്കും. കുരിരുട്ടോടും വെളി ച്ചത്തോടും പ്രിയം കുടിയമ്പിളി മേന്മേലാ രണ്ടുമായ്ത്തീരുന്നതുപോലെ (എന്റെ ഊ ണ്) ഋഷിയായും കുട്ടിയായും തീരാൻ കഴിയുന്ന കവിക്ക് ഋഷിത്വത്തോടും കുട്ടിത്ത ത്തോടുമുള്ള പ്രിയം പോലെത്തന്നെയാണ് അമ്പിളിയുടെ ഈ സ്വഭാവം .

9. അന്നത്തെയന്തിയുമൊന്നായ നാളിനെ-
   യല്ലും പകലുമായ് വെട്ടിനീക്കി,
   ചിന്നിപ്പരന്നൊരു ചെന്നിണം കണ്ട ഞാൻ
   ചെന്നുകരേറിനേനെൻ ഗൃഹത്തിൽ.

ഒന്നിനെ രണ്ടായി മുറിക്കുമ്പോളുള്ള ചെന്നിണം കാലത്തിന്റെ മുഖത്ത് വിപ്ലവച്ചുവ പ്പായി പരക്കുന്നു.അപ്പോൾ കവി ആകെയൊന്ന്,ആകെയൊന്ന് എന്ന ആമന്ത്ര ണം തുടരുന്ന തന്റെ ചിന്ത മതിയാക്കി ,ഒരു ചെറിയ ബന്ധനത്തിലേക്ക്- സ്വഗൃ ഹത്തിന്റെ അതിർത്തിക്കുള്ളിലേക്ക്-മടങ്ങുന്ന ദൃശ്യം എത്ര ഹൃദ്യമാണ്.മൺതരി കയ്യിൽവെച്ച് അതുകൊണ്ട് പ്രപഞ്ചങ്ങളെ ആകെ അളന്ന് ,അനശ്വരതയെ സ്പർശിച്ച ചിന്തയുമായി ഈ കവി തിരിച്ചുപോകുന്നത് നശ്വരത്വത്തിന്റെ പ്രതീക മായ തന്റെ വീട്ടിലേക്കും ശരീരത്തിലേക്കും തന്നെ. പ്രകൃതിയിലേക്കുള്ള ഈ മടക്കം മലമുകളിലേക്കു കല്ലുരുട്ടിക്കയറ്റി താഴേക്കിടുന്ന നാറായണത്തുഭ്രാന്തന്റെ ആവ ർത്തനോത്സുകമായ വിനോദമായിരിക്കാം. ഈ വിനോദം ,ഒരാൾക്ക് പ്രപഞ്ച

മാതാവിനോട് ഇടതുകാലിലെ മന്ത് വലതുകാലിലേക്ക് മാറ്റിത്തരാനാവശ്യപ്പെ ടാനുള്ള ചങ്കൂറ്റം തരുന്നു. ആ ചങ്കൂറ്റം ഏതൊരാൾക്കും സ്ഥിരപരിശ്രമത്തിന് പ്രചോദനം നൽകുന്നു. കർമ്മയോഗത്തിനും കർമ്മസന്യാസയോഗത്തിനും പ്രാപ്തനാക്കുന്നു. ഈ ജീവിതകഥയാണ് നാലപ്പാട്ടിന്റെ ചക്രവാളം.

നാലപ്പാട്ടെ പറമ്പിന്റെ തെക്കുപടിഞ്ഞാറേ മൂലയിൽ ഒരു പാമ്പിൻകാവുണ്ട്. അവി ടെ ഇരുന്നുകൊണ്ട് ,അദ്ദേഹം കമിഴ്ത്തിയിട്ടുപോയ ചക്രവാളച്ചെമ്പുരുളിയിലേക്ക് എത്രയോ തവണ ഞാൻ കണ്ണയച്ചിട്ടുണ്ട്. ആർക്കുമുള്ള ഉലകത്തിന്റെ ശാശ്വത ച്ചെങ്കോൽ, സർവ്വർക്കും സമർപ്പിക്കാനായി, അദ്ദേഹം ഇതിലടക്കിവെച്ചിട്ടുണ്ടെ ന്ന് എനിക്കു തോന്നുന്നു.ആ ജീവിതയജ്ഞത്തിന്റെ ഫലമാണല്ലോ, അതേ അശ്വ ത്ഥമൂലത്തിൽ വിടർന്ന ബാലാമണിയമ്മയുടെ കവിതകള്. മരുമകളുടെ കവിത കൾ ജനിച്ചപ്പോൾത്തന്നെ അമ്മാമന്റെ ഉരുളി മലർത്താന് മലയാളസാഹിത്യ ത്തറവാട്ടിനു കഴിഞ്ഞിട്ടുണ്ട്.

നാലപ്പാട്ടിന്റെ പദ്യകൃതികൾക്കുള്ള അവതാരികയില് ശ്രീമതി എം ലീലാവതി പറയുന്നു:- "ഗഹനദർശനത്തെ , സരളതയോടും ആർദ്രതയോടും ലാവണ്യ ത്തോടും ഇണക്കിയുരുക്കി ഇരിമ്പുരാക്കിൻപൊടി കൊണ്ട് വെള്ളിപ്പണി ചെയ്ത് കാഞ്ചനമാക്കി മാറ്റുന്ന വിദ്യയില് സ്പെഷ്യലൈസ് ചെയ്ത മലയാളകവികള് നാലപ്പാട്ടും, ബാലാമണിയമ്മയുമാണ്." ചക്രവാളത്തിലും പുളകാങ്കുരത്തിലും മാതൃനിർവ്വിശേഷമായ ഒരാർദ്രത ഓളം വെട്ടുന്നുണ്ടെന്നു പറയുന്ന അവര് തുടരുന്നു:-"വിഷയം ഗഹനദാർശനികതത്വങ്ങളാവുമ്പോൾക്കൂടി പൌരുഷ പാരുഷ്യം ആ കവിതകളുടെ അന്തർന്നാദത്തിനില്ല. വിസ്മയവും വിനയവും പ്രണയവും കൂടിച്ചേർന്ന വൈകാരികാവസ്ഥ അപ്രകാരം ആർദ്രമാകാതെ തരമില്ലല്ലോ.!!!"

വിസ്മയവും വിനയവും പ്രണയവും കൂടിച്ചേർന്ന് ആർദ്രമായ വികാരവിചാരങ്ങ ളോടെ അദ്ദേഹത്തിന്റെ ചക്രവാളത്തെ എത്രതവണ എന്റെ മനസ്സും ആശ്ലേഷി ച്ചിട്ടില്ല....!!!

അനുബന്ധം

നാലപ്പാട്ട് അന്തരിച്ചപ്പോൾ, അദ്ദേഹത്തിന്റെ സുഹൃത്തും ബന്ധുവുമായ കെ.കെ. രാജാ എഴുതി:

ആരെയും വാഴ്ത്തീടാതെ,ആരാലും വാഴ്ത്തപ്പെടാ-

താരുടേതിലും മേലെപ്പൊങ്ങിയ ശിരസ്സോടെ

ആരടുത്തകാലത്തു ജീവിച്ച ധീരാത്മാവെ-

ന്നാരാനും ചോദിക്കിൽ,ഞാൻ പറയും: "നാലപ്പാടൻ".

ആ മാന്യമിത്രത്തിന്റെ പുഞ്ചിരിയിൽ ഞാന് കണ്ടു

പ്രേമസൌഭാഗ്യത്തിന്റെ വാസന്തവിലാസങ്ങൾ

ശോകമക്കവിക്കൊരു കണ്ണീർത്തുള്ളിയായപ്പോള്

നാകവും നരകവും നിഴലിച്ചതിൽക്കണ്ടു

ആയിരം പൊന്നിൻകുടം മിന്നുമാ വിണ്ണില് വീണ

വായിക്കും മൌനത്തിന്റെ ശാന്തഗംഭീരാലാപം

കേട്ടുകേട്ടാനന്ദിച്ചീലെത്ര രാത്രിയിൽ നാല-

പ്പാട്ടുമുറ്റത്തെത്തെങ്ങും മണലും ഞങ്ങൾക്കൊപ്പം.

മൃതന,ല്ലമൃതാത്മാവക്കവി, യതാ ,ഞാനെൻ

സ്മൃതിയാൽ പണിചെയ്ത പൂമുഖത്തിരിക്കുന്നു

നാലപ്പാട്ട് തന്റെ ചിന്ത വ്യാപരിപ്പിച്ച വഴികളിലൂടെ സഞ്ചരിക്കാൻ ശ്രമിക്കുമ്പോൾ, ആ പാദങ്ങൾ സ്പർശിച്ച കല്ലുകളുടെ കർക്കശത്വവും ,ഓരോ കരിങ്കല്ലിലും മഹേശ്വരലിംഗം കണ്ട മനസ്സിന്റെ മഹത്വവും ഈ ശിഷ്യ അറിയുന്നു.

ആ മഹത്ജീവിതത്തിലെ സംഭവങ്ങളെ  വിലയിരുത്തുമ്പോൾ, ചെറിയ വടിവൊത്ത കൈപ്പടയിൽ എഴുതിയ ഡയറിക്കുറിപ്പുകള് പരിശോധിക്കുമ്പോള്,ആ കവിതയിലെ ആഴക്കയങ്ങളിലെ മുത്തു പെറുക്കുമ്പോൾ-അദ്ദേഹം ജീവിച്ചിരുന്ന കാലത്ത് എനിക്കു ചോദിക്കാനറിഞ്ഞുകൂടാത്തവയും ,ഇന്നു ചോദിച്ചാൽ ഉത്തരം തരാനാരുമില്ലാത്തവയുമായ ചോദ്യങ്ങൾ മനസ്സിലുയരാറുണ്ട്. അവയുടെ ഉത്തരംഅന്വേഷിക്കാൻ ഇന്നും ആശയം ആ ഗുരുവിന്റെ ഗ്രന്ഥശേഖരം തന്നെ. പൊട്ടിച്ചാൽ പൊട്ടാത്ത ദൃഢമായ ഒരാത്മബന്ധം അദ്ദേഹത്തിന്റെ മരണം കഴിഞ്ഞ് എത്രയോ വർഷങ്ങൾക്കുശേഷമാണ് എനിക്കുണ്ടായതെന്ന അറിവിന്റെ നിർവൃതിയിൽ ഒട്ടും ദുഃഖത്തിന്റെ കലർപ്പില്ല.കവി,ചിന്തകൻ,ആർഷജ്ഞാനരൂപമായ ജ്യോതിഷ്മതി തന്നിലുണർത്തിയ ബ്രഹ്മർഷി എന്നീ നിലകളില് ആദിമദ്ധ്യാനതരഹിതവും ദേശകാലരൂപങ്ങൾക്കതീതവുമായ ശുദ്ധബുദ്ധിസ്വരൂപമായ മാനവപ്രതിഭാസത്തയുടെ ഉജ്ജ്വലതേജസ്സാണല്ലോ ,അദ്ദേഹത്തിലൂടെ എന്റെ ഹൃദയത്തിലും ചൈതന്യം നിറച്ചത്.

"ജീവിതം എന്റെ നോട്ടത്തിൽ" എന്ന ചെറുകുറിപ്പില് നാലപ്പാട്ട് പറയുന്നു: "ഏതു ജീവിതത്തിന്റേയും പരിണാമഫലം ഒന്നുതന്നെയാണ്. എന്റെ ജീവിതത്തെ ശ്രദ്ധിച്ചുനോക്കുമ്പോൾ, ഞാൻ സകലജീവിതത്തേയും കണ്ടറിയുന്നു."

ഈ വിശ്വരൂപദർശനത്തിന്റെ ശാശ്വതസാക്ഷാത്കാരത്തിലൂടെ സ്വജീവിതം ധന്യമാക്കാൻ ശ്രമിക്കുന്നതല്ലേ, അദ്ദേഹത്തിനു വേണ്ടി ഒരുക്കാവുന്ന ഏറ്റവും മികച്ച അനുസ്മരണിക. ! അതായിരിക്കയില്ലേ , ഈ പ്രിയശിഷ്യയിൽനിന്ന് ഗുരു കാംക്ഷിക്കുന്ന ഗുരുദക്ഷിണ.! ആരെയും വാഴ്ത്താതെ, ആരാലും വാഴ്ത്തപ്പെടാതെ, ഉന്നതശീർഷനായി ജീവിച്ച അമ്മാമനെക്കുറിച്ച് ഞാനും പറയട്ടെ.

മൃതമ,ല്ലമൃതാത്മാവക്കവി,യിതാ ഞാനെൻ-

സ്മൃതിയാൽ പണിചെയ്ത പൂമുഖത്തിരിക്കുന്നു

സുവർണ്ണ നാലപ്പാട്ട്

1. 1. 1992

അദ്ദേഹം ഒരിടിമിന്നലാണ് .നെടുനാൾ മേഘത്തിനകത്ത് പിൻവാങ്ങിയിരുന്ന്, തപശ്ചര്യയാൽ ശേഖരിക്കുന്ന രോചിസ്തീക്ഷ്ണതയെ പെട്ടെന്നൊരു ചിതറല് ചിതറി പിന്നെയും പിൻവാങ്ങുന്നൊരു മിന്നൽ. (ജോസഫ് മുണ്ടശ്ശേരി)

യുക്തിവാദം നാലപ്പാട്ടിനിഷ്ടമാണ്. എന്നാൽ,യുക്തിയുടെ മുനകൾ കൊണ്ടു കുത്തിത്തുറക്കാൻ സമ്മതമില്ലാതെ ഭദ്രമായി അടച്ചുസൂക്ഷിച്ചിട്ടുള്ള ഒരു വിശ്വാസപേടകം അദ്ദേഹത്തിനുണ്ട്. സ്വതന്ത്രചിന്തയുടെ സുന്ദരപടത്തിൽ പൊതിഞ്ഞിട്ടുള്ള ഈ പെട്ടിക്കകത്ത് എന്താണെന്നു കണ്ടുപിടിക്കുക അത്ര എളുപ്പമല്ല.(കുറ്റിപ്പുഴ കൃഷണപ്പിള്ള)

അന്നന്നത്തെ കാലത്തിനുള്ളതായിക്കൂടാ തന്റെ കവിത. രാഷ്ട്രീയപരിവർത്തനങ്ങളുടെ മുഖക്കണ്ണാടിയായി ശോഭിക്കുക തനിക്കിഷ്ടമല്ല. ഇത്തരം അഭിപ്രായവിനിമയം-ഇത്തരം നാലപ്പാടൻ മട്ടുകൾ-സാഹിത്യാസ്വാദനത്തിന് എനിക്ക് വളരെ പ്രയോജനപ്പെട്ടിട്ടുണ്ട്. ( സി.പി.ഗോവിന്ദൻനായർ)

ഹിമം വെള്ളത്തിൽ പൊങ്ങിനിൽക്കുന്നത് കണ്ടിട്ടില്ലേ. പത്തിലൊരംശം മാത്രമേ മുകളിൽ കാണൂ. ഒമ്പതംശവും വെള്ളത്തിനടിയിലാണ്. അങ്ങനെയാണ് വാക്യാർത്ഥവും വ്യംഗ്യവുമായി ചക്രവാളത്തിലുള്ള തോത്.(മൂർക്കോത്തു കുഞ്ഞപ്പ)

നമ്പൂതിരിസമുദായത്തിൽ നടന്ന വിപ്ലവാത്മകമായ എല്ലാ സംഭവങ്ങളുടേയും –ഘോഷാബഹിഷ്കരണം,മിശ്രഭോജനം,വിധവാവിവാഹം തുടങ്ങിയ എല്ലാറ്റിന്റേയും-മുമ്പിൽ ഞാനായിരുന്നുവെങ്കില് പിന്നില് നാലപ്പാട്ടായിരുന്നു( വി.ടി.ഭട്ടതിരിപ്പാട്)

നാലപ്പാടൻ പറയുന്നുഃസംസ്കാരവും കുലീനതയും തികഞ്ഞ നമ്പൂതിരി ചെയ്യേണ്ടത് പറയന്റെ കൈപിടിച്ച് വരൂ,നമുക്കമ്പലത്തിലേക്കു പോവുക എന്നു പറഞ്ഞു കൂട്ടിക്കൊണ്ടുപോവുകയല്ലേ.  തന്മയത്വം നിറഞ്ഞ ഈ വാചകത്തെ വ്യാഖ്യാനിക്കുവാനോ വിമർശിക്കുവാനോ ഞാന് ശ്രമിക്കുന്നില്ല. (എലിയങ്ങാട്ട് ഗോവിന്ദരാജാ)